# കലാകൗമുദി

വില: 2 രൂപ
സെപ്റ്റംബർ 29, 1985

Editor:
M.S. Mani

Assistant Editors:
S. Jayachandran Nair
N.R.S. Babu

Chief Sub-Editors:
Kallikkadu Ramachandran
E.V. Sreedharan

Sub-Editors:
Kusuma kumari
Prasad Lekshmanan
S. Ashok Kumar

Special Correspondents:
P. Faziluddin
P.K. Sreenivasan
P.K. Kunhanandan Nair
P.J. Mathew

Correspondents:
K. Velappan
E.M. Ashraf
S. Sundar Das
K.K. Sreedevi

Artist:
Namboothiri

Photographer:
N. Sankaran Kutty

Production Supervisor:
N.V. Rajagopal

Advertisement Manager:
V. Salim Kumar

Circulation Manager:
K. Sreekumar

Printer & Publisher: M.S. Sreenivasan

Printed at Kala Kaumudi Press,
Trivandrum

Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.

## 524



**മുഖചിത്രം**

കലാകൗമുദിക്ക ലഭിച്ച ദേശീയ അവാർഡും അവാർഡിനർഹമായ ലക്കവും



## ആരു മാപ്പുതരും?

ടെക്നോളജിയുടെ സീമാതീതമായ വളർച്ചയിൽ ഇന്നത്തെ മാനവരാശിയുടെ മാനസികപതനം എങ്ങനെ സംഭവിക്കുന്നു എന്നും ആധുനികവത്കരണത്തിനു വേണ്ടിയുള്ള പരക്കംപാച്ചിലിൽ എങ്ങനെ നാം തികച്ചും 'വിധേയത്വമുള്ള' ഒരുകൂട്ടം അടിമകളായി മാറുന്നു എന്നുമുള്ള വ്യക്തമായ കാഴ്ചപ്പാട് ആനന്ദിന്റെ 'ഇരുപതാം നൂററാണ്ടിലേക്കു തന്നെ' എന്ന ലേഖനം മുഖേന ലഭിക്കുന്നു. എല്ലാവിധ ത്രില്ലുകളിലൂടെ, അന്ധമായ ആരാധനകളിലൂടെ മനുഷ്യമനസ്സിൽ സൃഷ്ടിക്കപ്പെടുന്ന ഭീമമായ സാമൂഹ്യവിടവുകൾ ഇന്നും നമ്മെ അലട്ടുന്നു. ഈ ഭ്രാന്തുപിടിച്ച ഓട്ടത്തിൽ പുതിയ തലമുറയ്ക്കുവേണ്ടി നാം സൃഷ്ടിക്കുന്ന ഈ ജീർണ്ണത ബാധിച്ച ജീവിതത്തിന് ആരു മാപ്പ് തരും?

കെ. ദേവി.
തോന്നല്ലൂർ.

## നട്ടെല്ലും കോമൺ സെൻസും

പ്രഭാകരൻപഴശ്ശി, 522-ാം ലക്കത്തിൽ എഴുതിയ 'അദ്ധ്യാപകനെക്കുറിച്ച് ഒരു മൂല്യവിചാരം' എന്ന ലേഖനം ശ്രദ്ധേയമായിരുന്നു. അതിൽ അദ്ധ്യാപകന്റെ കോമൺസെൻസ്, സമരത്തിൽ പങ്കെടുക്കുന്നതിനെ അടിസ്ഥാനമാക്കി വിലയിരുത്തുന്നതിനോട് വിയോജിക്കാനേ കഴിയൂ. കോമൺസെൻസില്ലായ്മയ്ക്കുദാഹരണമായി ചൂണ്ടിക്കാണിക്കുന്നത് ഇക്കഴിഞ്ഞ സമരമാണ്. എങ്കിലും അതിനുമുമ്പു നടന്നിരുന്ന സമരങ്ങളിൽ പങ്കെടുക്കാത്തവർക്ക് അതുണ്ടെന്ന് വിവക്ഷിക്കുന്നതായി സൂചനയൊന്നുമില്ല. നിരാക്ഷേപം സ്ഥാപിക്കാൻ കഴിയുന്ന ഒന്നല്ല ഒരു സമരത്തിന്റെ ന്യായാന്യായതകൾ. സമരത്തിൽ പങ്കെടുക്കുന്ന ആളുകളുടെ എണ്ണമോ, സമരത്തിനാധാരമായി വയ്ക്കപ്പെടുന്ന ഡിമാൻറുകളുടെ പൊതു സ്വഭാവമോ ഒന്നും, എല്ലായ്പോഴും, സമരത്തെ ന്യായീകരിക്കുന്നവയുമല്ല. സമരഫലമായി നേടിയെടുത്തതെന്ന് ലേഖകൻ സൂചിപ്പിക്കുന്ന നട്ടെല്ല് ഉയർത്തിപ്പിടിക്കലൊ, ഉയർന്നു കിട്ടിയ തല താഴാതിരിക്കലൊ ഒന്നുമല്ല ഇന്നു നടക്കുന്ന പല സമരങ്ങളുടേയും ലക്ഷ്യമെന്നതാണ് അതിന് കാരണം. അങ്ങനെ ഉദ്ദേശശുദ്ധിയില്ലാതെ നടത്തപ്പെടുന്ന സമരങ്ങളാണ് 'അന്ന്' ഉദ്ദേശശുദ്ധിയോടെ നടത്തി നേടിയെടുത്ത പല നേട്ടങ്ങളും 'ഇന്ന്' നിഷ്പ്രഭമാക്കുന്നതും വർഗ്ഗൈക്യബോധത്തിൽനിന്ന് അദ്ധ്യാപകരെ അകററുന്നതെന്നതും ഒരു ദുഃഖസത്യമാണ്. ആ സത്യം കണക്കിലെടുക്കാതെ കോമൺസെൻസിന്റെ അളവുകോലായി സമരത്തിൽ പങ്കെടുക്കായ്മയെ കണക്കാക്കുന്നത് അർത്ഥശൂന്യമാണ്. ഒരു കാര്യത്തിൽ പങ്കെടുക്കുന്നതിനും എടുക്കാതിരിക്കുന്നതിനും ഒരേപോലെ മാനദണ്ഡമാക്കാവുന്ന ഒന്നാണ് കോമൺസെൻസ് എന്നിരിക്കെ പ്രത്യേകിച്ചും.

തുളസി, കാണക്കാരി.

## ഹെറോയിൻ എന്ന ദുർഭൂതം

എ. ജി. ബാബു എഴുതിയ 'ആ പൊടിക്കാററ് നമ്മുടെ പടിക്കലും' എന്ന ഫീച്ചർ വായിച്ചു. ഓരോ വരി വായിക്കുമ്പോഴും തികച്ചും ഭീതിയും അങ്കലാപ്പുമായിരുന്നു മനസ്സിൽ. മാസങ്ങളോളം മയക്കമരുന്നിന് അഡിക്ടായവരുടെ കൂടെ കഴിച്ചുകൂട്ടി ഹെറോയിൻ മനുഷ്യരിൽ സൃഷ്ടിക്കുന്ന ഭയാനകമായ ആപത്തിനെക്കുറിച്ച് വ്യക്തമായ വിവരണം നല്കിയ എ. ജി. ബാബുവിനും ഇത് പ്രസിദ്ധീകരിച്ച കലാകൗമുദിക്കും നന്ദി.

ററി. പി. ജമാലുദ്ദീൻ,
ചാവക്കാട്.

### II

'ആ പൊടിക്കാററ് നമ്മുടെ പടിക്കലും' എന്ന ഫീച്ചർ വായിച്ചപ്പോൾ ഈ കത്ത് എഴുതാതിരിക്കാൻ വയ്യാത്ത അവസ്ഥയിലായി. ഹെറോയിൻ എന്ന 'കില്ലർ ഡ്രഗ്ഗി'നെപ്പററിയും അതിന്റെ കേരളത്തിലേക്കുള്ള വരവിനെപ്പററിയും വായിച്ചപ്പോൾ സത്യത്തിൽ സംഭ്രമിച്ചുപോയി. അറിഞ്ഞുകൊണ്ട് ഈ 'കൊലയാളിപ്പൊടി'യുടെ പിടിയിൽ മരിക്കാൻ നമ്മുടെ ചെറുപ്പക്കാരെ അനുവദിക്കരുതേ! ഈ അപേക്ഷ ഇവിടത്തെ ഭരണാധികാരികളും പൊലീസും ശ്രദ്ധിക്കുമോ? ഇത്രയൊക്കെ വ്യക്തമായി ലേഖകൻ തുറന്നെഴുതാൻ സഹിച്ച ത്യാഗത്തിനും സാഹസത്തിനും അഭിനന്ദനങ്ങൾ. നമ്മുടെ പൊലീസ് ഡിപ്പാർട്ടുമെൻറ് ഇതൊന്നും അറിയുന്നില്ലെങ്കിൽ അതിൽ അദ്ഭുതപ്പെടാൻ ഒന്നുമില്ലല്ലോ?

രാജൻ കൈലാസ്,
വള്ളികുന്നം

### III

സാമൂഹ്യ പ്രവർത്തകർ ശക്തമായി പ്രതികരിക്കേണ്ട ഒരു വസ്തുതയാണ് എ. ജി. ബാബു ആ പൊടിക്കാററ് നമ്മുടെ പടിക്കലും എന്ന ലേഖനത്തിലൂടെ വ്യക്തമാക്കുന്നത്. ഹെറോയിൻപോലുള്ള മയക്കമരുന്നുകൾ നമ്മുടെ ജനതയെ പ്രതികരിക്കാത്ത ഷണ്ഡന്മാരാക്കി തീർക്കാനുള്ള സാമ്രാജ്യത്വത്തിന്റെ വ്യക്തമായ ലക്ഷ്യംതന്നെയാണ്. കില്ലർ ഡ്രഗ്സിനെതിരെ ശക്തമായ നിയമങ്ങൾ അടുത്തകാലത്തു നടപ്പിലാക്കിക്കൊണ്ടിരിക്കുന്നുവെങ്കിലും ഈ നിയമങ്ങൾ എത്രത്തോളം ഫലപ്രദമാകുമെന്ന് ഊഹിക്കാവുന്നതേയുള്ളു. അതുകൊണ്ടുതന്നെ പ്രതികരിക്കുന്ന യുവത്വത്തിന്റെ ശക്തമായ ചെറുത്തുനില്പും വിപുലമായ ബോധവൽക്കരണവുമാണ് ഇന്ന് ഒരു സാമൂഹ്യപ്രവർത്തകനെ സംബന്ധിച്ചിടത്തോളം പ്രസക്തമാകുന്നത്. ഇതിന്റെ ആദ്യപടിയെന്ന നിലയിൽ സ്കൂൾതലംതൊട്ടുതന്നെ 'മയക്കമരുന്നിന്റെ' പൈശാചികതയും ഭീകരവുമായ മുഖത്തെപ്പററി വ്യക്തമായ ധാരണനല്കുന്ന പാഠപദ്ധതികൾ നടപ്പിലാക്കാൻ ഗവണ്മെൻറിൽ സമ്മർദ്ദം ചെലുത്തുകയും അതേപോലെ തന്നെ കില്ലർ ഡ്രഗ്സിന്റെ ഉറവിടങ്ങളെ കണ്ടെത്തി അതിനെ ശക്തമായി ചെറുക്കുകയുമാണ് വേണ്ടത്.

പി. വി. യൂസഫ്,
കോഴിക്കോട്.

## മരണമോ, ജീവിതമോ?

519-ാം ലക്കത്തിലെ, 'മരണമോ ജീവിതമോ?' എന്ന ലേഖനമാണ് എന്നെ ഇത് എഴുതാൻ പ്രേരിപ്പിച്ചത്. വാസ്തവത്തിൽ 1945 ആഗസ്റ്റ് 8-ാം തീയതി ആദ്യത്തെ അണുബോംബ് ഇട്ടതിനുശേഷമാണോ ജപ്പാൻ കീഴടങ്ങിയത്? 1945 ഏപ്രിൽ 28-ന് മുസോളിനി വധിക്കപ്പെട്ടിരുന്നു. രണ്ടുദിവസത്തിനുശേഷം ഹിററ്ലറുടെ ആത്മഹത്യയും. മേയ് 2-ന് ചെമ്പട ബർലിനിൽ കൊടി ഉയർത്തി. യുദ്ധത്തിന്റെ ഗതി ഊഹിക്കാവുന്നതേയുള്ളു. ജപ്പാനും പിൻതിരിഞ്ഞ് ഓടിക്കൊണ്ടിരിക്കുകയായിരുന്നു. സഖ്യകക്ഷികൾ കൊടുത്ത അന്ത്യശാസനം ജപ്പാൻ നിരസിച്ചില്ല. ജൂലായ് 30-ന് ഒരു പത്രസമ്മേളനത്തിലൂടെ ദുർബ്ബല സ്വരത്തിലായിരുന്നു ജപ്പാൻ പ്രധാനമന്ത്രിയായിരുന്ന സുസുകി അന്ത്യശാസനത്തിന് മറുപടിനല്കിയത്.

അപ്പോൾ എന്തായിരുന്നു ആഗസ്റ്റ് 8-ന്റെ പിന്നിലെ ഉദ്ദേശ്യം. തോററു പിന്നോട്ടു ജപ്പാനെ തരിപ്പണമാക്കുക എന്നതിലുപരി, തങ്ങളുടെതന്നെ ചേരിയിലെ സോഷ്യലിസ്ററ് രാഷ്ട്രമായ റഷ്യയ്ക്ക് (നാസികളുടെ ആക്രമണത്തിൽ റഷ്യ നശിക്കുമെന്ന് അമേരിക്കയുടെ മോഹം വ്യാമോഹമായപ്പോൾ) ഒരു മുന്നറിയിപ്പായിരുന്നില്ലേ ഹിരോഷിമയും നാഗസാക്കിയും? സൂചനകൾ മനസ്സിലാക്കി അവസരത്തിനൊത്ത് റഷ്യയ്ക്ക് ഉയരാൻ കഴിഞ്ഞതിനാലല്ലേ ഹിരോഷിമയും നാഗസാക്കിയും ഇതുവരെ ആവർത്തിക്കാതിരുന്നത്.

ടി. എം. സദാനന്ദൻ,
മാട്ടുംഗ.





# മാന്യനായ നഹ സാഹിബ്

ഒരുപാട് കാലമായി മന്ത്രിയായിരിക്കുന്ന ദേഹമാണ് അവുക്കാദർകുട്ടി നഹ സാഹിബ്. ഇത്രയുംകാലം മന്ത്രിയായിരിക്കാൻ ഭാഗ്യമുണ്ടായ മററാരു നേതാവും നമ്മുടെ ഇടയിൽ ഇന്നില്ല. പൊതുജീവിതത്തിൽ സത്യസന്ധരും മാന്യരുമെന്ന് പരക്കെ സമ്മതിക്കപ്പെട്ടവർ പോലും മന്ത്രിയായിക്കഴിഞ്ഞാൽ അഴിമതിയുടെയും കൈക്കൂലിയുടെയും ജീവനുള്ള വേതാളങ്ങളായി മാറുകയാണ് പതിവ്. പക്ഷേ, നഹ സാഹിബ് അത്തരമൊരു ചീത്തപ്പേരു് ഇന്നോളം വരുത്തിവച്ചിട്ടില്ല.

വിശുദ്ധ ഖുറാന്റെ തിരുവചനങ്ങൾക്കനുസരിച്ച് ശുദ്ധജീവിതം നയിക്കുന്ന മാന്യനാണ് അദ്ദേഹം. സ്വന്തം പാർട്ടിക്കാർക്കും അന്യപാർട്ടിക്കാർക്കും സ്വീകാര്യൻ മാത്രമല്ല, ആദരണീയൻ കൂടിയാണ് നഹ സാഹിബ്. അങ്ങനെ മാതൃകാപുരുഷനെന്ന് സർവ്വരാലുംവാഴ്ത്തപ്പെടുന്ന നഹ സാഹിബ്, ഇനി ഒരു നിമിഷം കളയാതെ മന്ത്രിസഭയിൽനിന്നും ഇറങ്ങിപ്പോരണമെന്നഭ്യർത്ഥിക്കാനാണ് ഞങ്ങൾ ഈ എഴുത്തെഴുതുന്നത്. ഈ നാടിനോട് അദ്ദേഹത്തിനു് ചെയ്യാവുന്ന ഉദാരമായൊരു സേവനമായിരിക്കും ആ പ്രവൃത്തി.

മന്ത്രിമാരിൽനിന്നും, അവർ എത്ര കൊള്ളരുതാത്തവരായാലും, അഴിമതിക്കാരായാലും, ദുർന്നടത്തക്കാരായാലും, സ്വജനപക്ഷപാതികളായാലും, അധികാരമോഹികളായാലും, ജനങ്ങൾ ചിലതൊക്കെ പ്രതീക്ഷിക്കുന്നുണ്ട്. പലരും ജനങ്ങളുടെ പ്രതീക്ഷയെ നിരാശപ്പെടുത്തിയിട്ടേയുള്ളു. എന്നാൽ നഹസാഹിബ്ബിനെപ്പോലെ, അമ്പേ പരാജയപ്പെട്ട ഒരു മന്ത്രി ഈ നാടിന്റെ ചരിത്രത്തിൽ ഉണ്ടായിക്കാണുമോ എന്നു സംശയമാണ്. ഏറെറടുക്കുന്ന ചുമതലകൾ നിറവേററുന്നതിൽ പരാജയപ്പെടാറുണ്ടെങ്കിലും മിക്കവാറും എല്ലാ മന്ത്രിമാരും, അവർക്കും അവരുടെ അനന്തര തലമുറകൾക്കും സുഖമായി ജീവിക്കാനുള്ള 'വഹ'കൾ കണ്ടുവയ്ക്കാറുണ്ട്. കരുണാകരൻമന്ത്രിസഭയിൽത്തന്നെയുള്ളവർ ഇക്കാര്യത്തിൽഅദ്വിതീയരാണെന്ന് തെളിയിച്ചവരാണ്. അതിന്റെ പേരിലെങ്കിലും അവർ ഓർമ്മിക്കപ്പെടും. പക്ഷേ, അതിൽപ്പോലും നഹ സാഹിബ് ഓർമ്മിക്കപ്പെടാൻ പോകുന്നില്ല.

ഇന്ന് കേരളത്തിലെ ഏതെങ്കിലും ഒരു റോഡിലൂടെ, ബസ്സിലോ, കാറിലോ, സ്കൂട്ടറിലോ, ഓട്ടോയിലോ, സൈക്കിളിലോ അരമണിക്കൂറെങ്കിലും യാത്രചെയ്തിട്ടുള്ളവർ, പൊതുമരാമത്തു വകുപ്പുമന്ത്രി രാജിവച്ചൊഴിയണമെന്നു പറയുന്നതിനോട് ആയിരത്തി ഒന്നുവട്ടം യോജിക്കുമെന്ന് ഞങ്ങൾക്കുറപ്പുണ്ട്. അത്രയ്ക്ക് നരകമാണ് കേരളത്തിലെ റോഡുകൾ. അതിലൂടെ യാത്രചെയ്താൽ, സമചിത്തരായ നമ്പൂതിരിപ്പാടിനെയും ഇസ്മായിൽ സാഹിബ്ബിനെയും പോലുള്ളവർപോലും നഹസാഹിബ്ബിനെ പുലഭ്യം വിളിച്ചുപോകും. അപ്പോൾപ്പിന്നെ ഞങ്ങളെപ്പോലുള്ള സാധാരണക്കാരന്റെ കാര്യം പറയണോ?

ലക്ഷക്കണക്കിനുള്ള ജനങ്ങളുടെ ചീത്തവിളി കേൾക്കാൻ, എന്തിന് നഹസാഹിബ് മന്ത്രിയായിത്തുടരണം? മരിക്കുന്നതുവരെ മന്ത്രിയായിരുന്നുകൊള്ളാമെന്ന് വ്രതമൊന്നുമെടുത്തിട്ടില്ലല്ലോ? പ്രായമാണെങ്കിലോ, പേരക്കുട്ടികളും അച്ഛനമ്മമാരായി! രണ്ടു കാലുള്ള ഒരു സാധാരണ മനുഷ്യൻ കാംക്ഷിക്കാവുന്ന സ്ഥാനമാനങ്ങളെല്ലാം നേടിക്കഴിഞ്ഞു. ഏററവുമൊടുവിൽ ഉപമുഖ്യമന്ത്രിയുമായി. ഇനി പേരക്കുട്ടികളുടെ കുട്ടികളുമായി വിശ്രമജീവിതം നയിക്കാനുള്ള സമയമാണ്. അതല്ല, റോഡെല്ലാം നന്നാക്കും എന്നാണ് നഹ സാഹിബ് പറയുന്നതെങ്കിലോ, 'ഇനിയും ഞാൻ കെട്ടും തന്തയുമാകും' എന്ന് അദ്ദേഹംതന്നെ പറയുന്നതുപോലുള്ള ഒരു തമാശ മാത്രമായിരിക്കും അത്. കാരണം, അതിന് അദ്ദേഹത്തിനു കഴിയില്ല.

പൊതുമരാമത്തുവകുപ്പിന് ആവശ്യമായി വരുന്ന പണം ഉണ്ടാക്കാനോ, ധനകാര്യമന്ത്രിയിൽനിന്നും അതു് പിടിച്ചുവാങ്ങാനോ ഉള്ള കെല്പു് അദ്ദേഹത്തിനില്ല. അനുവദിച്ചു കിട്ടുന്ന പണം, ഉദ്യോഗസ്ഥന്മാരെക്കൊണ്ട് പൊതുമരാമത്തിനുവേണ്ടി ചെലവാക്കിപ്പിക്കാൻ അദ്ദേഹത്തിനു സാമർത്ഥ്യവുമില്ല. അങ്ങനെയുള്ള ഒരാൾ, മാന്യമായി ഇറങ്ങിപ്പോവുകയല്ലേ വേണ്ടത്. അതിന് അദ്ദേഹം തയ്യാറാകുമെന്നുതന്നെ ഞങ്ങൾ വിശ്വസിക്കുന്നു. എന്തെന്നാൽ തന്റെ സഹപ്രവർത്തകരെപ്പോലെ നഹ സാഹിബ് അധികാരക്കൊതിയനല്ല. അദ്ദേഹം മാന്യനാണ്; കുടുംബക്കാരനാണ്; നാടിനെ സ്നേഹിക്കുന്ന നല്ല മനുഷ്യനാണ്; ഈശ്വരവിശ്വാസിയാണ്. നാട്ടുകാർക്കു് ആശ്വാസം നൽകുന്ന ഒരു തീരുമാനമെടുക്കാൻ ഒരിക്കലും നഹ സാഹിബ്ബിന് ബുദ്ധിമുട്ടോ മനോവിഷമമോ ഉണ്ടാവില്ല. തീർച്ച.



## എം. പി. നാരായണപിള്ള

# രാജീവ്ജി ചതിക്കുമോ?

**രാ**ജീവ്ജി ചതിക്കുമോ?

പിള്ളപ്രശ്നം വർത്തമാനപ്പത്രങ്ങളുടെ ഒന്നാംപേജ് വിട്ടുകഴിഞ്ഞിരിക്കുന്നു. അവിടെയിപ്പോൾ വിഷദ്രാവക കഥകളും ശരി അത്തും മന്ത്രി ഗംഗാധരനുമാണ്. ഒരു പഴയ മര്യാദകേടിൻെറ ഓർമ്മ മാത്രമായിരിക്കുന്നു ആർ. ബാലകൃഷ്ണപിള്ള. ദില്ലിയിൽനിന്നും തീരുമാനം വരാൻ വൈകുന്ന ഓരോ മണിക്കൂറും ''പ്രധാനമന്ത്രിയുടെ കരങ്ങൾ ശക്തിപ്പെട്ടുകൊണ്ടിരിക്കുക''യാണ്. കുറച്ചുദിവസം കൂടികഴിഞ്ഞാൽ പിള്ളപ്രശ്നം പഴങ്കഞ്ഞിപോലെ തണുത്താറിക്കഴിഞ്ഞിരിക്കും. രാജീവ്ജി ചതിച്ചാൽ ചതിച്ചെന്നു പറയാൻ ദൈവമല്ലാതെ വേറാരുമുണ്ടാകില്ല. എന്നാൽപ്പോലും രാജീവ്ജി ചതിക്കുമോ?

ബാലകൃഷ്ണപിള്ളയേയും കേരള കോൺഗ്രസ്സിനെയും ചതിക്കുന്നതുകൊണ്ട് രാജീവ്ജിക്ക് വല്ലതും കിട്ടാനുണ്ടോ—അല്ലെങ്കിൽ പോകാനുണ്ടോ—എന്ന് നമുക്കാലോചിക്കാം. എന്നിട്ട് നിശ്ചയിക്കാം രാജീവ്ജി ചതിക്കുമോയെന്ന്.

''പഞ്ചാബ് മോഡൽ പറഞ്ഞ ബാലകൃഷ്ണപിള്ളയെ പറഞ്ഞുവിടുക. മാണിപോയി വേറൊരുപിള്ളയെ പിടിച്ചു കൊണ്ടുവരിക'' എന്ന് രാജീവ്ജി ഉത്തരവിടുമോ?

ഇല്ല. രാജീവ്ജി അതു പറയില്ല.

കാരണം, അങ്ങനെ പറഞ്ഞതുകൊണ്ട് രാജീവ്ജിക്ക് ഒന്നും കിട്ടാനില്ല. ഒരുപക്ഷേ, നേടിയതു് ചിലതു് നഷ്ടപ്പെടുകയായിരിക്കും ഫലം.

എന്താണ് രാജീവ്ജി നേടിയതു്?

പിള്ളപ്രശ്നം പ്രധാനമന്ത്രിയുടെ തീരുമാനത്തിനു വിടാൻ നിശ്ചയിച്ച ആ കൊച്ചുവെളുപ്പാൻകാലത്തു് അദ്ദേഹം ഇന്ദിരാകോൺഗ്രസ്സിൻെറ മാത്രമല്ല; കേരള കോൺഗ്രസ്സിൻെറക്കൂടി നേതാവായി. ചില്ലറ നേട്ടമായിരുന്നോ ഇതു്? ഇതിനാണ് ചോര ചൊരിയാത്ത വിപ്ലവം എന്നു പറയുന്നതു്.

അദ്ദേഹത്തിൻെറ വീരമാതാവായ ഇന്ദിരാജിയും ഇതേ നേട്ടം ഒരിക്കൽ നേടി. അടിയന്തരാവസ്ഥക്കാലത്തു് കേരള കോൺഗ്രസ്സിൻെറ നേതാക്കന്മാരെ ദില്ലിയിൽ വിളിച്ച് ''മന്ത്രിക്കസേര വേണോ ജയിൽ വേണോ?'' എന്നു ചോദിച്ചു. അവർ കീഴടങ്ങുകയും മന്ത്രിമാരാവുകയും ചെയ്തു. (''ഞങ്ങൾക്ക് ജയില് മതി'' എന്നു പറഞ്ഞ് വിമത ലീഗുകാർ ജയിലിൽ പോയിയെന്നുമാണ് ചരിത്രം!) ഒരു ഭീഷണിയും കൂടാതെ ഇത്തവണ ആ അരിയിട്ടുവാഴ്ച കേരള കോൺഗ്രസ്സുകാർ നടത്തിയതു് ഒരു വലിയ നേട്ടമല്ലേ. കോൺഗ്രസ് എസ്സടക്കം എത്രയോ പാർട്ടികളാണ് ഇനി രാജീവ്ജിയുടെ മേൽക്കോയ്മ സ്വീകരിക്കാനിരിക്കുന്നതു്. അവരെല്ലാം ആ ധർമ്മരാജാവിൽനിന്ന് നീതി പ്രതീക്ഷിക്കുന്നില്ലേ?

അവരൊക്കെ പ്രതീക്ഷിക്കുന്ന നീതിമാൻ എന്ന മേൽവിലാസം രാജീവ്ജിക്ക് കളഞ്ഞുകുളിക്കാൻ പററുമോ? കക്ഷിരാഷ്ട്രീയത്തിൽ ഒരു കക്ഷിയുടെ നേതാവായിരിക്കെ മററെല്ലാ കക്ഷികളിലെയും തർക്കം പറഞ്ഞുതീർക്കുന്ന കക്ഷിരാഷ്ട്രീയത്തിനതീതനായ നേതാവ്! എന്താ പൊസിഷൻ! എന്താ സുഖം!

ഇതു വേണ്ടെന്നുവയ്ക്കുമോ രാജീവ്ജി?

ബാലകൃഷ്ണപിള്ള രാജ്യദ്രോഹം പ്രസംഗിച്ചോ എന്നെനിക്കറിയില്ല. കുറെക്കാലം ഉപജീവനാർത്ഥം പത്രങ്ങളിൽ പണിചെയ്ത അനുഭവമുള്ളതുകൊണ്ട് പത്രക്കാരിൽ ഞാനടക്കമുള്ള തൊണ്ണൂററൊമ്പതു ശതമാനത്തിനെയും എനിക്ക് വിശ്വാസമില്ല. വാദത്തിനുവേണ്ടി അവരെഴുതിയതൊക്കെ അക്ഷരംപ്രതി ശരിയാണെന്ന് സമ്മതിച്ചാൽത്തന്നെ ആ പ്രസംഗം രാജ്യദ്രോഹമാണെന്നെനിക്ക് തോന്നുന്നില്ല—എത്ര ചാണ്ടിമാർ കരഞ്ഞാലും. ടി പ്രസംഗം മന്ത്രിയാകാതിരിക്കാൻപോന്ന അയോഗ്യതയാണെന്ന് രാജീവ്ജിക്ക് തോന്നാനുമിടയില്ല. കാരണം, ഇതിൻെറത്രയോ മടങ്ങ് രാജ്യദ്രോഹം പറയുകയും പ്രവർത്തിക്കുകയും ചെയ്ത പാർട്ടികളുമായിട്ടു വേണം രാജീവ്ജിയും പതിവായി ഇടപഴകാൻ. ബാലകൃഷ്ണപിള്ളയുടെ പ്രസംഗം രാജ്യദ്രോഹത്തിൻെറ ''കട്ട് ഓഫ് പോയിൻററായി'' എടുത്താൽ പിന്നെ പല സംസ്ഥാനങ്ങളിലും ഭരിക്കാൻ ആളെ കിട്ടില്ല. തിരഞ്ഞെടുപ്പു കഴിയുമ്പോൾ പഞ്ചാബിലൊരു മന്ത്രിസഭയുണ്ടാക്കാൻ വേറെവിടുന്നെങ്കിലും ആളുകളെ കൊണ്ടുവരണം. തമിഴ് അരശിലെ അണ്ണാമക്കളിൽ എത്രപേരെ പിടിക്കാം? ഇതൊക്കെ നമ്മളെക്കാളും രാജീവ്ജിക്കറിയാം. പഞ്ചാബ്പ്രശ്നം പരിഹരിച്ച രാജീവ്ജിയെ സംബന്ധിച്ചിടത്തോളം ബാലകൃഷ്ണപിള്ളയിലാരോപിക്കുന്ന പ്രസംഗം കുയിൽനാദമാണ്. കേരളത്തിനകത്തു് രാജ്യസ്നേഹം മൂത്തുമൂത്തു് വാൽമുളച്ചു തുടങ്ങിയിരിക്കുന്ന ഹനുമാന്മാരുടെ ആവേശം ശ്രീരാമനായ രാജീവ്ജിക്ക് ഒരുകാലത്തും ഉണ്ടാവുകയുമില്ല.

രാജീവ്ജി മാത്രമല്ല; പ്രധാനമന്ത്രിയുടെ കസേരയിലിരിക്കുന്ന ഏതൊരാളുടെയും മോഹം ''സർവ്വസമ്മതൻ'' ആവുകയാണ്. പ്രത്യേകിച്ചും വലിയ ബുദ്ധിമുട്ടുണ്ടാക്കാൻ ഇടയില്ലാത്ത തീരുമാനങ്ങൾ എടുക്കേണ്ട അപൂർവ്വം അവസരങ്ങളിലെങ്കിലും. അതല്ലേ ബുദ്ധി? അതല്ലേ രാഷ്ട്രീയം? രാജീവ്ജിക്ക് രാഷ്ട്രീയം അറിയാമെങ്കിൽ ബാലകൃഷ്ണപിള്ള മന്ത്രിയായിവരുമെന്നുള്ള കാര്യത്തിൽ ബുദ്ധിയുള്ള ആർക്കും സംശയം വേണ്ട.

അതുകൊണ്ട് രാജീവ്ജി സ്വന്തംബുദ്ധി ഉപയോഗിക്കുകയാണെങ്കിൽ ചതിക്കില്ല.

പ്രശ്നം അവിടെയല്ല. ഇതേ തീരുമാനത്തിലേക്ക് കരുണാകരനും വരില്ലായിരുന്നോ—ബാലകൃഷ്ണപിള്ള മന്ത്രിയായിരിക്കണമോ വേണ്ടയോ എന്ന പ്രശ്നത്തിൽ തീർപ്പുകല്പിക്കാനുള്ള അധികാരം കരുണാകരന് വിട്ടിരുന്നെങ്കിൽ. അല്ലെങ്കിലും തീർപ്പു കല്പിക്കേണ്ടിയിരുന്നയാൾ കരുണാകരൻ തന്നെയല്ലേ. കാരണം, അദ്ദേഹമാണ് മുഖ്യമന്ത്രി. കേരളത്തിലെ ക്യാബിനററ് മുഖ്യമന്ത്രിയുടെതാണ്. (പ്രധാനമന്ത്രിയുടെ ക്യാബിനററ് അങ്ങ് ഡെൽഹിയിലാണ്.) ആരു് മന്ത്രിയായിരിക്കണം ആരൊക്കെ കോപ്പറേഷൻ ചെയർമാന്മാരായിരിക്കണം എന്ന് നിശ്ചയിക്കുന്നതു് മുഖ്യമന്ത്രിയാണ്. പ്രധാനമന്ത്രിയല്ല.

അപ്പോൾ ഘടകകക്ഷികളിലെ കൊമ്പൻ മീശക്കാരോ? അവരുടെ അധികാരം എവിടംവരെ ചെല്ലുന്നു.

ഒററ അധികാരമേ ഘടകകക്ഷികൾക്കുണ്ടാകാവൂ. ഭരണം താഴെ കൊണ്ടുവരണമോ തുടരണമോ എന്ന ചോദ്യത്തിൻെറ മറുപടി. ഇതിനപ്പുറം ഘടകകക്ഷികൾ, കേരളകോൺഗ്രസ്സായാലും ലീഗായാലും, കളിക്കാൻ തുടങ്ങിയാൽ അതു ഭരണഘടനയുടെയും ജനാധിപത്യത്തിൻെറയും സ്പിരിട്ട് നിഷേധിക്കുകയായിരിക്കും.

കേരള കോൺഗ്രസ്സും ലീഗുകാരും ചേർന്നു നടത്തുന്ന കളി—നാഴികയ്ക്കു നാലുവട്ടം മുഖ്യമന്ത്രിപദത്തിനു നേരെ നടത്തുന്ന വെല്ലുവിളികൾ—ആപൽക്കരമായ കീഴ്വഴക്കങ്ങളാണ് നമ്മുടെ ഭരണത്തിലുണ്ടാക്കിയിരിക്കുന്നതു്. നാളെ ആരുമാകും മുഖ്യമന്ത്രി. നഹയോ മാണിയോ ബാലകൃഷ്ണപിള്ളയോ എന്തിന് ജേക്കബ്ബ്പോലും ആയിക്കൂടെന്നില്ല. ആ സമയത്തും ഇന്നുണ്ടാക്കിവയ്ക്കുന്ന കീഴ്വഴക്കം സ്വന്തം വീട്ടിൽ ചുരുണ്ടുകൂടി കിടക്കാൻ വയ്യാത്ത അരാജകത്വത്തിലേക്ക് നമ്മളെ നയിക്കും. കേരളത്തിൻെറ മാത്രം പാർട്ടിയായ കേരളകോൺഗ്രസ് രാജീവ്ജിയെ നേതാവായി സ്വീകരിക്കുന്ന അബ്സേഡിററി ആ രോഗത്തിൻെറ വേറൊരു ലക്ഷണമാണ്.

പിള്ളപ്രശ്നം കിടക്കുന്നതു് പഞ്ചാബ് മോഡൽ പ്രസംഗത്തിലല്ല; പ്രത്യുത ബാലകൃഷ്ണപിള്ള എന്ന മന്ത്രി കരുണാകരൻ എന്ന മുഖ്യമന്ത്രിക്ക് എത്ര സ്വീകാര്യനാണ് എന്ന പ്രശ്നത്തിന്മേലാണ്. അതു തീർക്കേണ്ട ഉത്തരവാദിത്വം ആർക്കാണ്?





## എ. ജി. ബാബു

# പാമ്പിനെ തിന്നുന്നവർ

**ഇടുക്കിജില്ലയിലെ നാലു് മലമ്പ്രദേശ ഗ്രാമങ്ങൾ. മലയോടും കാടിനോടും പടവെട്ടിയ ഗ്രാമങ്ങൾ. ഈ ഗ്രാമങ്ങളുടെ അതിരുകൾക്കകത്തു പാമ്പിറച്ചിതിന്നുന്ന കുറെ മനുഷ്യരുണ്ടു്. പാമ്പിറച്ചിയുടെ സ്വാദിലകപ്പെട്ട ആ മനുഷ്യരെപ്പററി.**

**കേ**രളത്തിനു് ഏററവും കൂടുതൽ വിദേശനാണ്യവിളകൾ സംഭാവന ചെയ്യുന്ന ജില്ലയുടെ റബ്ബർ—മലഞ്ചരക്കു വിപണനത്തിൻെറ സിരാകേന്ദ്രമാണ് തൊടുപുഴ. തൊടുപുഴ ആനക്കയം റൂട്ടിൽ പത്തു കിലോമീററോളം സഞ്ചരിക്കുക. 'വിശുദ്ധ മാർട്ടിൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ' എന്നെഴുതിയ ഭണ്ഡാരപ്പെട്ടിക്കു സമീപം, കൊഴുത്തു തടിച്ച് പാൽ ചുരന്നു നില്ക്കുന്ന കൂററൻ റബ്ബർ മരങ്ങൾക്കു നടുവിൽ, മാനത്തേക്ക് കുരിശുമുയർത്തി നില്ക്കുന്ന സെൻറ് മാർട്ടിൻസ് പള്ളി. ദേശത്തെ ഏററവും നിർണ്ണായകമായ സാമൂഹ്യ സ്വാധീനശക്തിയുടെ പ്രതീകം. ഇതാണ് ഇഞ്ചിയാനി.

തൊടുപുഴ–വെട്ടിമുററം ബസ്സിൽ തൊണ്ണൂറു പൈസ മുടക്കി കലയന്താനിയിലിറങ്ങാം. അത്ര ചെറുതല്ലാത്ത പട്ടണം. പള്ളിയോടു ചേർന്നുള്ള പള്ളിക്കൂടം. വിമോചനസമരകാലം മുതൽ സമരഗാഥകൾക്ക് ചെവിയോർത്തു നിൽക്കുന്ന സ്കൂൾ കെട്ടിടങ്ങൾ. പട്ടണത്തിൻെറ നടുവിൽ വഴി രണ്ടായി പിരിയുന്നു. രണ്ടു മൂന്നു കിലോമീററർ നടന്നാൽ ഇളംദേശത്തെത്താം. സർപ്പവിഷചികിത്സാവിദഗ്ദ്ധയായ ടെൽമ കോർണേലിയസും കുടുംബവും താമസിക്കുന്നതു് അവിടെയാണ്. വലത്തോട്ട് തിരിഞ്ഞ് വളഞ്ഞുപുളഞ്ഞു നീങ്ങുന്ന റോഡ് കേരളത്തിലെ തന്നെ പ്രസിദ്ധമായ ഒരു എണ്ണപ്പനഗവേഷണ കേന്ദ്രത്തിലാണ് നിങ്ങളെ എത്തിക്കുക—വെട്ടിമററം.

ഇഞ്ചിയാനി, വെട്ടിമററം, ഇളംദേശം, കലയന്താനി. കോണുകൾ തുല്യമാവാത്ത ഒരു ചതുർഭുജം മാപ്പിലുണ്ടാവട്ടെ. ആലക്കോട്ട് വെള്ളിയാമററം പഞ്ചായത്തുകളുടെ അതിർത്തി പ്രദേശങ്ങളാണ് മേല്പറഞ്ഞ നാലും. ചുക്കും കുരുമുളകും സർവ്വോപരി റബ്ബറും ചേർന്ന് പശിമപ്പെടുത്തിയിരിക്കുന്ന ഉറച്ച സാമ്പത്തികാടിത്തറ. കുലാക്കുകൾ എന്നു വിളിക്കാവുന്ന കർഷകരാണ് മിക്ക കുടുംബങ്ങളിലേയും നാഥന്മാർ. രണ്ടുതലയുള്ള മൂർഖനെപ്പോലെ ശക്തമായിരിക്കുന്ന കേരളകോൺഗ്രസ്സാണ് പ്രബലരാഷ്ട്രീയ കക്ഷി. പക്ഷേ, ഇവിടത്തെ നരച്ച തലമുറയും പള്ളിയും ഒരേ ഒരു കാര്യത്തിൽ അമ്പേ പരാജയപ്പെട്ടിരിക്കുന്നു: 'മണ്ണിനോടും മഴയോടും മലമ്പനിയോടും മലമ്പാമ്പിനോടും മല്ലടിച്ച്'' എന്ന് രോമാഞ്ചത്തോടെ വാഴ്ത്തപ്പെട്ടിരുന്ന സംസ്കാരപാരമ്പര്യത്തിലെ ഒരു കണ്ണിമാത്രം ഇന്നത്തെ തലമുറ സ്വന്തമാക്കിയിരിക്കുന്നു—അതും വളരെയേറെ—മലമ്പാമ്പിനോട് മല്ലടിക്കുക മാത്രമല്ല, അതിനെ കൊത്തിനുറുക്കി വെട്ടിവിഴുങ്ങുകകൂടി ചെയ്യുന്നു അവർ! ഇഞ്ചിയാനി, വെട്ടിമററം ഇളംദേശം കലയന്താനി എന്നീ നാലതിരുകൾക്കുള്ളിൽ പരശ്ശതം സർപ്പഭോജികൾ ജീവിക്കുന്നു. അതിൽ ഒരാൾ പോലും 'അപരിഷ്കൃതം' എന്ന് വിശേഷിപ്പിക്കാവുന്ന ഗോത്രവർഗ്ഗങ്ങളിൽ ഉൾപ്പെട്ടവരല്ല. ദിവസം ശരാശരി നൂറുരൂപയോളം വരുമാനമുണ്ടാക്കുന്ന ''റെസ്പെക്ററബിൾ സിററിസൺസ്.''

സർപ്പഭോജികളെ സംബന്ധിച്ച വാർത്തയ്ക്ക് വാസ്തവത്തിൽ വലിയ പുതുമയൊന്നുമുണ്ടാകേണ്ട കാര്യമില്ല. ചില നാടോടി–ട്രൈബൽ സമൂഹങ്ങളുടെ വിശപ്പടക്കാനും, നക്ഷത്രഹോട്ടലുകളുടെ മുന്തിയ തളികകളിൽ അലങ്കാരത്തോടെ പ്രത്യക്ഷപ്പെടാനും പാമ്പിറച്ചിക്ക് കഴിഞ്ഞിട്ടുമുണ്ട്. എന്നാലും അവഗണിക്കാനാവാത്തവിധം ഒരു പ്രാദേശിക ജനസഞ്ചയത്തിലെ ഒരു നല്ല ശതമാനത്തെ പാമ്പിറച്ചിയുടെ അടിമകളാക്കി മാററാൻ—അതും സകല എതിർപ്പുകളേയും അവഗണിക്കാൻ തക്ക ശക്തി നല്കിക്കൊണ്ട്—പാമ്പിറച്ചിക്കു കഴിയുന്നതു് ഇതാദ്യമാണ്. അതും ''അവിശ്വാസികളും കമ്മ്യൂണിസ്റ്റുകാരുമായ'' ചൈനക്കാരുടെ ''വൃത്തികെട്ട'' ഭക്ഷണമാണ് പാമ്പ് എന്ന കാര്യവുംകൂടി ഓർമ്മിക്കുമ്പോൾ.

വെട്ടിമററം, കലയന്താനി, ഇഞ്ചിയാനി, ഇളംദേശം പ്രദേശങ്ങളുൾക്കൊള്ളുന്ന 'പാമ്പുബെൽററി'ൻെറ ഈ സർപ്പഭോജനശീലം പുറംലോകമറിയുന്നതു് വളരെ വൈകിയാണ്. ഏകദേശം ആറു മാസം മുൻപ്, ഇഞ്ചിയാനി സ്വദേശിയായ ഒരാൾ തൊടുപുഴയിലെ ഒരു പത്രമാപ്പീസിലെത്തുന്നു. അഞ്ചു പെരുമ്പാമ്പുകളെ പിടിച്ച ശേഷമാണ് അയാൾ അവിടെ എത്തിയതു്. കഴുത്തിൽ വളച്ചിട്ടിരിക്കുന്ന പാമ്പുകളുമായുള്ള തൻെറ ഫോട്ടോയും തെളിവിനായി കൊണ്ടുവന്നിരിക്കുന്നു. ''പാമ്പുകൾ എവിടെ'' എന്ന ചോദ്യത്തിന് ''നാട്ടുകാർ തിന്നുതീർത്തു'' എന്നായിരുന്നു മറുപടി. അവിശ്വസനീയതയുടെ ആനുകൂല്യമാണ് അന്ന് അയാളേയും നാട്ടുകാരേയും 'പ്രശസ്തി'യിൽ നിന്ന് രക്ഷപ്പെടുത്തിയതു്. ആരുംതന്നെ അതിനെപ്പററി അന്വേഷിക്കാൻ കൂടുതൽ മിനക്കെട്ടില്ല;

ബന്ധപ്പെട്ട ഫോറസ്റ്റ് ഉദ്യോഗസ്ഥർപോലും.

●

ആയിരം ശിരസ്സുള്ള സാക്ഷാൽ അനന്തനപോലും ഒററവീർപ്പിന് പറഞ്ഞുതീർക്കാനാവില്ല ഇവിടത്തെ 'കുഞ്ഞനന്തൻ തീനി'കളുടെ പേരുകൾ. അക്കൂട്ടത്തിൽ പതിക്കാട്ട കൊച്ചിന്റെ പേർ എടുത്തുപറയേണ്ടതാണ്. അദ്ധ്വാനശീലനായ ഒരു കഷകൻ—ദേശത്തു് പാമ്പുതീററ പ്രചരിപ്പിക്കവാൻ വളരെ യത്നിച്ച ഒരാളുമാണ്. ദിവ്യമായ ഏതോ ഒരോർമ്മയുടെ കുളർമ്മയിൽ കണ്ണുകൾ പാതിയടച്ച് കൊച്ച് പറഞ്ഞു: ''എന്നേയും കൂട്ടുകാരേയും ആദ്യമായി പാമ്പിറച്ചി തീററിച്ചതു് ഫാദർ കാട്ടാങ്കോട്ടിലാണ്. ഞങ്ങൾ പതിവായി വൈകുന്നേരങ്ങളിൽ അരമനയിൽ കമ്പനി കൂടാറുണ്ടായിരുന്നു. ഒരു വൈകുന്നേരം ആവിപറക്കുന്ന ഒരു പാത്രം ഇറച്ചിയുമായാണ് അച്ചൻ ഞങ്ങളെ എതിരേററതു്. അച്ചന്റെ സ്നേഹപൂർവ്വമായ നിർബ്ബന്ധത്തിന് വഴങ്ങി ഇറച്ചി ഏതാണ്ട് തിന്നുതീർത്തപ്പോഴാണ് ഒരു കള്ളച്ചിരിയോടെ അച്ചൻ രഹസ്യം പുറത്താക്കിയതു്. അതു് പാമ്പിറച്ചിയായിരുന്നു. ഒന്നു രണ്ടുപേർ ഛർദ്ദിലിന്റെ വക്കോളമെത്തി. പക്ഷെ ആ ഇറച്ചിയുടെ സ്വാദ് ഒന്നുവേറെ തന്നെയായിരുന്നു.''

പന്ത്രണ്ടുപേരായിരുന്നുവത്രെ അന്നത്തെ ആ അത്താഴസ്സദ്യയ്ക്കുണ്ടായിരുന്നതു്. അവസാനത്തെ അത്താഴത്തിന്റെ പ്രതീകാത്മകത നിറഞ്ഞുനിന്ന ആ വൈകുന്നേരമാണ് ഇവിടെ പാമ്പുകളുടെ മരണത്തിന്റെ വാറോല എഴുതപ്പെട്ടു തുടങ്ങിയതു്.

''മുയലിറച്ചി എന്നു പറഞ്ഞാണ് അച്ചൻ എന്നെ പാമ്പു തീററിച്ചതു്.'' കലയന്താനി പള്ളിയിലെ കപ്യാർ ഐപ്പ് തന്റെ ഓർമ്മ പുതുക്കി. പള്ളി അരമനയോടു ചേർന്ന കുശിനിയിൽവച്ചു തന്നെയാണ് ഇറച്ചി പാകം ചെയ്തതു്. കലയന്താനി ഹൈസ്കൂളിലെ ചില അദ്ധ്യാപകരും ഒപ്പമുണ്ടായിരുന്നുവത്രെ. താനൊഴികെ അന്ന് ആ കൂട്ടത്തിലുണ്ടായിരുന്ന എല്ലാവരും മുൻപുതന്നെ അച്ചനോടൊപ്പമിരുന്ന് പാമ്പിറച്ചി തിന്നിട്ടുള്ളവരാണ് എന്ന കാര്യവും ഐപ്പ് ഓർമ്മിക്കുന്നു.

പഴയിടത്തിൽ ദേവസ്യാച്ചൻ, ജോർജ്ജ്, പിണക്കാട്ടിൽ കൊച്ച്, പാറസ്സുൽ തൊമ്മൻ, കാടങ്കാവിൽ തോമസ്, പേഴമററം ജോൺ, തൊമ്മച്ചൻ കാഞ്ഞിരംപാറ തുടങ്ങി ഞാൻ പരിചയപ്പെട്ട ഏതാണ്ടെല്ലാ സർപ്പഭോജികളുടേയും പിന്നിലെ പ്രേരകശക്തി കാട്ടാങ്കോട്ടിലച്ചനായിരുന്നു എന്ന് അവർ പറഞ്ഞു. അറിഞ്ഞോ അറിയാതെയോ ഈ ശീലത്തിന് അടിമപ്പെട്ടാൽ അതിൽനിന്നും രക്ഷപ്പെടാനും ബുദ്ധിമുട്ടാണത്രേ. രാമൻപിള്ളയുടെ കഥ നല്ലൊരുദാഹരണമാണ്.

വെട്ടിമററം സ്കൂളിനടുത്തു താമസിക്കുന്ന കെ. വി. ജോൺ വിമുക്തഭട



ഫാ. തോമസ് കാട്ടാങ്കോട്ടിൽ

# സർപ്പഭോജികൾക്ക് ഒരു അപ്പോസ്തലൻ

ഫാദർ തോമസ് കാട്ടാങ്കോട്ടിൽ കലയന്താനിയുടേയും വെട്ടിമററത്തിന്റേയും ഓരോ മണൽത്തരിക്കും സുപരിചിതനായ വികാരിയായിരുന്നു. ഫാദർ കാട്ടാങ്കോട്ടിൽ സർപ്പവധത്തിന്റെ വെളിപാടുമായാണ് കലയന്താനിയിലും തുടർന്ന് വെട്ടിമററത്തും എത്തിപ്പെടുന്നതു്. തന്റെ ഇടവകയിലെ കുഞ്ഞാടുകളെ അപ്പാടെ അവർ ഏററം അറപ്പോടെ വീക്ഷിച്ചിരുന്ന ഒരു കർമ്മത്തിന്റെ ഉപാസകരാക്കാൻ കഴിയുക എന്നതു് തന്നെ കാട്ടാങ്കോട്ടിലച്ചന്റെ നേതൃത്വബോധത്തിന്റെ തെളിവാണ്. ഭൂമിയിൽ കിട്ടാവുന്ന എല്ലാ ഇറച്ചിയും കഴിക്കാവുന്നതാണ് എന്ന സത്യം തന്റെ സുഹൃത്തുക്കളേയും പലതവണ അച്ചൻ പഠിപ്പിച്ചിരുന്നു. സഭയുടെ അനുവാദത്തോടെ തന്നെ—പാമ്പ് ഉറയുരുന്ന ലാഘവത്തോടെ—ളോഹ ഉരിഞ്ഞുകളഞ്ഞ ഫാദർ തോമസ് വിവാഹശേഷം കലയന്താനി ഹൈസ്കൂൾ അദ്ധ്യാപകനായിരുന്നു.

ഏതാനും വർഷം മുമ്പ് ഒരു റോഡ് അപകടത്തിൽ അദ്ദേഹം മരണമടയുകയാണുണ്ടായതു്. ഭാര്യയും കുട്ടികളും കല്ലൂർക്കാട്ട് എന്ന സ്ഥലത്തു് താമസിക്കുന്നു.

നാണ്—ജോൺസാർ എന്ന് നാട്ടുകാർ സ്നേഹപൂർവ്വം വിളിക്കുന്ന ഇദ്ദേഹത്തിന്റെ സുഹൃത്തായിരുന്ന രാമൻപിള്ള. മുയലിറച്ചി എന്നു വിചാരിച്ചാണത്രേ രാമൻപിള്ള പാമ്പിറച്ചി തിന്നതു്. അത്താഴത്തിനുശേഷം സുഹൃത്തിന് നല്ല രാത്രി ആശംസിച്ച് പിരിയാൻനേരത്താണ് താൻ തിന്നുതീർത്തതു് പാമ്പിറച്ചിയാണെന്ന് രാമൻപിള്ള അറിയുന്നതു്. ആമാശയത്തിലെ അധോലോകങ്ങളെവരെ ഇളക്കി വിറപ്പിച്ച ഛർദ്ദിയെത്തുടർന്ന് അവശനായ രാമൻപിള്ള ആശുപത്രിയിലായി. കുറേക്കാലം മൂകനും അന്തർമുഖനുമായി നടന്നു രാമൻപിള്ള. അധികം താമസിയാതെ മരിച്ചുപോവുകയും ചെയ്തു. ''മനക്കട്ടിയുള്ളവനു വേണ്ടിയുള്ളതാണ് പാമ്പിറച്ചി'' ജോൺസാർ പറഞ്ഞു. ''എന്നേയും തീററി പഠിപ്പിച്ചതു് ഫാദർ തോമസ് കാട്ടാങ്കോട്ടിലാണ്. എവിടെ വേണമെങ്കിലും തുറന്നു പറയാൻ ഞാൻ തയ്യാറാണ്—ഇത്രയും രുചിയുള്ള മറെറാരു ഇറച്ചിയും ഞാൻ തിന്നിട്ടില്ല.''

പഴയിടത്തിൽ ജോർജ്ജിന് തന്റെ ശീലം പരസ്യമാവുന്നതിൽ ഒട്ടും ആശങ്കയില്ല. പാമ്പ് കർഷകബന്ധുവല്ലേ. എലികളെ എത്രയോ നശിപ്പിക്കുന്നുണ്ട് എന്ന എന്റെ ചോദ്യത്തിന് അതേ എന്ന അർത്ഥത്തിൽ തലകുലുക്കിക്കൊണ്ട് ജോർജ്ജ് പറഞ്ഞു: ''എല്ലാ പാമ്പുകളും എലിപിടിക്കുന്നുണ്ട്. അതിന്റെ കൃത്യമായ തെളിവ് ഞങ്ങൾ തിന്ന പാമ്പിന്റെ വയർകീറിയപ്പോഴാണ് ഞങ്ങൾക്ക് മനസ്സിലായതു്. ചീഞ്ഞുതുടങ്ങിയ മൂന്ന് വലിയ എലികൾ അതിന്റെ വയറിലുണ്ടായിരുന്നു.'' തന്റെ ഭാര്യയൊഴികെ വീട്ടിലെ മററാളുകളെല്ലാം പാമ്പിറച്ചി ഇഷ്ടപ്പെടുന്നവരാണ്—ഭാര്യയെക്കൂടി ഇറച്ചി തീററിച്ചു തുടങ്ങാനുള്ള ശ്രമത്തിലാണ് ജോർജ്ജ് ഇപ്പോൾ. പാമ്പിറച്ചിയുടെ ഔഷധഗുണങ്ങളെപ്പററി പറയുമ്പോൾ ജോർജ്ജ് വാചാലനാകുന്നു: ത്വക്‌രോഗങ്ങൾക്കും ആസ്ത്മായ്ക്കും ഇത്രയും പററിയ മറുമരുന്ന് ഇല്ല. 'കുതിരശക്തി' എന്ന ലേബലിൽ വരുന്ന മരുന്നുകളേക്കാൾ വളരെയേറെ വാജീകരണശേഷി നല്കാൻ പാമ്പിറച്ചിക്ക് പററും.

വിമോചനസമരകാലം മുതല്ക്കുതന്നെ പള്ളിയോടും പള്ളിയോടു ബന്ധപ്പെട്ട രാഷ്ട്രീയ പ്രസ്ഥാനങ്ങളോടും ഒട്ടുങ്ങാത്ത കൂറു പുലർത്തിവന്നിട്ടുള്ള കർഷകപ്രമുഖനാണ് പഴയിടത്തു് ജോസഫ് എന്ന ഔതച്ചേട്ടൻ. സ്വാദിഷ്ടമാണ് പാമ്പിറച്ചി—പിന്നെ കുട്ടികൾ അതു് കഴിക്കുന്നതിനെ താൻ എന്തിന് എതിർക്കണം എന്നാണ് പാമ്പുതീനികളിലെ ഈ തലമൂത്ത കാരണവരുടെ ചോദ്യം. ഔതച്ചേട്ടന് അറുപത്തഞ്ചു കഴിയണം. മുടിയൊക്കെ എന്നേ വെള്ളി കെട്ടിച്ചിരിക്കുന്നു.

തൊഴിലിന്റെ വിഭജനമാണ് തൊഴിൽ വൈദഗ്ധ്യത്തിന് വഴിതെളിക്കുന്നതു് എന്ന അടിസ്ഥാന സാമ്പത്തിക



എലവുങ്കൽ മാത്തൻ

പിണക്കാട്ട് കൊച്ച്, പാറസ്സുൽ തൊമ്മൻ



ശാസ്ത്രം പാമ്പുതീററിയുമായും ബന്ധപ്പെട്ടു കിടക്കുന്നു. ഏലവുങ്കൽ മാത്തൻ, തോമ എന്നീ സഹോദരന്മാരുടെ ശ്രദ്ധ തെളിഞ്ഞതു് ദേശത്തു് സമ്പന്നരുടെ അടുക്കളകളിൽ പാമ്പിറച്ചിയുടെ ഗന്ധം ചൂഴ്ന്നുനില്ക്കാൻ തുടങ്ങിയതു മുതലാണ്. ഏലവുങ്കൽ സഹോദരന്മാർ പാമ്പുവേട്ട തുടങ്ങി. ഇന്നു് അവർ ഏററവും വിദഗ്ധരായ പാമ്പുപിടിത്തക്കാരാണ്. 200 മുതൽ 300 രൂപവരെ വില നൽകി പെരുമ്പാമ്പിനേയും മലമ്പാമ്പിനേയും വാങ്ങി ഞായറാഴ്ചദിനങ്ങൾ ഒരുക്കുന്നവരുണ്ട്. പെരുമ്പാമ്പുകളുടെ വംശനാശമടുത്തു തുടങ്ങിയപ്പോൾ മാത്രമാണ് വിഷമുള്ള പാമ്പുകൾക്കും നിൽക്കക്കള്ളിയില്ലാതായതു്. നന്നായി ''ഉപ്പും മുളകും ചേർത്ത അരപ്പിൽ'' മുക്കിപൊരിച്ചെടുത്താൽ ആട്ടിറച്ചിക്കുപോലും ഇത്ര സ്വാദില്ലത്രേ.

''ആദ്യം ചെയ്യേണ്ടതു് തൊലിപൊളിച്ചു കളയുകയാണ്. വിഷമുള്ള ഇനങ്ങളാണെങ്കിൽ വിഷസഞ്ചിയുടെ താഴെവച്ചു് തല വെട്ടിക്കളയണം. നട്ടെല്ലിന്റെ ഇരുവശങ്ങളിലുമുള്ള ഇറച്ചി ഉരിഞ്ഞെടുക്കുക—വട്ടത്തിൽ കഷണിക്കാം. കുഴപ്പമില്ല. പക്ഷേ, പാമ്പിൻമുള്ള് ഇറച്ചിയിൽ കാണുന്നതു് ചിലർക്ക് അരോചകമായ ഓർമ്മകളുണ്ടാക്കും. ആവശ്യമുള്ള വലിപ്പത്തിൽ കഷണങ്ങളാക്കുക. എണ്ണ ലേശം കൂടുതൽവേണ്ടിവരും. ഇളം ചുവപ്പുനിറം വരുന്നതുവരെ ഇറച്ചി മൂപ്പിക്കണം. അപ്പോഴേക്കും ആ സ്വാദ്യമായആ ഗന്ധം അടുക്കളെ നിറഞ്ഞുകഴിയും. ഇളം ചൂടോടെ കഴിക്കുവാൻ ഇത്രയും സ്വാദിഷ്ടമായ മറെറാരു 'ഡിഷ്' ഇല്ല.'' പതിക്കാട്ടു് മാത്യുവിന്റെ സഹധർമ്മിണിയുടേതാണ് ഈ റെസിപ്പി.

ചേരയും നീർക്കോലിയും പോലും പൂർണ്ണമായും സർപ്പഘാതകരിൽനിന്നും രക്ഷപ്പെട്ടിട്ടില്ല!

●

ഇഞ്ചിയാനി സെൻറ് മാർട്ടിൻസ് ഫെറോനപ്പള്ളിയിലെ വികാരിയായി ഫാദർ മാത്യു തെക്കേക്കര ചാർജെടുത്തിട്ടു് മൂന്നുവർഷമേ ആയിട്ടുള്ളു. തന്റെ ഇടവകയിലെ കുഞ്ഞാടുകളുടെ വഴിതെററിയ പോക്കിൽ ആദ്യകാലത്തു് അദ്ഭുതം തോന്നിയിരുന്നു. ഇടവകയിലെ പല വീടുകളിലും 'വിസീത്ത'യ്ക്കു പോയപ്പോൾ പൊരിച്ച ഇറച്ചി അവർ വിളമ്പുകയും ചെയ്തു. പക്ഷെ ഇതുവരെ താൻ പാമ്പിറച്ചി തൊട്ടുനോക്കിയിട്ടു പോലുമില്ലെന്നാണ് അച്ചൻ പറയുന്നതു്. യഹോവ പാമ്പിനെ ശപിക്കുന്നതായി ബൈബിളിൽ പരാമർശമുണ്ടല്ലോ. ശപിക്കപ്പെട്ട ഒരുജീവിയെ ഭക്ഷിക്കുന്നതു് ശരിയാണോ എന്ന എന്റെ ചോദ്യത്തിനു്, ബൈബിളിന്റെ ആദ്യഭാഗങ്ങൾ സിംബോളിക് ആണ് എന്നാണ് ഫാദർ മാത്യു മറുപടി പറഞ്ഞതു്. ''കർത്താവു് ഭൂതങ്ങളെ ആവേശിപ്പിച്ചതു് പന്നികളിലേക്കല്ലേ; ഇന്നു് പന്നിയിറച്ചി തിന്നാത്ത ഏതു് സത്യക്രിസ്ത്യാനിയാണുള്ളതു്?''

# സർപ്പഭോജികൾക്കു് ഒരു രക്തസാക്ഷി

**വെ**ട്ടിമററം സി. എസ്. ഐ. സെമിത്തേരിയിൽ ആരാലും ശ്രദ്ധിക്കപ്പെടാതെ അനാഥമായ ഒരു കോണിൽ കുററിക്കാടുകൾക്കിടയിൽ വിസ്മരിക്കപ്പെട്ടുപോയ ഒരു ശവക്കുഴിയുണ്ട്—തെരുവേൽ ബേബിയുടേതു്. സർപ്പമാംസം നാട്ടിലെ കൊച്ചുമുതലാളിമാരുടെ ഹരമായി മാറിയപ്പോൾ പെട്ടെന്നു് ഉയർന്നുവന്ന പുതിയ തൊഴിലാളി സമൂഹത്തിലെ ഒരു പ്രതിനിധിയായിരുന്നു ബേബി. 'തേവരുപാറയുള്ള്' എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഭീകരമായ ഒരുഗുഹയ്ക്കുള്ളിൽ പെരുമ്പാമ്പിനെ വേട്ടയാടാനിറങ്ങിയതായിരുന്നു ബേബി. ഏതോ സർപ്പസ്നേഹി നൽകിയ 25 രൂപയുടെ അഡ്വാൻസാണ് ബേബിയെ ആ സാഹസത്തിനു് പ്രേരിപ്പിച്ചതു്. മൂന്നു ദിവസത്തിനുശേഷമാണ് ഗുഹയിൽ നിന്നും മൃതദേഹം പുറത്തിറക്കിയതു്. പെരുമ്പാമ്പ് കഴുത്തിൽ ഞെരുക്കി ശ്വാസംമുട്ടിച്ചു കൊന്നതാണെന്നും അല്ല പുകയും ഗുഹയ്ക്കുള്ളിലെ വിഷവായുവും ചേർന്നു് ബോധംകെടുത്തി ജീവനൊടുക്കിയതാണെന്നും രണ്ടു ഭാഷ്യങ്ങൾ ബേബിയുടെ നിഗൂഢതനിറഞ്ഞ മരണത്തിനുണ്ട്.

സർപ്പക്കൊതിയന്മാരായ മേലാളന്മാർക്കു വേണ്ടി ജീവൻ കളയേണ്ടിവന്ന ആദ്യത്തെ രക്തസാക്ഷിയാണ് ബേബി.

ഏതാണ്ട് ഇതുതന്നെയാണ് കലയന്താനി പള്ളി വികാരിയായ ഫാ: ആൻറണി നെടുമ്പുറവും 'കൊച്ചച്ചനായ' ഫാദർ മാത്യൂസ് എടാട്ടും പ്രകടിപ്പിച്ചതു്:

''സഭ ഒരാളുടെ മെനു നോക്കേണ്ടതില്ല. അവന്റെ ആത്മീയോത്കർഷമാണ് പ്രധാനം. ജനങ്ങളും സഭയും തമ്മിലുള്ള ശക്തമായ ബന്ധത്തിനു് വിലങ്ങുതടിയാവാൻ പാമ്പിനെ ഞങ്ങൾ അനുവദിക്കില്ല.'' തന്റെ സീനിയറിന്റെ വാദം സമർത്ഥിക്കാനാവണം, ഫാ. മാത്യൂസ് എടാട്ട് Teilhard de shardin-ന്റെ പുസ്തകങ്ങൾ ചൂണ്ടിക്കാട്ടിയാണ് സംസാരിച്ചതു്. പഴയ നിയമം അടിസ്ഥാനരഹിതമായ ഒരു പുസ്തകമാണ് പുതിയ നിയമത്തെ അപേക്ഷിച്ചു്. മാത്രവുമല്ല, മാറിവരുന്ന സാഹചര്യങ്ങൾക്കനുസരിച്ചു് സഭയും കുറെയൊക്കെ തന്നത്താൻ പൊരുത്തപ്പെടേണ്ടിയിരിക്കുന്നല്ലോ''—ഫാദർ മാത്യൂസ് പറഞ്ഞു.



പതിക്കാട്ടു് കൊച്ചു്



പഴയിടത്തിൽ ദേവസ്യാച്ചൻ



ഇഞ്ചിയാനി, വെട്ടിമററം, കലയന്താനി, ഇളംദേശം എന്നീ പ്രദേശങ്ങളുൾക്കൊള്ളുന്ന ഈ 'പാമ്പു ബെൽററിൽ' മനശ്ശാസ്ത്രപരമായ വ്യതിയാനങ്ങൾ വല്ലതും സംഭവിക്കുന്നുണ്ടോ? പാമ്പിറച്ചിക്കു് ഔഷധഗുണങ്ങളുണ്ട് എന്ന പ്രസ്താവന, ജുഗുപ്സാവഹമാണ്. തങ്ങളുടെ ശീലം എന്ന ബോദ്ധ്യമുള്ളതുകൊണ്ട് സർപ്പഭോജികൾ സ്വയം നൽകുന്ന ഒരു മാന്യമായ പുറംകുപ്പായം മാത്രമാണോ? 'അതെ', എന്നാണ് ഈ പ്രദേശത്തെ ശരിക്കും പഠിച്ച ഒരു ക്രിസ്തീയ പുരോഹിതൻ പറഞ്ഞതു്. ''ഒരു വികാരിയച്ചൻ തുടങ്ങിവച്ചു എന്നതുകൊണ്ടുമാത്രമല്ല സഭ ഇതിനെ എതിർക്കാത്തതു്; എതിർത്തിട്ടും പ്രയോജനമുണ്ടാവില്ല എന്ന മുൻവിധിയുണ്ടായിട്ടുമല്ല. സഭയിൽ ഇന്നു് സുപ്രധാന തീരുമാനങ്ങളെടുക്കുന്ന പലരും പാമ്പുതീററിയെ മനസ്സിലെങ്കിലും താലോലിക്കുന്നുണ്ട്. വെപ്പാട്ടിമാരെ പോററുന്ന ഫ്യൂഡൽ സംസ്കാരത്തിന്റെ അംശങ്ങൾ പാമ്പുതീററിയിലുമുണ്ട്. തനിക്കു വെപ്പാട്ടിയുണ്ട് എന്ന രഹസ്യം പിറുപിറുക്കലുകൾ വഴി ചെറിയ ഒരുസമൂഹത്തിൽ പരക്കുമ്പോൾ വെപ്പാട്ടിയുടെ ഉടമസ്ഥനു് ലഭിക്കുന്നതു് അത്ഭുതവും അവജ്ഞയും നേരിയ തോതിൽ കലർന്ന ആരാധനയാണ്. ഈ രഹസ്യമറിയുന്നവരുടെ എണ്ണം വർദ്ധിക്കുന്നതനുസരിച്ചു് ആരാധനയുടെ അളവു കുറയുകയും, ജനം അവജ്ഞയോടെ അയാളെ വീക്ഷിക്കാൻ തുടങ്ങുകയുംചെയ്യും. പാമ്പുതീനികൾക്കു് നാട്ടിൻപുറത്തു് ആദ്യകാലത്തു് ലഭിച്ച ആരാധന കലർന്ന സ്വീകരണമാണ് ഈ വൃത്തികെട്ട ശീലത്തെ ഇത്രയേറെ വളർത്തിയതും. സഭ ഇതിനെതിരായി ചെറുവിരൽ പോലുമനക്കിയില്ല.''

●

ചീഫ് ഫോറസ്റ്റ് റെയിഞ്ചറുടെ ഓഫീസ് തൊടുപുഴ പട്ടണത്തിന്റെ ഒത്തനടുവിൽത്തന്നെയാണ്. കോട്ടയം സ്വദേശിയായ ഓഫീസർ കെ. ജെ. ഫിലിപ്പിനു് ഇടുക്കിജില്ല ഒട്ടും അപരിചിതമല്ല. തന്റെ അധികാരസീമയ്ക്കുള്ളിൽ, തന്റെ മൂക്കിനു കീഴെ ആയിരക്കണക്കിനു വന്യജീവികൾ നിർദ്ദയം കൊലചെയ്യപ്പെടുകയാണ് എന്ന വിവരം താൻ അറിയാതെപോയതിൽ അദ്ദേഹത്തിനു് ലേശം കുണ്ഠിതവുമില്ലാതില്ല. വന്യജീവി സംരക്ഷണ ചട്ടത്തിന്റെ പരിധിക്കുള്ളിൽ വരുമെങ്കിലും, ശ്രദ്ധിക്കപ്പെടുവാൻ അർഹത നേടാൻ കഴിയാത്ത പാമ്പുകളെ ജോലിത്തിരക്കിനു നടുവിൽ ആരു ശ്രദ്ധിക്കാൻ? തീർച്ചയായും അന്വേഷണം നടത്തി ചീഫ് വൈൽഡ് ലൈഫ് വാർഡനു് റിപ്പോർട്ട് നല്കുമെന്നു് റെയ്ഞ്ച് ഓഫീസർ പറഞ്ഞു.

നാഗഘാതകരുടെ നടുവിൽ നിന്നും ഒററപ്പെട്ടുകേട്ട ശബ്ദങ്ങളുമുണ്ട്. കുണ്ടറയിൽ 'വിഷാന്തക ചികിൽസാലയം' നടത്തിവന്നിരുന്ന ടെൽമ കൊർണേലിയസ് ഇപ്പോൾ താമസിക്കുന്നതു് ഇളംദേശത്താണ്, സർപ്പഭോജികളുടെ മദ്ധ്യത്തിലാണ് താൻ കഴിയുന്നതു് എന്നു് അവർക്കു് നന്നായറിയാം. നേഴ്സിങ് ഹോമിന്റെ മുന്നിലുള്ള കൂട്ടിൽ ഒരുപെരുമ്പാമ്പ് നീണ്ടുനിവർന്നു കിടക്കുന്നു. ''രാവും പകലും ഞങ്ങൾ കാതോർത്താണ് കിടക്കുന്നതു്. ഏതു നിമിഷവും ഈ പാമ്പ് ഇവിടെനിന്നു് അപ്രത്യക്ഷമാവാം. പലരും പാമ്പിനു് വിലവരെ പറഞ്ഞുകഴിഞ്ഞിരിക്കുന്നു''. തൊടുപുഴ എം. എൽ. എ. കൂടിയായ റവന്യൂ മന്ത്രിക്കു് 5 ഏക്കർ സ്ഥലം സ്നേക് പാർക്കിനായി വേണം എന്ന അപേക്ഷ നല്കി കാത്തിരിക്കയാണ് ടെൽമ കൊർണേലിയസ്. കേരള കോൺഗ്രസിന്റെ പ്രാദേശിക നേതാക്കൾ വഴി



അമർഷം പൂണ്ടു കഴിയുന്ന ഒരു പ്രകൃതിസ്നേഹി: ഷാജു തോമസ്

ഈ ആവശ്യം അവതരിപ്പിക്കാൻ വയ്യ. മണ്ഡലം പ്രസിഡൻറുൾപ്പെടെ പലരും സർപ്പമാംസപ്രിയരാണ്. പലരും കൂട്ടിൽ കിടക്കുന്ന പെരുമ്പാമ്പിനെ വേണമെന്നാവശ്യപ്പെട്ടു കഴിഞ്ഞിരിക്കുന്നു. സർപ്പഭോജികളുടെ നാട്ടിൽത്തന്നെ സ്നേക്പാർക്ക് വേണം എന്ന ടെൽമയുടെ അഭിലാഷം പൂവണിയുമോ?

ഈ പാമ്പുതീററ സംസ്കാരത്തിന്റെ നീരാളിപ്പിടിത്തത്തിൽ നിന്നും സ്വന്തം സംസ്കാരവും ഐഡൻററിററിയും കാത്തുസൂക്ഷിക്കാൻ വേവലാതിയോടെ ശ്രമിക്കുന്ന ഒരു വിഭാഗവുമുണ്ടിവിടെ. നിത്യേന തങ്ങളുടെ എണ്ണത്തിലുണ്ടാവുന്ന കുറവുമറിയുന്നുണ്ട് ഇവർ. അയനെസ്കോയുടെ 'കാണ്ടാമൃഗം' എന്ന കൃതിയുമായി ഈ പ്രദേശത്തെ ബന്ധിപ്പിച്ചുകൊണ്ടാണ് മൂവാററുപുഴ നിർമ്മലാ കോളേജ് ലക്ചറർ ഷാജു തോമസ് തന്റെ വേദനകളെ വാക്കുകളിലാക്കിയതു്. വേൾഡ് വൈൽഡ് ലൈഫ് ഫൗണ്ടേഷന്റെ ആവശ്യപ്രകാരം ഇടുക്കി വനാന്തരങ്ങളിൽ 'ഫ്രോഗ്മൗത്ത്' എന്ന അപൂർവ്വപക്ഷിയെ കണ്ടെത്താനുള്ള ശ്രമത്തിൽ മുഴുകിയിരിക്കുന്ന ഈ പ്രകൃതിസ്നേഹിക്കു് തന്റെ നാട്ടിലെ പാമ്പു സംഹാരസക്തിയിൽ അമർഷമാണ്. ''സൗന്ദര്യം ആസ്വദിക്കാനറിയില്ലെങ്കിൽ പോട്ടെ, ഒരു ജീവിസമൂഹത്തെ അപ്പാടെ തുടച്ചുമാററുന്നതു വഴി പ്രകൃതിയുടെ സമതുലനാവസ്ഥയാണ് ഇവർ താറുമാറാക്കുന്നതു് എന്നു് ഇവർ അറിയുന്നുണ്ടോ?'' ഷാജു വികാരഭരിതനായി. ലൈംഗികോത്തേജകൗഷധമാണ് പാമ്പിറച്ചി എന്ന മൂഢവിശ്വാസമാണ് ഈ പ്രദേശത്തെ ചെറുപ്പക്കാരെ ആകർഷിക്കുന്നതെന്നാണ് ഷാജുവിന്റെ അഭിപ്രായം.

''പാമ്പിറച്ചി വെറുക്കുന്നവരുമുണ്ട് ഞങ്ങളുടെ കരയിൽ. പക്ഷേ, അവരെ ഞങ്ങൾ വകവയ്ക്കാറില്ല. ആരോഗ്യത്തിന്റേയും ദീർഘയൗവ്വനത്തിന്റേയും മേഖലകളിൽ ഞങ്ങൾ എത്രയോ മുന്നിലാണ് അവരേക്കാൾ. ആദ്യകാലങ്ങളിൽ പള്ളിയിൽ വരുമ്പോൾ അവജ്ഞ നിറഞ്ഞ നോക്കും വാക്കും അരോചകമായിത്തോന്നിയിരുന്നു, ഇപ്പോൾ എനിക്കു തന്നെയറിയാം എന്റെ ഇടത്തും വലത്തും മുട്ടുകുത്തി നിലക്കുന്നവരും ഞാൻ ചെയ്തപാപം ചെയ്തിട്ടുള്ളവരാണെന്നു്''—സർപ്പഭോജിയായ ഒരു ഗൃഹനാഥയുടെ വാക്കുകളാണ്.

●

ഏറക്കുറേ, വിചിത്രമെന്നു നമുക്കു് തോന്നാവുന്ന ഈ സത്യത്തിനുമുമ്പിൽ ഞാൻ ഉല്പത്തിപുസ്തകം ഒന്നു തുറക്കട്ടെ:

''അനന്തരം യഹോവ സർപ്പത്തോടു് കല്പിച്ചു, ഒക്കെയുള്ള ജീവികളിൽ ഈ ശാപം നീ ചുമക്കട്ടെ. നീ ഉരഗമായി മാറട്ടെ, പൊടിയാവട്ടെ നിന്റെ ആഹാരം...ഇവളുടെ സന്തതികളും നീയും തമ്മിൽ ഒടുങ്ങാത്ത വൈരമുണ്ടാവട്ടെ. അവർ നിന്റെ ശിരസ്സ് ചവിട്ടിയരയ്ക്കട്ടെ.''

ആദ്യപാപത്തിന്റെ പ്രേരണക്കുററം വട്ടകെട്ടിയ വലയങ്ങൾ, ആയാസത്തോടെ ഇഴയുന്ന ദേഹത്തു് വ്യക്തമായിരുന്നു. മോചനമില്ലാത്ത ശിക്ഷാവിധി ക്ഷീണിച്ച ശരീരത്തിന്റെ രക്ഷയ്ക്കുള്ള വഴിയിൽ തടസ്സമായി. അഭയത്തിന്റെ മാളത്തിന്റെ വാതില്ക്കൽ എത്തിപ്പെട്ടപ്പോഴാണ് നട്ടെല്ല് തകർക്കുന്ന ആദ്യത്തെ അടി വീണതു്. സാത്താന്റെ 'പ്രഥമ മീഡിയം' വേദനയുടെ നിർവൃതിയിൽ ഒന്നു പുളയുന്നതു് ഞാൻ വ്യക്തമായും കണ്ടു. മൂർച്ചയുള്ള കത്തി ഫണത്തെ ഉടലിൽനിന്നും മുറിച്ചുമാററിയതു് പെട്ടെന്നായിരുന്നു. യഹോവയുടെ ശിക്ഷാവിധിയുടെ വാഗ്ദത്തഭൂമി സർപ്പത്തിന്റെ രക്തത്തുള്ളികൾകൊണ്ടു നനയുന്നതു ഞാൻ കണ്ടു. 'പാമ്പുകൾക്കു മാളമുണ്ടെന്നു്' ആരാണു പറയുന്നതു്? നൂററാണ്ടുകൾക്കു പിന്നിൽനിന്നു് മൃദുവായ ഒരു ശബ്ദം 'അതു്' എന്നു പറയുന്നുണ്ടോ?



# കലാകൗമുദിക്ക് വീണ്ടും ദേശീയ ബഹുമതി



അവാർഡിനർഹമായ കലാകൗമുദിയുടെ ലക്കം

മികച്ച അച്ചടിക്കും രൂപകല്പനയ്ക്കുമുള്ള ദേശീയ അവാർഡ് കലാകൗമുദിക്ക ലഭിച്ച വിവരം സന്തോഷത്തോടെ വായനക്കാരെ അറിയിക്കുന്നു. ന്യൂഡെൽഹിയിൽ നടന്ന ചടങ്ങിൽവച്ച്, ഉപരാഷ്ട്രപതി ശ്രീ. ആർ. വെങ്കട്ടരാമനിൽ നിന്ന് കലാകൗമുദിക്കുവേണ്ടി ശ്രീ. ജോജോ ഇക്കഴിഞ്ഞ സെപ്റ്റംബർ 3-ാം തീയതി അവാർഡ് ഏറ്റുവാങ്ങി.

പ്രാദേശിക വാരികകളിൽവച്ച് മികച്ച പ്രിൻറിങ്ങിനും ഡിസൈനിങ്ങിനുമുള്ള രണ്ടാം സമ്മാനമാണ് കലാകൗമുദിക്ക ലഭിച്ചത്. 1983 ഒക്ടോബർ 30-ാം തീയതിയിലെ ലക്കം കലാകൗമുദിയാണ് അവാർഡിനർഹമായത്. ഈ വിഭാഗത്തിൽ ഒന്നാംസ്ഥാനം ടൈംസ് ഓഫ് ഇന്ത്യാ ഗ്രൂപ്പിൽപ്പെട്ട 'ധർമ്മയുഗ്' എന്ന ഹിന്ദി വാരികയ്ക്കാണ്.

ഉപരാഷ്ട്രപതി ശ്രീ. ആർ. വെങ്കട്ടരാമനിൽ നിന്ന്, കലാകൗമുദിക്കുവേണ്ടി ശ്രീ. ജോജോ അവാർഡ് സ്വീകരിക്കുന്നു



കലാകൗമുദി ഇതിനുമുമ്പും ദേശീയ ബഹുമതിക്ക് അർഹമായിട്ടുണ്ട്. മികച്ച അച്ചടിക്കും രൂപസംവിധാനത്തിനുമുള്ള നാഷനൽ മെരിററ് സർട്ടിഫിക്കററ് 1980-ൽ കലാകൗമുദിക്ക് ലഭിച്ചിരുന്നു. കലാകൗമുദി പ്രസിദ്ധീകരണം തുടങ്ങിയിട്ട് പത്തു വർഷം പൂർത്തിയായ ഈ അവസരത്തിലാണ് ഇങ്ങനെയൊരു ദേശീയാംഗീകാരംകൂടി വന്നിരിക്കുന്നത്.

പുസ്തകങ്ങളുടെയും മററു പ്രസിദ്ധീകരണങ്ങളുടെയും കൂട്ടത്തിൽ അച്ചടിയിലും രൂപകല്പനയിലും മികവു കാട്ടുന്നവയ്ക്ക് കേന്ദ്ര വാർത്താവിതരണ-പ്രക്ഷേപണ മന്ത്രി കാര്യാലയം ഏർപ്പെടുത്തിയിട്ടുള്ളതാണ് ഈ ദേശീയ അവാർഡുകൾ. രാജ്യത്ത് അച്ചടിയുടെയും ഡിസൈനിങ്ങിൻെറയും മേഖലയിൽ ഏററവും സമുന്നതമായ അംഗീകാരമാണത്. 1983-ലെ പ്രസിദ്ധീകരണങ്ങൾക്കുള്ള അവാർഡുകളാണ് ഈ വർഷം നല്കിയത്. അമ്പത്തൊന്നു വിഭാഗങ്ങളിലായി മൊത്തം 5003 എൻട്രികൾ ഡോക്ടർ മുൽക്ക്‌രാജ് ആനന്ദിൻെറ നേതൃത്വത്തിലുള്ള ഇരുപത്തഞ്ചാമത്തു ദേശീയ അവാർഡ് നിർണ്ണയക്കമ്മിററിയുടെ മുന്നിൽ പരിഗണനയ്ക്കു വന്നിരുന്നു. ഓരോ വിഭാഗത്തിനും ഒന്നും രണ്ടും സമ്മാനങ്ങളും മെരിററ്സർട്ടിഫിക്കററും നല്കപ്പെട്ടു.

ഇംഗ്ലീഷ്‌വാരികകളിൽ 'ഇലസ്ട്രേററഡ്‌വീക്കിലി ഓഫ് ഇന്ത്യ'യ്ക്കാണ് ഒന്നാം സമ്മാനം. രണ്ടാം സമ്മാനത്തിനർഹമായ ഇംഗ്ലീഷ് വീക്കിലികളൊന്നുമില്ല. കൊച്ചിയിൽനിന്നിറങ്ങുന്ന ഇംഗ്ലീഷ് വാരികയായ 'ദ വീക്കി'ന് മൂന്നാം സമ്മാനമായ മെരിററ് സർട്ടിഫിക്കററ് ലഭിച്ചു.

'സത്യമേവ ജയതേ' എന്ന സൂക്തമടങ്ങുന്ന ദേശീയചിഹ്നം കൊത്തിയ മനോഹരമായ താമ്രപത്രത്തിൻെറ രൂപത്തിലുള്ളതാണ് ഒന്നും രണ്ടും സമ്മാനങ്ങൾ. 'ബഹുജന ഹിതായ ബഹുജന സുഖായ' എന്ന് ആലേഖനം ചെയ്തിട്ടുള്ള അവാർഡ് ചിഹ്നവും താമ്രപത്രത്തിൽ പതിപ്പിച്ചിട്ടുണ്ട്.

അവാർഡ് ദാനച്ചടങ്ങിനോടനുബന്ധിച്ച് ഡെൽഹിയിൽ അവാർഡിനർഹമായ പ്രസിദ്ധീകരണങ്ങളുടെ ഒരു പ്രദർശനം നടന്നു. ബോംബെ, കൽക്കത്ത, മദ്രാസ്, ചണ്ഡിഗർ, ഗോഹട്ടി, ബാംഗ്ലൂർ, കൊച്ചി, അഹമ്മദാബാദ് എന്നീ നഗരങ്ങളിലും ഈ പ്രദർശനം നടക്കും.







## ചെറിയാൻ കെ. ചെറിയാൻ




നിങ്ങൾ പറയാം
ഞാൻ തത്വജ്ഞാനിയെന്ന്!
അല്ല,
അതു ഞാനല്ല,
കാലത്തിൻെറ കടൽക്കരയിൽ
ധ്യാനമൂകനാകും ഞണ്ട്—
അതു ഞാനല്ല.
എൻെറ കരങ്ങൾക്കുള്ളിൽ
മുത്തുച്ചിപ്പികളില്ല.
നിങ്ങൾ പറയാം
ഞാൻ രക്തസാക്ഷിയെന്ന്!
ഹയ്യോ!
മുൾക്കിരീടം ചൂടിനില്ക്കും
മനുഷ്യപുത്രൻ ഞാനല്ല.
കാൽവരിയോളം
എൻ കുരിശു ചുമക്കാൻ
എനിക്കാവില്ല.
ലോകജേതാവെന്നോ?
നിസ്വനായ ഞാനേതും
മന്നിതിലിന്നോളം നേടി-
യിട്ടില്ല.
ഭർത്താക്കന്മാരെ
ഞാൻ കൊലചെയ്തിട്ടില്ല;
ഭാര്യമാരെ
ബലാൽസംഗിച്ചിട്ടില്ല.
രാഷ്ട്രീയനേതാവെന്നോ?
ഛേ!
അതൊരിക്കലും ഞാനല്ല.
നുണയുടെ വെള്ളിത്തവിയാൽ
ഞാൻ ചതി വിളമ്പിയിട്ടില്ല.
സംഭ്രമത്തോടെ
നിങ്ങളെന്നെ വീക്ഷിക്കാം;
സംശയത്തോടെ
നിരീക്ഷിക്കാം.
ഞാനാരെന്നോ?
അതു നിങ്ങൾക്കറിയില്ല.
ഞാൻ—
ഞാനേതോ ഉൽക്കണ്ഠയുടെ
ഭൂവികമ്പനമാണ്;
ഏതോ ഉദാത്തതയുടെ
മന്ത്രാക്ഷരകവാടമാണ്;
ഉൽപ്പതിഷ്ണുത്വത്തിൻെറ
ഉൽപ്രേക്ഷയും ഉല്ലേഖവുമാണ്:
ഉൽപ്പത്തിയുടെ
മിന്നിപ്പൊലിയുന്ന
ഉൽക്കയാണ്.
ഞാനേതോ അപാരസമുദ്ര-
ത്തിൻെറ
ആപേക്ഷികസാന്ദ്രതയാണ്;
ഏതോ നിയമസംഹിതയുടെ
അവാന്തരവിഭാഗമാണ്;
അശ്വമേധത്തിനിറങ്ങിയ
അക്ഷരലേപിനിയാണ്;
ആയസോദ്പാദന-
കേന്ദ്രത്തിൻെറ
അഗ്നിസ്ഫുലിംഗവിരേ-
ചനയാണ്.
ഞാനേതോ സാമ്രാജ്യത്തിൻെറ
യുദ്ധവും സ്വാതന്ത്ര്യവും
ദുഃഖവും സൗഭാഗ്യവുമാണ്.
നിങ്ങളെന്നെ കവിയെന്നു
വിളിക്കുന്നു.
പക്ഷേ ഞാൻ
ഓരോ പൂവിൻെറ മുന്നിലും
പുഞ്ചിരിക്കുന്നു, പൊട്ടിച്ചിരി-
ക്കുന്നു.
കാററിൻെറ രാഗത്തിൽ
കടലിൻെറ താളത്തിൽ
അമ്മയുടെ മുലപ്പാൽ ഭാഷയിൽ
ഓരോ പൂവിൻെറ മുന്നിലും
ഞാൻ പൊട്ടിക്കരയുന്നു.
അതുകേട്ടു നിങ്ങൾ ചിരിച്ചോളൂ,
ഭ്രാന്തനെന്നെന്നെ വിളിച്ചോളൂ;
മണ്ണിൻെറ ദാഹം തീരയുന്ന
വിണ്ണിലെ മരീചികയാണു
ഞാൻ!

# ഒരു കൂടിയാട്ടത്തിൻെറ കഥ

'ഒരു കൂടിയാട്ടത്തിൻെറ കഥ' എന്ന തൻെറ ദീർഘമായ കാവ്യത്തെ മുൻനിറുത്തിയുള്ള എം. ഗോവിന്ദൻെറ കാവ്യമനസ്സിലൂടെയുള്ള തീർത്ഥയാത്രയായ ലേഖനപരമ്പര ഈ ലേഖനത്തോടെ അവസാനിക്കുന്നു. തൻെറ ഉന്നതമായ മനുഷ്യസ്നേഹത്തിൻെറ ലോകത്തു്, തൻെറ ബന്ധുവായിത്തീർന്ന കുറിയേടത്തു് താത്രിയെ പരിചയപ്പെടുത്തുകയാണിവിടെ ലേഖകൻ.



എം. ഗോവിന്ദൻ

## "സ്ത്രീയേ, എനിക്കും നിനക്കും തമ്മിൽ ബന്ധമെന്തു്?"

കുറിയേടത്തു താത്രി അന്തർജ്ജനത്തിനോടു് എന്താണു് എനിക്കു കടപ്പാടു്? ആരാൻെറ അപരാധം അവനവൻെറആലാപമായി, ആത്മഗതമായി, വിലാപമായി രൂപപ്പെടുത്താൻ ഞാൻ വേവലാതിപ്പെടുന്നതെന്തിനാണാവോ? താത്രി എൻെറ മനോവ്യാപാരത്തിലെ വ്യഥാഭാരമായി മാറിയതെവ്വിധം? അവരുടെ വിധിയും എൻെറ മനോഗതിയും കവിതയിലൂടെ ബന്ധം സ്ഥാപിക്കുന്നുവല്ലൊ. അവരുടെ ദുഃഖം എൻെറ ദുഃഖവുമാകുന്നു. മനസ്സിൻെറ മുകൾപ്പരപ്പിൽ പതഞ്ഞുയർന്നു്, പെട്ടെന്നു തകർന്നടഞ്ഞു മായുന്ന നീർക്കുമിളപോലെയല്ല. അതെൻെറ നിനവുകളിൽ നീറിപ്പിടിച്ചു നിൽക്കുന്നു, നിറം വാസ്സുനും നിറവേറാനും തത്രപ്പെടുന്നു. എനിക്കു വീണ്ടും പിറവി തരിക, മൗനമാന്നു് മൊഴിയുന്നു. ഞാൻ എന്തുചെയ്യാൻ? ദൈവത്തിനും എളുപ്പമല്ലാത്ത കർമ്മം. ഇരിക്കപ്പിണ്ഡംവച്ചു് മനയിൽനിന്നും മനസ്സിൽനിന്നും മായിച്ചും, കാലത്തിൻെറ കുത്തൊഴുക്കിൽ മാഞ്ഞും, മറഞ്ഞുപോയ ഒരു സ്വത്വം ഉയിർത്തെഴുന്നേല്പു് ആവശ്യപ്പെടുകയാണു്. ആലോചിക്കുംതോറും അലോസരം. അവഗണിക്കാൻ മുതിരുമ്പോൾ അള്ളിപ്പിടിക്കുന്നു അല്ലൽ. കുറിയേടത്തുതാത്രി എൻെറ കരളകത്തു കടന്നുകൂടി കുമ്പസാരിക്കുന്നു. അതൊരു വിളയാട്ടല്ല. വെടിയാൻവയ്യാത്ത വിമ്മിട്ടം. എനിക്കു് ഹാ കഷ്ടംഎന്നു നിലവിളിച്ചൊഴിയാൻ വയ്യ. അതു് അപസ്വരമാവും. നമ്പൂതിരിസമുദായം എന്നോ പുറംതള്ളിയ ഒരന്തർജ്ജനം എൻെറ അകത്തു കുടിയിരുന്നു വിമോചനം കൊതിക്കുന്നു. എന്നെ രക്ഷിക്കുക, അവരുടെ അപേക്ഷ. രക്ഷിക്കാൻവയ്യെന്ന തോന്നൽ എനിക്കു ശിക്ഷയായിത്തീരുന്നു. ഈററെടുക്കാൻ പോയവർ ഇരട്ടപെറാനിടയാവുംപോലെ, അതിലൊരിമ്പവും പകരുന്ന അനുഭവം.

''ഏതൊരാൾ മറെറാരാളെ മാനംകെടുത്തുന്നുവോ, അയാൾ മാനംകെടുത്തുന്നതു് എന്നെയല്ലോ...ചൊല്ലും ചെയ്തിയുമെല്ലാം എന്നിലേവന്നു പററുന്നു.'' പുണ്ണു പുളകമാകുവാനും, പുല്ലിനും പുണ്യാനുഭൂതിപുഷ്പവാനും പോരുന്ന വാൾട്ട് വിററ്മാൻെറ വിശുദ്ധ വചനങ്ങൾ. ഐതിഹാസിക മേഖലകളിൽ നിന്നു് ആവിർഭവിക്കുന്ന വാഗ്വിലാസം, ആത്മഗീതാജ്ഞലിയാക്കിയ ഈ കവിക്കു് പ്രവാചക സദൃശമായ പ്രഭാവലയവും പ്രതിഭയും പ്രത്യേകം. വിററ്മാൻെറ വിളംബരങ്ങളിലും ആഡംബരം തഞ്ചുന്ന ആഹ്വാനങ്ങളിലും വിശ്വചേതന വിളങ്ങി വിളയാടുന്നു. വിലാപവും കലാപവുമായി അനശ്വരതയിലേക്കു് നീണ്ടു നീണ്ടുചെല്ലുന്നു. ഈ വിശാല വിശ്വദർശനത്തിൻെറ കേന്ദ്രബിന്ദുവായ മനുഷ്യാവസ്ഥയിലുള്ള തീവ്രതരമായ ആവേശാതിരേകം എനിക്കവകാശപ്പെട്ടതോ? ആശങ്കയ്ക്കപ്പുറം പോകാനുള്ള ഉശിരു് എനിക്കിപ്പോൾ ഇല്ല. എന്നുവച്ചു് എന്നിൽനിന്നെങ്ങനെ ഞാൻ ഒഴിഞ്ഞുകളും, എന്നിൽ താവളം തേടിയ താത്രിയിൽനിന്നും?

ആർക്കു് ആരോടാണു് കടപ്പാടില്ലാത്തതു്! സ്വയംഭൂവല്ലാത്ത ആർക്കും ഓരോതരത്തിൽ, തലത്തിൽ ആരോടൊക്കെയോ കടപ്പാടുണ്ടു്. ഇരുണ്ട ചേർക്കുണ്ടിൽനിന്നു് ചിന പൊട്ടി വിടർന്നു വെളിച്ചം നുകരാൻ നാവു നീട്ടുന്ന വിത്തുപോലെ, മറവിയിൽനിന്നുപോലും ഈ വികാരവിശേഷം പിറവികൊള്ളുന്നു. കാഴ്ചയായും കേൾവിയായും അനുഭവമായും കല്പനയായും, ബോധാബോധങ്ങളുടെ അതിർവരമ്പുകളിൽ, അകതലഞരമ്പുകളിൽ വരിയും നിരിയുമായി കൂമ്പിയും കടവിരിഞ്ഞും വളരുന്നു. കതിരിട്ടു കഴിഞ്ഞു ഉതിർമണിയായി കൊഴിഞ്ഞുവീഴുന്നു. പിന്നേയും വിളയാൻ; വിത്തും കതിരായും പതിരായും ഉതിരായും രൂപാന്തരപ്പെടാൻ. താവളം തേടുന്ന താളക്രമങ്ങൾ; സർഗ്ഗസിദ്ധിയുടെ വർഗ്ഗസമരങ്ങൾ; തനിമയിലേക്കുള്ള തീർത്ഥാടനങ്ങൾ. പ്രകടമായും അപ്രത്യക്ഷമായും,—സാന്നിദ്ധ്യം രണ്ടു തരത്തിൽ: ഇല്ലായ്മയിലും ഉണ്മയിലും. രണ്ടിനോടും കണക്കുതീർക്കേണ്ടിവരുന്നതു് കവിതയുടെ പ്രകൃതമല്ലേ? എന്നോ കണ്ട കാഴ്ച, എവിടെയോ കേട്ടകേൾവി, എങ്ങനേയോ പകർന്ന നിറപ്പൊലിമ, ഉറന്ന നാദത്തിൻെറ ഇനിമ—ഏതോ കാലത്തു്, മൃതിയുടേയും ജന്മാന്തരങ്ങളുടേയും സ്മൃതിയായി, കൃതിയായി, സൗഭാഗ്യസംക്രമണമായി എന്തെല്ലാമാണോ, അതൊക്കെ കലയാകുന്നു, കവിതയാകുന്നു. ആദിരൂപങ്ങളിൽനിന്നും ആദിനാദങ്ങളിൽ നിന്നും ആദിഭാവങ്ങളിൽ നിന്നും അഭിനവചേതനകളുടെ അവതാരങ്ങൾ സംഭവിക്കുന്നു. യുഗങ്ങളുടെ തോടും കൂടും തുറക്കുന്നു, കാളിദാസ കവിയല്ലേ പ്രസ്താവിച്ചതു് ഇങ്ങനെ? പക്കമേളത്തിൽ, ചൊൽക്കൊണ്ട കാഴ്ചയിൽ, ചൊടിചേർന്ന തുടിപ്പിൽ ആർക്കു് ആരോടു് കടപ്പാടു് എന്ന സമാലോചനയും സാഹസികമായ ഒരു വൃഥാ വ്യായാമമായി കലാശിക്കുന്നു. വീണ്ടും വീണ്ടും നാമിതിനെക്കുറിച്ചെല്ലാം നിരൂപിക്കാൻ ഒരുമ്പെടുന്നു. വെറും വിഡ്ഢിത്തമാണെന്നു പറഞ്ഞുകൂട. കാരണം ഇതൊരാവശ്യകതയാണു്; വളർച്ചയുടെ ദശാസന്ധിയിലെന്നപോലെ, തളർച്ചയിൽ തകരുന്ന ബന്ദിയിലും, നിരൂപണവും നിർവ്വചനവും അനുപേക്ഷണീയമായി വരുന്നു,. മോഹവലയത്തിൽപ്പെടാത്ത മോചനത്തിനു്.

''സ്ത്രീയേ, എനിക്കും നിനക്കും തമ്മിൽ ബന്ധമെന്തു്?'' യേശുക്രിസ്തുവിൻെറ ചോദ്യം ഞാൻ എൻെറ ചോദ്യമാക്കി ദത്തെടുക്കുന്നു. രണ്ടുപേരുടെ ചോദ്യത്തിനും പ്രകൃത വ്യത്യാസമുണ്ടു്. ചോദ്യം ഒന്നാണെങ്കിലും സൂചന വിപരീത കോടിയിലാണു്. യേശുവിൽ നിന്നും കടംകൊണ്ട പ്രശ്നം, പുതിയ രീതിയിൽ പരിഹാരം പ്രതീക്ഷിക്കുന്നു. ഈ ചോദ്യം മററുള്ളവർക്കും പങ്കിടാൻ എനിക്കും താല്പര്യമുണ്ടു് — കുറിയേടത്തു താത്രിയെ മുൻനിറുത്തി. അവരെ വീണ്ടും വിചാരണ ചെയ്യുവാനല്ല. അവരുടെ സാന്നിദ്ധ്യത്തിൽ നാം സ്വയം വിചാരണ ചെയ്യപ്പെടാൻ. ഇതത്ര എളുപ്പമുള്ള കാര്യമല്ല. ഏടാകൂടങ്ങൾ ഏറെയുണ്ടു്. എന്നാലും ദുഷിച്ചു നാറിയ സമൂഹവും ദുഷ്ടവചസ്സും മനസ്സുമുള്ള യാഥാസ്ഥിതികരും അവരെ ഭ്രഷ്ടാക്കിയതു് അത്യന്തം കഷ്ടമായി എന്ന കഥ ചമച്ചു മററുള്ളവരിൽ പഴി ചുമത്തി തുപ്പി നമ്മൾ മാന്യന്മാരാണെന്നു വരുത്തിക്കൂട്ടാനുള്ള ആചാരം മതിയോ? ആരായിരുന്നു താത്രി? അവരിൽനിന്നു് നാം പഠിക്കേണ്ട പാഠം എന്തെങ്കിലുമുണ്ടോ? ഉണ്ടെങ്കിൽ അതെന്താണു്? നാമെന്ന പദത്തിൽ നമ്പൂതിരിമാർ മാത്രമല്ല മറെറല്ലാവരും ഉൾപ്പെടുന്നു, മനുഷ്യരായവരും, ആവാൻ കൊതിക്കുന്നവരും അങ്ങനെയാവാൻ വിധിക്കപ്പെട്ടവരും.

ആരംഭം മുതല്ക്കേ, സെമിററിക് പുരാണപ്രകാരം സ്ത്രീ പഴിയേല്ക്കേണ്ടിവന്നിട്ടുണ്ടു്, അവളുടെ അലംഭാവമില്ലായ്മ പാപകർമ്മങ്ങൾക്കു് തുടക്കം കുറിച്ചു എന്ന കുററാരോപണം. ആദിപാപം ചെയ്വാൻ ആദാം നബിയെ പ്രേരിപ്പിച്ചതു് ഹവ്വാബീബിയാണല്ലോ. രണ്ടുപേരും പാതകം ചെയ്തെന്നു് ദൈവം മനസ്സിലാക്കി. അവരെ പറുദീസയിൽനിന്നു് ഭ്രഷ്ടു കല്പിച്ചു് പുറത്താക്കുകയും ചെയ്തു. ആദിപാപത്തിൻെറ മാത്രമല്ല ആദിഭ്രഷ്ടിൻെറയും ആരംഭം ഇതാണു്. മനുഷ്യനാദ്യം ഭ്രഷ്ടു് കല്പിച്ചതു് ദൈവം; താത്രിക്കു് ഭൂദൈവം! ഇവിടെ സാരമായ ഒരു വ്യത്യാസമുണ്ടു്. സ്ത്രീ തനിച്ചല്ല ഭ്രഷ്ടയായതു്. ഇണയും തുണയുമായ പുരുഷനും കൂട്ടത്തിൽ സ്വർഗ്ഗത്തിൽനിന്നും പുറംതള്ളപ്പെട്ടു. പാവം താത്രിക്കു് അവളുടേതെന്നു് അവകാശപ്പെടാൻ, പടിയിറങ്ങിപ്പോരുമ്പോൾ ഒരിണയും തുണയും ഉണ്ടായിരുന്നില്ല. അവളുമായി ഇടപെട്ട പുരുഷന്മാരൊക്കെ ഭ്രഷ്ടന്മാരായെങ്കിലും അവരിലൊരാൾക്കുപോലും താത്രിയുടെ സ്വന്തം ആൺപിറന്നോനായി ജീവിക്കാവുന്ന സാഹചര്യം ഉണ്ടായില്ല. പ്രധാന കുററവാളി അവൾ. മററുള്ളവരെല്ലാം അവളുടെ ശിങ്കിടികുററവാളികൾ! അപവാദം പകുത്തുകൊടുത്ത അധമബോധവുമായി അവർ അവശേഷിച്ചു. ഒരുവൾ ഇരുമുനവാളുപോലെ, അറുപത്തിനാലുപേർ കൈപ്പിടിയാളുകൾ. ഇതു മാത്രമായിരുന്നോ സത്യം? ആവാൻ ഇടയില്ല. സ്മാർത്തചര്യയുടെ ധാർമ്മികരോഷം അതിൻെറ കൂരമ്പുകളമ്പേ താത്രിയുടെ നേർക്കെയ്തു. മററവരെ എല്ലാം പ്രഹരിച്ചുവിട്ടു. പുരുഷന്മാർക്കൊക്കെ അത്രമതിയെന്ന ഞായം.

സ്ത്രീ, പുരുഷനെപ്പോലെതന്നെ മനുഷ്യജീവിതത്തിൽ, കാരണവും കാര്യവുമാണു്. ഉപകരണമല്ല, ഉദ്ദേശ്യമാണു് പുരാണത്തിലായാലും ചരിത്രത്തിലായാലും. പലപ്പോഴും നിർണ്ണായകഹേതുവായി ഭവിക്കാനുള്ള ഭാഗ്യമോ, നിർഭാഗ്യമോ സ്ത്രീയുടെതായി. ശക്തിരൂപിണിയാകയാലോ, ഊർജ്ജസ്വലയായ പ്രകൃതിയായതിനാലോ, ആണോ സ്ത്രീ ഈ വിഷയത്തിൽ പുരുഷനേക്കാൾ മുന്നിട്ടു നിൽക്കുന്നതു്? നമ്മുടെ ഓർമ്മയിൽ മുന്തിനിൽക്കുന്ന ചില തെളിവുകൾ ഉണ്ടു്. കൈകേയിയുടെ ഇടപെടലിൻെറ അഭാവത്തിൽ രാമായണം മറെറാരു തരത്തിൽ ആകാനാണു് സാദ്ധ്യത. വെറും അധികാരക്കൊതി മാത്രമല്ല ദുര്യോധനനെ കടുംപിടുത്തക്കാരനായി മാററിയതും കുരുക്ഷേത്രയുദ്ധപ്രഖ്യാപനത്തിനു് പ്രകോപിപ്പിച്ചതും. പാഞ്ചാലിയുടെ പരിഹാസച്ചിരിക്കു് അങ്കത്തിൽ വലിയ പങ്കുണ്ടു്. അന്തഃചരിത്രത്തിൻെറ ആദ്യത്തെ വിത്തുകൾ പാകിയതു് പാഞ്ചാലിയുടെ വായിലെ മുത്തുകളാണു്! ഇസ്ലാമിലെ ഷിയാ-സുന്നി തർക്കത്തിനും അധികാരമത്സരത്തിനും പിറകിൽ ആയിഷാ ബീബിയുടെ കൈയുണ്ടു്. നബിയുടെ യുവപത്നിയും പ്രധാന ശിഷ്യൻ അബൂബക്കറുടെ പുത്രിയുമായിരുന്നു ആയിഷ. ഇന്നും അറേബ്യൻ നാടുകളിലും പരിസരങ്ങളിലും പരിഹാരം കാണാതെ സംഹാരപരമായ പ്രകമ്പനംകൊള്ളുന്ന ഇസ്രായേൽ—അറബി പ്രശ്നത്തിൻെറ ഒന്നാമദ്ധ്യായം ഇബ്രാഹിം നബിയുടെ രണ്ടു ഭാര്യമാർ (അതിലൊന്നു് വേലക്കാരിയാണെന്നു് അബ്രഹാമിനെച്ചൊല്ലിയുള്ള സത്യവേദ പുസ്തകം) തമ്മിലുണ്ടായ മൽസരബുദ്ധിയും അവകാശത്തർക്കവുമാണു്. പുരാണത്തിൻെറയും പുറംതോടു പൊട്ടിച്ചു് ഇത്തരം സംഭവങ്ങൾ ചരിത്രത്തിൻെറ ചിറകും തൂവലുമായി നഖവും കൊക്കുമായി പരിണമിച്ചിരിക്കുന്നു. ''നാൽവർ സംഘത്തി''ൻെറ തലയാളായ മദാം മാവോസേതുങ്ങിൻെറ വിക്രിയകൾ ഇന്നലെ വരെ പത്രവാർത്തയായിരുന്നു. സ്ത്രീ പിണ്ഡാവസ്ഥ അതിക്രമിച്ചു് ഊർജ്ജമായി ചലിക്കുകയും ചരിത്രത്തെത്തന്നെ ചലനവത്താക്കുകയും ചെയ്തുപോന്ന ഉദാഹരണങ്ങൾ ഇവ്വാറു് എത്രയെത്ര?

എന്തിനു്? ഇന്ത്യയെന്ന ഭാരതത്തിൻെറ സങ്കല്പം തന്നെ സ്വർഗ്ഗീയ വേശ്യാവൃത്തിയുടെ വർഗ്ഗവൽക്കരണ വിദ്യാധിരാജ തന്ത്രത്തിൻെറ അനന്തര ഫലമല്ലേ? ചരിത്രമല്ല പുരാണമാണു്. എന്നാലും തികച്ചും അപ്രസക്തമെന്നു് കരുതേണ്ടതില്ല. ബ്രഹ്മർഷിപദം പ്രാപിക്കാൻ സ്ഥിതപ്രജ്ഞനായി തപം ചെയ്തിരുന്ന വിശ്വാമിത്രൻെറ നിഷ്ഠയെ, വിലാസ ജാലങ്ങളാൽ വിഘ്നംവരുത്തി, ഇളക്കിവിടാൻ നിയോഗിക്കപ്പെട്ടവളായിരുന്നല്ലോ മേനകയെന്ന അപ്സരസ്സു്. കലാപ്രകടനത്തിലൂടെ കാമാസക്തി ജ്വലിപ്പിക്കാനും ധ്യാനം തണുപ്പിക്കാനും മതിയായ ശക്തി മേനകയ്ക്കുണ്ടായിരുന്നു. യോഗിക്കും അവളുടെ സാന്നിദ്ധ്യം അവഗണിക്കാൻ സാധിച്ചില്ല. വിശ്വാമിത്രനും ആ വശ്യനർത്തനം കണ്ടു് മതിമറന്നു. അതിൻെറ ഫലമോ ശകുന്തളയുടെ ജനനം. ശകുന്തള—ദുഷ്യന്തപ്രേമസന്തതിയായ ഭരതൻെറ ജനനം. ഭരതൻ വാണ ഭൂമിയാകയാൽ നമ്മുടെനാടു് ഭാരതമായിത്തീർന്ന സംഭവം, നമ്മുടെയൊക്കെഅഭിമാനം. ഇതിൻെറ പിറകിലെയൊക്കെ ശക്തിയോ ദിവ്യമായ വേശ്യാവൃത്തി. സ്ഥിതികർത്താവായ മഹാവിഷ്ണുവിൻെറ ഒരു 'ഹോബി'യാണല്ലോ മോഹിനി ചമയലും മററും! ദൈവവും ഈ സംഗതികളിൽ സാത്വികനോ, സനാതനിയോ അല്ല.

ആഭിചാരത്തിലും വ്യഭിചാരത്തിലുമൊക്കെ നമ്മുടെ മഹത്തായ ഇതിഹാസങ്ങൾക്കുണ്ടു് പങ്കും പങ്കപ്പാടും. ആദിമൂലങ്ങളാകാനുള്ള ഭാഗ്യവും സിദ്ധിച്ചു. മഹാഭാരതത്തിൽ ഒരു തുടർക്കഥ പോലെ വ്യഭിചാരത്തിൻെറ ഈഷൽഭേദങ്ങൾ കാണാം. സ്വർഗ്ഗശക്തിവററുമ്പോൾ വംശത്തിനു വളർച്ചതെററുന്നു. ഭാരതേതിഹാസ കർത്താവായ വ്യാസൻതന്നെ, ഉപകരണമാകേണ്ടിവന്നു. രാജ്ഞിമാരായ അംബയ്ക്കും, അംബാലികയ്ക്കും, കൂട്ടത്തിൽ അവരുടെ ദാസിക്കും, ആൺകുഞ്ഞുങ്ങളുണ്ടാകാൻ. അതുകൊണ്ടും തീർന്നില്ല ദുരന്തം. പാണ്ഡുവിനും ധൃതരാഷ്ട്രർക്കും സന്താനോല്പാദനശേഷി അവതാളത്തിലായി. ശാപം കൊണ്ടായാലും പാപം കൊണ്ടായാലും. ഫലമോ ഷണ്ഡത്വം. കുന്തിയും മാദ്രിയും ഗാന്ധാരിയും അവരുടെ മനോധർമ്മപ്രകാരം മന്മഥവിദ്യാനൈപുണ്യവും മന്ത്രങ്ങളും സമ്പാദിച്ചു് മക്കളെപ്പെററു. ഗാന്ധാരി മാംസപിണ്ഡത്തെമുറിച്ചു് മനുഷ്യക്കുഞ്ഞുങ്ങളാക്കി. രാമായണത്തിൻെറ തുടക്കവും അനപത്യതാദുഃഖത്തിൻെറ അദ്ധ്യായമാണു്. വൃദ്ധനായ ദശരഥനു് സന്താനവൃദ്ധിക്കുള്ള സിദ്ധിയുണ്ടായില്ല. മൂപ്പിലാൻെറ മൂന്നു രാജ്ഞിമാരും നാലു പിള്ളരെ പെററതു് സംഭോഗശൃംഗാരചേഷ്ടകളനുസരിച്ചല്ല. പുത്രകാമേഷ്ടിയാഗകർമ്മത്തിലൂടെ നിവേദിച്ച പായസം ആസ്വദിച്ചാണു്. സന്താനോല്പാദനം സാദ്ധ്യമാക്കുന്ന ഹാർമോൺ ചികിത്സയായിരുന്നുവോ പായസ സേവ? എത്ര വിരോധാഭാസമായി പരിണമിച്ച സംഭവ പരമ്പരകൾ. സന്താനഭാഗ്യത്തിനുവേണ്ടി നോയ്മ്പു നോൽക്കുകയും വേളിവേഴ്ചകൾക്കപ്പുറം കാമകേളി തുടരുകയും ചെയ്യേണ്ടിവന്ന ഇതിഹാസ മഹാമൂല്യങ്ങൾ കൈവന്ന ഇന്ത്യക്കാർ എന്ന ഭാരതീയർ ഇന്നു് കർശനമായ സന്താനനിയന്ത്രണത്തിലൂടെ തങ്ങളുടെ ഭാഗധേയം സ്വരൂപിച്ചെടുക്കുന്നതിനു് അനുഗ്രഹീതരോ, ശപ്തരോ ആയിരിക്കുന്നു

എന്തായാലും ഹിന്ദുക്കൾ. മററുള്ളവർ ഖുർ ആനും ബൈബിളും നോക്കി നമുക്കിയു പററില്ലെന്നു ശാഠ്യം പിടിക്കുന്നു. ന്യൂനപക്ഷങ്ങൾക്ക് ഭൂരിപക്ഷം സന്തതികളാവട്ടെ!

ഈ ചരിതങ്ങളിൽ നിന്നെല്ലാം, നമുക്ക പിരിച്ചെടുക്കാവുന്ന പാഠങ്ങൾ വെറും പതിരല്ല. പതിരിൽ നിന്ന് സൃഷ്ടിയുണ്ടാവുകയില്ല. അതിനു കതിരുതന്നെ വേണം. വിവരംകെട്ട ആളുകൾ വേശ്യകളെ വേട്ടയാടാൻ കോപ്പിട്ടിരിക്കാം. അഭിസാരികകൾക്ക് ഭ്രഷ്ട് വിധിച്ചിട്ടുണ്ടാകാം. എന്നാൽ വേശ്യകളെ പാടേ നിരാകരിക്കുന്ന പാരമ്പര്യം ഇന്ത്യയെന്ന ഭാരതത്തിൻേറതല്ല. പൊതുവേ ലോകത്തിൻേറതുമല്ല. സ്വന്തം ഭാര്യയിലും വേശ്യാത്വത്തിൻെറ അംശം ദർശിക്കുന്നതിൽ മാത്രമല്ല അതാവശ്യമാണെന്ന ധാരണ പരക്കുന്നതിലും നമ്മൾ പരാങ്മുഖരായിരുന്നില്ല. കാര്യപ്രാപ്തിയിൽ മന്ത്രിയും, 'കട്ടിൽക്കളി'യിൽ തേവിടിശ്ശിയും, മൊഴിയിൽ അമ്മയും, ക്ഷമയിൽ ഭൂമിയുമായിരിക്കണം മാതൃകാഭാര്യയെന്ന് ആര്യവചനങ്ങളുണ്ടല്ലൊ. മാത്രമല്ല, ഭാര്യ വേശ്യപോലായിരിക്കണം എന്ന ഉപദേശത്തിനു പിറകിൽ ഉള്ളതു് നല്ല ഉദ്ദേശ്യമാണ്. ഇനിമയും ഇമ്പവും ഇയററുന്ന വിവിധ രതിക്രീഡാരീതികളിലൂടെ ഭർത്താവിനെ സംതൃപ്തയാക്കണം ഭാര്യ. അതിനുവേണ്ടി, വേശ്യക്കും ഭാര്യക്കും പൊതുവെ ഉപയോഗപ്പെടുത്താവുന്ന ഒരു വഴികാട്ടി പുസ്തകവും ഭാരത സംസ്കൃതിയുടേതായിട്ടുണ്ട്—വാത്സ്യായന മഹർഷിയുടെ കാമസൂത്രം. ആർഷഭൂമിയിൽ രതിവിലാസ വിധങ്ങളും ഋഷിപ്രോക്തമെന്നതു് അത്യൗചിത്യം.

വേശ്യ എന്ന തേവിടിശ്ശിയുടെ പിറവി അതീവ പവിത്രമാണ്. കാമകോമരമായല്ല അവൾ കല്പിക്കപ്പെട്ടിരിക്കുന്നതു്. ദേവൻെറ അടിയാൾ എന്ന പദത്തിൽനിന്നല്ലേ തേവടിയാൾ, തേവിടിശ്ശി തുടങ്ങിയ തൽഭവങ്ങൾ ഉണ്ടായതു്. അവൾതന്നെ ദേവദാസിയും. ദേവദാസി മനുഷ്യൻെറ ഭോഗവസ്തുവല്ല. നടരാജനായ പരമേശ്വരപ്പെരുമാളെ എഴുന്നള്ളിക്കുമ്പോൾ തിരുമുമ്പിൽ ആടിപ്പാടി അദ്ദേഹത്തെ ആനന്ദിപ്പിക്കുകയാണ് അവളുടെ കർത്തവ്യം. ദേവന് അവകാശപ്പെട്ടവളായതിനാൽ അവൾക്ക് മനുഷ്യരെ വിവാഹം ചെയ്‌വാൻ സാദ്ധ്യമല്ലാതായി. ദേവൻ ദേവനും മനുഷ്യൻ മനുഷ്യനുമായിത്തന്നെ വേർപെട്ടു നില്ക്കണം. അല്ലെങ്കിൽ ദൈവശാസ്ത്രവും മനുഷ്യശാസ്ത്രവും സമ്മിശ്രമായി കുഴഞ്ഞുമറിയും. പൂജാപുഷ്പംപോലെയും പൂത നൈവേദ്യംപോലെയും, ദേവദാസിയുടെ ആത്മാവും ശരീരവും മൊത്തത്തിൽ, നിത്യനയെന്നോണം നർത്തനസുന്ദര നടരാജമൂർത്തിക്ക് സമർപ്പിതം. ശിവന് ശൃംഗാരലീലകൾ ആടിരമിക്കാൻ പതിവ്രതയായ പർവ്വതപുത്രിയുണ്ട്. വേശ്യാസമാഗമം വിശ്വനാഥന് ഇഷ്ടപ്പെട്ട കാര്യവുമല്ല. ഒരു തവണമാത്രം ചതിപററി. മോഹിനിയായ വിഷ്ണുവിനെ ഭോഗിക്കാനുള്ള ആവേശം പിടിപെട്ടപ്പോൾ. മഹാദേവൻെറ ഈ ശപ്പൻ പണി മലയാളികൾക്ക് ഒരനുഗ്രഹമായി. ഹരിഹരസുതനായ ശബരിമല ശാസ്താവിൻെറ മഹോത്ഭവംനിമിത്തം.

ദൈവം മനുഷ്യനെ അനുഗ്രഹിക്കുകയും ശപിക്കുകയും ചെയ്‌വാൻ പോന്നവനാണെങ്കിലും ദൈവത്തിനും മനുഷ്യൻെറ ചൂഷണത്തിൽനിന്ന് പൊറുതികിട്ടുന്നില്ല. ഈശ്വരനും ഇടവിടാതെ, ചൂഷണത്തിന് ഉപകാരപ്പെടുന്നതിനാലല്ലേ മനുഷ്യന്മാർക്ക് ദൈവത്തോട് അത്രമാത്രം ഭക്ത്യാദരങ്ങൾ? ദൈവത്തിനവകാശപ്പെട്ട ദേവദാസിയുടെ ശരീരത്തിൽ കടന്നാക്രമിച്ച് മനുഷ്യൻ ദൈവത്തിനും ദേവദാസിക്കും ദുഷ്പേരു വരുത്തിവച്ചു. ദേവൻെറ മണ്ണ് (ദേവസ്വം) കൈവശമാക്കിയ ക്ഷേത്ര ഊരായ്മക്കാരെപ്പോലെ, ദേവൻെറ പെണ്ണിനേയും പിടിച്ചുപററി മനുഷ്യർ തങ്ങളുടെ വെപ്പാട്ടിയും കാമക്കളിപ്പാട്ടവുമാക്കി. ഇതു് പുരുഷൻചെയ്ത ദുഷ്കൃത്യം. സ്ത്രീക്ക് അതിനു ചിട്ടപ്പെടേണ്ടിവന്നു. ഈ കീഴടങ്ങൽ തലമുറകളിലൂടെ ആവർത്തിക്കപ്പെടേണ്ട ഒരാചാര പരമ്പരയും അനുഷ്ഠാനനിഷ്ഠയുമാക്കിത്തീർത്തു്, പുരുഷമേധാവിത്വം പുരോഗതി കൈവരിച്ചു. സ്ത്രീകളെ തേവിടിശ്ശികളും അല്ലാത്തവരും എന്ന രണ്ടു വർഗ്ഗമാക്കി ഭാഗം വച്ചു. തായ്‌വഴിയാവാൻ കഴിയാതെ വേശ്യ കാമത്തിനു താളം മുട്ടിയും അതിനുള്ള കെല്പ് നഷ്ടപ്പെട്ടപ്പോൾ ശപിച്ചും ജപിച്ചും ശിഷ്ടജീവിതം ഉന്തിനീക്കേണ്ടിയും വന്നു. വേശ്യ ഉണ്ടായതല്ല; പുരുഷൻ ഉണ്ടാക്കിയെടുത്തതാണ്. വ്യഭിചാരം തൻെറ മൗലികാവകാശമാണെന്നു തുറന്നു പറയാൻ പുരുഷനു് അറപ്പുനടിക്കാം. പക്ഷേ വേശ്യാസമാഗമം അവൻെറ അലിഖിതമായ അവകാശ മേഖലയാണെന്ന്, അഥവാ ആവണമെന്ന അഭിവാഞ്ഛയെ സംബന്ധിച്ചിടത്തോളം പൊതുവെ പുരുഷനു് വലിയ ആശയക്കുഴപ്പമൊന്നുമില്ല. സ്ത്രീമാത്രം വിചാരിച്ചാൽ വേശ്യയാകില്ല. ഈ പരമാർത്ഥം നാം മറക്കാതിരിക്കുക. പുരുഷമേധാവിത്വത്തിൻെറ ഈ പുരോഗമനയുഗ സീമയിലും ആണുങ്ങൾക്ക് വേശ്യാവൃത്തിയോടുള്ള വിപ്രതിപത്തി അത്യന്താപൂർവ്വ സന്ദർഭങ്ങളിലേ ആവിർഭവിക്കാറുള്ളൂ. തൻെറ ഭാര്യയെ അല്ലെങ്കിൽ മററു വിധത്തിൽ തനിക്കുവേണ്ടപ്പെട്ടവരെ, വേറെ ആണുങ്ങൾ കേറിപ്പിടിക്കാൻ മുതിരുമ്പോൾ അയാളുടെ സദാചാര തീവ്രത തീജ്ജ്വാലപോലെ ആളിക്കത്തുന്നു.

ഒരു വീണ്ടുവിചാരം വന്നപ്പോഴാണ് മേൽ പ്രസ്താവിച്ച പൗരുഷപ്രകടനം ഒരു വെറും പ്രഹസനമായിക്കഴിഞ്ഞിരിക്കുന്നുവെന്ന് ബോദ്ധ്യമായതു്. ചുക്കില്ലാതെ കഷായമില്ല. മാർക്സില്ലാതെ ഇപ്പോൾ ലേഖനവിഷയവുമില്ല. ശരി. മാർക്കെങ്കിൽ മാർക്സ്; എംഗൽസെങ്കിൽ എംഗൽസ്; ദ്വൈതം അദ്വൈതമാണെങ്കിൽ അങ്ങനെയും. മാർഗ്ഗം തെളിയുന്നതാണ് നമുക്കു കാര്യം. കാറൽമാർക്സും, ഫെഡറിക് എംഗൽസും 'കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ' എന്ന കൃതിയിൽ തീർത്തും തറപ്പിച്ചു കുറിച്ചു വച്ചിരിക്കുന്നു, ഇതാ ഇങ്ങനെ: ''ബൂർഷ്വാസി തൻെറ ഭാര്യയിൽ വെറും ഒരു ഉല്പാദനോപകരണമേ കാണുന്നുള്ളൂ... നമ്മുടെ ബൂർഷ്വാസി, തങ്ങളുടെ തൊഴിലാളികളുടെ ഭാര്യമാരും പുത്രന്മാരും വരുതിയിൽ ഉണ്ടായിരുന്നിട്ടും—സാധാരണ വേശ്യകളെപ്പററി പറയേ വേണ്ടല്ലൊ—സംതൃപ്തികൊള്ളാതെ, തങ്ങളിൽ ഓരോരുത്തരുടേയും കളേബരങ്ങളെ വശീകരിക്കുന്നതിൽ അതി ഭീമമായ സന്തോഷം കണ്ടെത്തുന്നു.'' നമ്മുടെ കാബറേനൃത്തവിരോധികൾ എന്തറിഞ്ഞു വിഭോ! അനുഭാവപൂർവ്വകമാണ് ഈ അത്ഭുതം. സ്ത്രീ പുരുഷ ബന്ധം എത്ര അറുവഷളായി കഴിഞ്ഞിരിക്കുന്നു എന്ന് കൂടുതൽ ആലോചിക്കാൻവേണ്ടി.

സ്ത്രീകളിൽ പൊതുവേയും, വാരസ്ത്രീകളിൽ വിശേഷിച്ചും, മനുഷ്യത്വം കണ്ടെത്തിയതു് കവികളും പ്രവാചകന്മാരുമാണ്. മററുള്ളവരധികം പേരും രണ്ടുകൂട്ടരേയും സംഭോഗശൃംഗാരലീലാവിനോദത്തിനു വിധേയമാക്കി, പിൽപാട് അവരെ പരിഹസിക്കുകയും അവരിൽ പഴിചാരുകയും ചെയ്തു് മാന്യന്മാരായി ഞെളിയുന്നവരാണ്. ബുദ്ധൻ അംബപാലികയെ ഒരധമസ്ത്രീയായി കരുതിയില്ല. വേശ്യയെക്കൊല്ലാൻ കല്ലെടുത്തവരോട് യേശുമിശിഹ അരുളിച്ചെയ്തു: പാപം ചെയ്യാത്തവൻ കല്ലെറിയട്ടെ. ഗീതഗോവിന്ദൻ ബുദ്ധനേയും ക്രിസ്തുവിനേയും അതിശയിച്ച് ഏറെ മുന്നോട്ടുപോയി, രസരാജവിരാജിത വിനോദങ്ങളിൽ നേരിട്ടുപങ്കാളിയായി. മാംസളവികാരത്തിൻെറ മാദക ലഹരിയിൽ മതിമറന്നു കൂത്താടുകയും ഒടുവിൽ ഒരു സന്യാസിയെ പ്രേമിക്കുകയും ചെയ്ത വാസവദത്തയുടെ കഥയാണ് കരുണ. സന്യാസിയായ ഉപഗുപ്തൻ സമയമായപ്പോൾ അവളെ സന്ദർശിച്ചു. തിക്താനുഭവങ്ങൾ ആണെന്നറിയാതെ ഭോഗലാലസതയിൽ അടിമുടി മുങ്ങി, പിന്നീടൊരിക്കൽ താൻ തിന്മയെ തീണ്ടിയും തീററിയും, നശിക്കുകയും നശിപ്പിക്കുകയും ആയിരുന്നുവെന്നു ബോദ്ധ്യമായപ്പോൾ, ഉദാത്തമായ വിരക്തിയിലും ഭക്തിയിലും എത്തിച്ചേർന്ന പിംഗളയുടെ വിപരീതാനുഭൂതികൾ ഉള്ളൂരിൻെറ കവിതയിൽ ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. വള്ളത്തോളിൻെറ കൊച്ചു സീതയുണ്ട്. അദ്ദേഹത്തിൻെറ തന്നെ മഗ്ദലനമറിയവും ഉണ്ട്. കവികൾ വേശ്യകളെ കല്ലെറിഞ്ഞിട്ടില്ല. സ്വതസ്സിദ്ധമായ ചൊല്ലുകൾകൊണ്ടും എറിഞ്ഞിട്ടില്ല. സ്ത്രീയിൽ അവർ സൃഷ്ടി കണ്ടെത്തി. സ്ഥിതി കണ്ടെത്തി. സംഹാരവും കണ്ടെത്താതിരുന്നില്ല.

മഗ്ദലനമറിയത്തോട് തീരെ നീതിധർമ്മങ്ങൾ പുലർത്തിയിട്ടില്ല, തിരുസഭ എന്നൊരു അഭിപ്രായം എനിക്കുണ്ട്. അതൊരു പരാതിരൂപത്തിൽ ഇവിടെ പകർത്തിവയ്ക്കാൻ ഞാൻ ധൈര്യപ്പെടുന്നു. മഗ്ദലനമറിയം ഒരിക്കൽ വേശ്യയായിരുന്നു. യേശുമിശിഹയ്ക്കു് അറിയാത്ത രഹസ്യമല്ല അതു്. എന്നിട്ടും ആ സ്നേഹമൂർത്തി അവളിൽ പ്രസാദം



വർഷിച്ചു. അയൽക്കാരെ സ്നേഹിക്കാൻ മനുഷ്യരെ ഉപദേശിച്ച പരിശുദ്ധ പ്രവാചകൻ തൻെറ തൊട്ടടുത്തുവന്ന് മാപ്പും കരുണയും കെഞ്ചിയവളെ ആശീർവദിക്കാതെ വിടുമോ? പശ്ചാത്താപത്തിലൂടെ പ്രായശ്ചിത്തം അനുഷ്ഠിച്ച പഴയ വേശ്യയ്ക്കു് യേശു വെളിച്ചമായി—അകത്തും പുറത്തും. ക്രിസ്തുവിനോട് ഇത്രമാത്രം ഭക്തിബഹുമാനാദരങ്ങൾ അപ്പോസ്തലന്മാർ കൂടി പ്രദർശിപ്പിച്ചിരിക്കാനിടയില്ല. തിരുസഭയുടെ ജനയിതാവായ ശീമോൻ പത്രോസിനെക്കാളും പവിത്രത നേടി. ക്രിസ്തുവിൽ ലയിച്ചുചേർന്നവളായിരുന്നില്ലേ മഗ്ദലനക്കാരി മറിയം? യേശുവിനെ ദർശിച്ചശേഷം ആ മഹിളാമണി പാപമെന്നതേ ചെയ്തില്ല. പുണ്യകർമ്മങ്ങൾ മാത്രം അനുഷ്ഠിച്ചു്; മിശിഹയുടെ വത്സലശിഷ്യയായി. ഇത്രയും മഹത്തായ ആത്മീയപരിവർത്തനം മനുഷ്യചരിത്രത്തിൽ എത്രപേർക്ക് സാധിച്ചിട്ടുണ്ട്. സ്ത്രീ ചഞ്ചല മനസ്കയാണെന്ന ഒരു ചാർത്തുണ്ട്, ദുരാരോപണം. ശാരീരികമായ ഉപചാരവൃത്തിയിലൂടെ ചാരവൃത്തിയും ചെയ്‌വാൻ സ്ത്രീകളെ അധികാരികൾ നിയോഗിച്ച ചരിതം അന്നും ഇന്നും ഉണ്ട്. എന്നാൽ ക്രിസ്തുവിനെ ഒററിക്കൊടുത്തതു് ഒരു പുരുഷനാണ്, യൂദാസ്. നീയുമവൻെറ കൂട്ടുകാരനാണോ എന്ന ചോദ്യമുണ്ടായപ്പോൾ അവനെ ഞാൻ അറിയുകയേ ഇല്ല; ഈവണ്ണം, മൂവട്ടം തള്ളിപ്പറഞ്ഞതാരു്? ശീമോൻ പത്രോസ്! പത്രോസ് എന്നാൽ പാറ. ആത്മരക്ഷാപ്രശ്നമായപ്പോൾ ആ പാറപോലും പിളർന്ന് പിഴച്ചുപോയി. പണ്ടെന്നോ മറിയ ശരീരംകൊണ്ട് വ്യഭിചരിച്ചതേയുള്ളൂ. പത്രോസ് ആത്മാവുകൊണ്ടാണ് അതു ചെയ്തതു്. രണ്ട് പെരുങ്കള്ളന്മാർക്ക് നടുവിൽ ചുടുനിണം ചിന്തി കുരിശിൽ കിടന്നു പിടഞ്ഞ മുൾക്കിരീടമണിഞ്ഞ രാജാവിനെ ഉപചരിച്ചതു്, ആ ദിവ്യ ബലിക്ക് സാക്ഷ്യം വഹിച്ചതു്, പുനരുത്ഥാനം കണ്ണിൽക്കണ്ട് വീർപ്പുവിടാതെ വിസ്മയംകൊണ്ടുനിന്നതു് രണ്ടു സ്ത്രീകൾ മാത്രമാണ്. രണ്ടു മറിയകൾ. അമ്മയായ കന്നിമറിയവും, കന്നിയല്ലാതായിട്ടും അമ്മയാവാതെ മിശിഹയുടെ പരമഭക്തയായി സ്വയം മാറിയ മഗ്ദലനമറിയവും. മനുഷ്യജാതിയിലൊന്നിന് എത്രത്തോളം പുണ്യവും ദിവ്യത്വവും സംഭരിക്കാമോ അത്രയും കൈവരുത്തിയ ഒരുത്തിയാണ് മഗ്ദലനക്കാരി. അവൾ പുണ്യവാളന്മാരെക്കാൾ പുണ്യവതിയാണ്. അപ്പോസ്തലന്മാർക്കപ്പുറം യേശുദേവൻെറ തിരുമുമ്പിൽ സാന്നിദ്ധ്യം നേടിയവൾ. ശീമോൻ പത്രോസിൽ നിന്നാരംഭിച്ച്, തിരുസ്സഭ്യ്ക്കു് അഗ്രാസനംവഹിച്ച്, ക്രിസ്തുവിൻെറ എത്രയെത്ര പ്രതിപുരുഷന്മാർ വന്നു, പോയി? മഗ്ദലന മറിയയ്ക്ക് പുണ്യവാളത്തിയുടെ പരിവേഷം ചാർത്താനുള്ള മഹാ മനസ്കതയോ മതബോധാധിക്യമോ ഒരൊററ മാർപ്പാപ്പയ്ക്കുപോലും ഇന്നോളം ഉണ്ടായില്ല. എന്നെങ്കിലും ഈ തെററു തിരുത്തപ്പെടുമോ? [illegible]ക്കാൻ അരമനയിലെ അരും പെരും രഹസ്യങ്ങൾ ആരറിഞ്ഞു, ആർക്കറിയാം? സാത്താനർഹിക്കുന്നതു് സാത്താനുമെന്ന ന്യായപ്പടി മാർക്സിനും സ്ഥാനം കല്പിച്ചുതുടങ്ങാനൊരുമ്പെടുന്ന ലിബറേഷൻ തിയോളജിക്കാർക്കും ഈ വിഷയത്തിൽ നീതി നിർവ്വഹിക്കാനുള്ള മനസ്സാന്നിദ്ധ്യവും വിപ്ലവബോധവും ഉണ്ടാകുമോ? കണ്ടറിയേണ്ട കാര്യം.

മഗ്ദലനക്കാരി മറിയയ്ക്കു് പുണ്യവാളപദം നൽകാൻ അമാന്തിച്ച ക്രിസ്തീയ തിരുസഭയെപ്പോലെ തന്നെ, തെററുതിരുത്താതെ, അനുവർത്തിച്ചു കൊണ്ടേ ഇരുന്നവരാണ് നമ്പൂതിരി സമുദായവും യോഗക്ഷേമ സഭയും. കുറിയേടത്തു താത്രിയുടെ ഒരു പ്രതിമ ശുകപുരത്തോ അതുപോലെ എവിടെയെങ്കിലുമോ വയ്ക്കാൻ അവരെന്തേ ഇതുവരെ മുതിരാത്തതു്? ഛായാപടം ഇല്ലാഞ്ഞോ രൂപസാദൃശ്യം ചാലിച്ചും ചമയിച്ചുമെടുക്കാൻ വയ്യാഞ്ഞോ? രൂപത്തിനേക്കാൾ രൂഢമൂലമായ പ്രാധാന്യം ഭാവത്തിനു കൊടുക്കാമല്ലൊ. ഒരു മഹാരാജധാനിയമ്പേ ചുട്ടെരിച്ചു ചാമ്പലാക്കാൻ ഉഗ്രതയാർന്ന് ഒററ ചിലമ്പോങ്ങിനിൽക്കുന്ന കണ്ണകിപ്രതിമയെപ്പോലെ, താത്രിയുടെ പ്രതിമാശില്പം പ്രകടമായി പ്രതിഷ്ഠിക്കാനെന്തു പ്രയാസം? ആത്മനാരായ സ്മാർത്തപരിഷയുടെ സമക്ഷത്തിലേക്ക് ക്ഷമാപൂർവ്വം വിരൽ നീട്ടി, മോതിരമെടുത്തു കാട്ടി ''ഈ അംഗുലീമാലൻെറ'' പേരും പ്രഖ്യാപിക്കട്ടെ എന്നു ചോദിച്ചുനിന്ന താത്രിയുടെ സമർത്ഥഭാവം വെണ്ണക്കല്ലിലും ചെമ്പിലും കരിങ്കല്ലിലും വെറും സിമൻറിലും വിശേഷാത്തര വിസ്മയമായിരിക്കും, പേർത്തും! തീർത്തും! ഇതിനും പററിയില്ലെങ്കിൽ യോഗക്ഷേമസഭ മുൻകൈയെടുത്തു് വി. ടി.യുടെ ഓർമ്മയ്ക്കൊരു കലാശാല രൂപപ്പെടുത്തിയതുപോലെ, ഒരു കുറിയേടത്തു താത്രി സ്മാരക വനിതാ കോളേജ് ഏർപ്പെടുത്താനെന്തിനു താമസിക്കുന്നു? സാക്ഷാൽ കോളേജും ''നല്ല ശിക്ഷ''യായി സാദ്ധ്യമല്ലെങ്കിൽ ''സമാന്തര'' മൊന്നെങ്കിലും!

ആനയ്ക്കു മണികെട്ടേണ്ട. പൊന്നുംകുടത്തിനു പൊട്ടുവേണ്ട. ഈ പഴമൊഴികൾ പിഴിഞ്ഞൂററി കുറിയേടത്തു താത്രിക്കെന്തിനു സ്മാരകം, സ്മാർത്തവിചാരത്തിനപ്പുറം എന്ന് ചോദിക്കാവുന്നതാണ്. പക്ഷേ, ശുദ്ധന്മാർക്കു നിരക്കാത്ത നന്ദികേട് ഈ ചോദ്യത്തിൽ അന്തർഭവിച്ചു കിടക്കുന്നു. വേശ്യാവൃത്തിക്കും അശ്ലീല കൃത്യങ്ങൾക്കും ദുശ്ശീല ദുരാചാരങ്ങൾക്കും ദൂഷിതവലയത്തിൽ

## ഋഷിയും വേശ്യയും

### ശ്രീരാമകൃഷ്ണപരമഹംസൻ പറഞ്ഞ കഥ

പണ്ട്പണ്ടൊരിടത്തു് ഒരു ഋഷി തപസ്സ്ചെയ്തു താമസിച്ചിരുന്നു. തൊട്ടടുത്തു തൻെറ തൊഴിലെടുത്തു് ഒരു വേശ്യയും. വിടന്മാർ ഇടവിടാതെ തേവിടിശ്ശിയെത്തേടിയെത്തി. ഈ കാഴ്ച ഋഷിയെ തുലോം അസ്വസ്ഥനാക്കി. ഓരോരുത്തർ വന്നുപോകുമ്പോഴും ഋഷി ആശ്രമത്തിനുമുമ്പിൽ ഒരു കല്ലെടുത്തുവച്ചു. കല്ലുകൾ പെരുകിപ്പെരുകി ഒരു കൂമ്പാരമായി, അയൽക്കാരിയായ വേശ്യചെയ്ത പാപം കുന്നുകൂടിയതുപോലെ. ഋഷി വളരെയേറെ കുണ്ഠിതപ്പെട്ടു.

കല്ലും പുല്ലും കരുതിവയ്ക്കാതെ കാലൻ പാപപുണ്യങ്ങൾ കണക്കിട്ടുവയ്ക്കുന്ന സമയമായപ്പോൾ യമകിങ്കരന്മാർ ഋഷിയേയും വേശ്യയേയും പരലോകത്തിലേക്ക് കെട്ടിയെടുത്തു. ഋഷിയെ കൊണ്ടുപോയതു് നരകത്തിലേക്ക്. വേശ്യയെ സ്വർഗ്ഗത്തിലേക്കും.

ആയുഷ്ക്കാലം മുഴുവനും ദൈവപ്രീതിക്കായി തപസ്സുചെയ്ത തന്നെ നരകത്തിലേക്കും, വ്യഭിചാരം മാത്രം ചെയ്തുപോന്ന അയൽക്കാരിയെ സ്വർഗ്ഗത്തിലേക്കും അയച്ചതെന്തു്? ഋഷി യമനോടാരാഞ്ഞു. ധർമ്മരാജാവ് ഉത്തരമരുളി: വേശ്യ അവളുടെ ധർമ്മമാണ് കർമ്മത്തിലൂടെ ചെയ്തതു്. ശരീരംകൊണ്ട് പാപം ചെയ്തപ്പോഴും അവളുടെ ആത്മാവ് പരിശുദ്ധമായിരുന്നു. താങ്കളനുഷ്ഠിച്ചതു് ഋഷിധർമ്മമല്ല. തപസ്സു ചെയ്യുമ്പോൾ താങ്കളുടെ ആത്മാവ് ഈശ്വരനിൽ അല്ലായിരുന്നു. അയൽപക്കത്തെ വേശ്യയിലായിരുന്നു. ശരീരംകൊണ്ട് ഋഷിവൃത്തി ചെയ്യുകയും മനസ്സുകൊണ്ട് പാപ ചിന്തയിലേപ്പെടുകയുമാണ് താങ്കൾ ചെയ്തുതീർത്തതു്. അതിനാൽ ഋഷിയായ താങ്കൾക്ക് നരകം; വേശ്യയായ അയൽക്കാരിക്ക് സ്വർഗ്ഗം. ഇതാണ് നീതി, ന്യായം, ധർമ്മം.

പ്പെട്ട കൃതികൾക്കും അല്ല സ്മാരകം, നമ്പൂതിരി സമുദായത്തിലെ നവോത്ഥാനനായികയ്ക്കാണ്. ആ നായിക താത്രിയാണ്. അറിവിനോടൊപ്പം നേരിനോടും നെറിയോടും ആഭിമുഖ്യമുള്ള അന്തണന്മാർതന്നെ അതു തുറന്നുപറഞ്ഞിട്ടുണ്ട്. സംഘം ചേർന്ന് ജീവിത ശുദ്ധീകരണ സംരംഭത്തിനും സാമുദായിക നവോത്ഥാനത്തിനും അർത്ഥവത്തായ പ്രസ്ഥാനം തങ്ങൾക്കവശ്യം വേണമെന്ന ബോധം നമ്പൂതിരിമാരിൽ കുത്തിവയ്ക്കാൻ കുറിയേടത്തു താത്രി അന്തർജ്ജനത്തിനു കഴിഞ്ഞു. സംസ്കൃതത്തിൽ സങ്കീർത്തനങ്ങളും, തോററങ്ങളും, തത്ത്വമീമാംസകളും, ഏററിയും ഏററും പാടിയ ആദിശങ്കരൻപോലും തോററു പിന്മാറിയൊരിടത്ത് അദ്ധ്യാനശീലയായ താത്രി വെററികൊള്ളാതെ വെററി പെററു. താത്രിയുടെ ചിത്രവും ചരിത്രവും എല്ലാ തലത്തിലും ചിതപ്പെട്ടതല്ലായിരിക്കാം; എന്നാൽ അശനിപാതം പോലെ ആഞ്ഞടിച്ച് നമ്പൂതിരി സമൂഹത്തെ ഞെട്ടിക്കാൻ താത്രി സംഭവത്തിന് സാധിച്ചുവെന്നതു് സത്യംമാത്രമാണ്. സത്യത്തിനു മുൻപിൽ പിൻതിരിഞ്ഞിരുന്ന് ഗായത്രി ഉരുവിട്ടിട്ടും വേദാന്തമുരച്ചിട്ടും യാതൊരു ഫലപ്രാപ്തിയുമുണ്ടാവില്ല. നേരിനെ നേരേ ചൊവ്വേ എതിരിടുകയാണ് വേണ്ടതു്. കുറെ നമ്പൂതിരിമാർക്ക് അങ്ങനെ ചെയ്യുവാൻ പ്രത്യുല്പന്നമതിയും മമതാബോധവും, സർവ്വോപരി ധീരോദാത്ത ഭാവവും ഉണ്ടായി. താത്രി സംഭവം കഴിഞ്ഞ് രണ്ടു മൂന്നാണ്ടിനിടയിലാണു നമ്പൂതിരിമാരുടെ നവോത്ഥാനത്തിൻെറ നാന്ദി കുറിക്കാൻ യോഗക്ഷേമസഭ ആരംഭിച്ചതു്. ''കാക്കയും വന്നു പനമ്പഴവും വീണു.'' എന്ന ചൊല്ലനുസരിച്ചുള്ള സന്ദിശ്ധാവസ്ഥയൊന്നും ഇതിലില്ല. കൊല്ലവർഷം 1080–ൽ താത്രിസംഭവം. പിന്നീടല്പം കൊല്ലങ്ങൾക്കിടയിൽ യോഗക്ഷേമസഭയുടെ ഉത്ഭവം. താത്രിക്കു മാത്രമല്ല ഒരു ക്ഷത്രിയ സ്ത്രീക്കും യോഗക്ഷേമസഭയുടെ രൂപവല്ക്കരണത്തിൽ പരോക്ഷമായ പങ്കാളിത്തം ഉണ്ടത്രേ. രണ്ടുമൂന്നാണ്ടു മുമ്പ് ഒരു 'യോഗക്ഷേമം' വിശേഷപ്പതിപ്പിൽ, സഭയുടെ സെക്രട്ടറി കൃഷ്ണൻനമ്പൂതിരി എഴുതിയ ലേഖനത്തിൽ ഈ സംഗതി സൂചിപ്പിച്ചിട്ടുണ്ട്. ഏതാണ്ട് താത്രി സംഭവം ഉണ്ടായതിനു മുമ്പോ, പിമ്പോ, കൊച്ചി രാജകുടുംബത്തിൽ ഉണ്ടായ സല്ലാപമാണ് കഥാവസ്തു. രാജകുടുംബത്തിൽ സംബന്ധത്തൊഴിൽ ചെയ്തുപോന്ന നാലഞ്ചു നമ്പൂതിരിമാർ ഒരു വെടിവട്ടമട്ടിൽ, പാരമ്പര്യമായി അവർക്ക് ഓത്തുചൊല്ലുവാനുള്ള മിടുക്കും മേന്മയും മാററും വിസ്തരിച്ചുവർണ്ണിക്കുകയായിരുന്നു. കൂട്ടത്തിൽ ഇതെല്ലാം കേട്ടിരുന്ന ഒരു പെൺതമ്പുരാന്—അവിടെ സന്നിഹിതനായിരുന്ന ഒരു സംബന്ധത്തൊഴിലാളി നമ്പൂതിരിയുടെ ഭാര്യാപദം 'അലങ്കരി'ക്കേണ്ടിവന്ന സ്ത്രീക്ക്—ഈ വീരവാദങ്ങൾ തീരെ രസിച്ചില്ല. തന്നെയല്ല, അവർക്കു കലശലായ അവജ്ഞയും ശുണ്ഠിയും ഉണ്ടായി. പെൺതമ്പുരാൻ തിരിച്ചടിച്ചു: ''ഓത്തും കുത്തുമല്ലാതെ നിങ്ങൾക്കാർക്കും പുതിയ യാതൊരറിവുമില്ല. നിങ്ങളുടെയൊക്കെ മക്കളെ പെററുപോറേറണ്ടിവരുന്ന ഞങ്ങളുടെ വിധിയാണ് കഷ്ടം.'' അവർ പിന്നേയും ഇതേമട്ടിൽ എന്തൊക്കെയോ മുഖത്തടിച്ചു പറഞ്ഞു. സംബന്ധത്തൊഴിലാളി നമ്പൂതിരിമാർക്ക് ജാള്യത. തിരുമേനിക്കണ്ടപ്പന്മാർ എതിരു പറഞ്ഞില്ല. ശമ്പളം പററി മൈഥുനം അനുഷ്ഠിച്ച് രാജകുടുംബത്തിന് മക്കളെ സംഭാവന ചെയ്‌വാൻ നിയുക്തരായ സംബന്ധത്തൊഴിലാളികൾക്ക് പ്രസംഗസ്വാതന്ത്ര്യം നാസ്തിയാകയാൽ അവർ ഈ മാനക്കേട് അകത്തൊളിപ്പിച്ച്, പുറമേക്ക് ഇളിഭ്യച്ചിരി ചിരിച്ചുകൊണ്ടിരുന്നു. പക്ഷേ, തമ്പുരാട്ടിയുടെ കുത്ത് അവരെ കണക്കിനു നോവിച്ചിരുന്നു എന്ന് പിൽക്കാലസംഭവം വെളിവാക്കി. കൊല്ലവർഷം 1082–ലോ മററോ യോഗക്ഷേമസഭയുടെ തുടക്കം കുറിക്കാൻ ഒത്തുകൂടിയതു് ആകെ ഒമ്പതുപേർ മാത്രം. അവരിൽ പെൺ തമ്പുരാൻെറ അധിക്ഷേപം ഭക്ഷിക്കേണ്ടിവന്ന നമ്പൂതിരിമാർ നാലഞ്ചുപേർ ഉണ്ടായിരുന്നുപോൽ.

യോഗക്ഷേമസഭാരൂപവൽക്കരണത്തിലും അതുവഴിയുണ്ടായ നമ്പൂതിരിയുടെ നവോത്ഥാനസംരംഭത്തിലും കൊച്ചിത്തമ്പുരാട്ടിക്ക് പരോക്ഷമായ പങ്കും ഉണ്ടായിരുന്നില്ലെന്നാണ് വി. ടി. ഭട്ടതിരിപ്പാടിൻെറ വിശ്വാസം. താത്രിക്കു പുറമേ മററൊരു സ്ത്രീക്കും ഭാഗഭാഗിത്വം ഉണ്ടെന്ന അഭിപ്രായം വി. ടി. യുടേതായിരുന്നു. ഒരു സ്ത്രീകഥാപാത്രത്തിൽ കേന്ദ്രീകരിച്ചതും സ്ത്രീയുടെ പേരുള്ളതുമായ ഒരു നോവലിന്—ഒയ്യാരത്തു ചന്തുമേനോൻെറ ഇന്ദുലേഖയ്ക്ക്. നമ്പൂരിത്തത്തിൻെറ നല്ല വശങ്ങളെല്ലാം കളഞ്ഞു കുളിച്ച വഷളത്തങ്ങൾക്കു മാത്രം ആളായി ഇന്ദുലേഖയിൽ അവതാരമെടുത്ത സൂരിനമ്പൂതിരിപ്പാടിൻെറ ചിത്രം നമ്പൂതിരിമാരെ ഇരുത്തി ചിന്തിപ്പിക്കാനും ഇളകി പ്രവൃത്തിപ്പിക്കാനും കാരണമായി. ''ഇന്ദുലേഖ എഴുതപ്പെട്ടിട്ടില്ലായിരുന്നുവെങ്കിൽ ഏലംകുളം മനയ്ക്കൽ ശങ്കരൻനമ്പൂതിരിപ്പാട് ഇന്നത്തെ ഇ. എം. എസ്. ആകുമായിരുന്നില്ല.'' അമ്പതുകളുടെ ആദ്യത്തിൽ കൊച്ചിയിലെ പോർട്ട്തൊഴിലാളികളുടെ സാംസ്കാരിക സമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കവേയാണ് വി. ടി. തൻെറ സ്വതസ്സിദ്ധമായ ശൈലിയിൽ അറുത്തു മുറിച്ച് ഈ പ്രസ്താവന ചെയ്തതു്. നമ്പൂതിരി സമുദായത്തിൻെറ ഉന്നമനോദ്യമങ്ങളിൽ മുഖ്യ ഉജ്ജീവനശക്തി താത്രിയായിരുന്നുവെന്ന് വി. ടി. പലപ്പോഴും തറപ്പിച്ചു പറഞ്ഞിട്ടുണ്ട്, പ്രസംഗങ്ങളിലും എഴുത്തിലും, എന്നോടു നേരിട്ടും. 'കാലാന്തരത്തിൻെറ കലാപക്കാരി'യായിത്തീർന്ന കുറിയേടത്തു താത്രിയുടെ കഥ പുതിയ നമ്പൂതിരി സമുദായത്തിൻെറ കഥയും. വ്യഥയുമായതു് ചെറുതായ കാര്യമല്ല. പെണ്ണൊരുമ്പെട്ടാൽ ബ്രഹ്മനുമാത്രമല്ല ബ്രാഹ്മണർക്കും തടുക്കാനാവില്ല എന്ന പുത്തൻ ചൊല്ലിൻെറ ഉടമ തുടക്കത്തിൽ താത്രിയുടേതുതന്നെ. ഇപ്പോൾ ഈ തനിയുടമ, പൊതുവുടമയിലേക്കു ലയിക്കേണ്ട ഘട്ടവുമായിക്കഴിഞ്ഞു.

എല്ലാ കണക്കും, കൂട്ടിയും കിഴിച്ചും തിട്ടപ്പെടുത്തിത്തീർത്തശേഷം പുതിയ രീതിയിൽ എല്ലാം കാണാവുന്നതത്രെ. താത്രിയുടെ പ്രതിമ പ്രതിഷ്ഠിച്ച് പ്രായശ്ചിത്തത്തിനോ, അവരുടെ പേരിൽ വനിതാകോളേജ് തുറന്ന് പശ്ചാത്താപകൃത്യത്തിനോ ആരും തുനിഞ്ഞിറങ്ങിയില്ലെങ്കിലും വലിയ തരക്കേടൊന്നും വരാനില്ല. മററൊരു കാഴ്ചപ്പാടിലൂടെ നോക്കിയാൽ കുറിയേടത്തു താത്രിക്ക് കുറിയതോ പെരിയതോ ആയ പ്രതിമയെന്തിന് അവരുടെ പ്രതിഷ്ഠ മനസ്സിലുണ്ടെങ്കിൽ? രാത്രി കഴിഞ്ഞ് ഇതും ചൊല്ലി പ്രഭാതവേദിയുംവേണ്ട. അബദ്ധവും സുബദ്ധവും അറിഞ്ഞു പെരുമാറുന്ന പ്രകടമായ, പ്രതിഭാശാലീനതയോടുകൂടുന്ന, പ്രബുദ്ധത മലയാളനാട്ടിൽ മനുഷ്യരുടെയാകമാനം സിദ്ധിയും പ്രസിദ്ധിയും ആയിത്തീരുമെങ്കിൽ...!!

(അവസാനിച്ചു.)






ഡോ. ബാലകൃഷ്ണകരുണാകരൻനായർ

# പരീക്ഷാവിജയവും പള്ളിക്കൂടങ്ങളും

**കേരളക്കരയേക്കാൾ കൂടുതൽ വിസ്തൃതം ആയ ഒരു സമുദ്രവിഭാഗം, കേരളത്തോടുതൊട്ട്, ഭാരതീയരായ നാം അവകാശപ്പെടുന്നുണ്ട്. അതിൽനിന്ന് ഉണ്ടാകാവുന്ന ആദായം സാധാരണക്കാരായ നമ്മുടെ സഹോദരീ സഹോദരന്മാർക്ക് അധികം ലഭ്യമാകണമെങ്കിൽ അതിന് അനുയോജ്യം ആയ വിദ്യാഭ്യാസം നൽകി അവരെ കഴിവുള്ളവർ ആക്കേണ്ടതില്ലേ?**

5

## മത്സ്യബന്ധന രംഗത്തെ സർക്കാർ സ്കൂളുകൾ

പിന്നോക്കവിഭാഗങ്ങൾക്കു വേണ്ടിയുള്ള വിദ്യാഭ്യാസ പരിപാടികളിൽ ഏററവും പ്രശസ്തമായ വിജയം ഒരു പക്ഷേ ഫിഷറീസ്ടെക്നിക്കൽ സ്കൂളുകളുടെ രംഗത്താണ് നാം നേടിയിട്ടുള്ളതു്.

### ഫിഷറീസ് ടെക്നിക്കൽ സ്കൂളുകൾ

തിരുവനന്തപുരം വലിയതുറ ഗവൺമെൻറ് റീജിയനൽ ഫിഷറീസ് ടെക്നിക്കൽ സ്കൂളിൽനിന്ന് ഇക്കൊല്ലം എസ്. എസ്. എൽ. സി. പരീക്ഷയ്ക്കു ചേർന്ന ഇരുപത്തിഒൻപതു് കുട്ടികളും ജയിച്ചു. ഇരുപത്തി ഏഴുപേർക്കും ഒന്നാം ക്ലാസ്സ് കിട്ടി. നൂറുശതമാനം ജയം, തൊണ്ണൂററിമൂന്നു ശതമാനം ക്ലാസ്സ്. അത്യന്തം സ്തുത്യർഹമായ ഒരു പരീക്ഷാവിജയമാണ് ഇതു്.

വലിയ തുറയിലെ ഈ വിദ്യാലയം കൂടാതെ പൂർണ്ണവിജയം നേടിയ മററു മൂന്നു ഗവൺമെൻറ് റീജിയനൽ ഫിഷറീസ് ടെക്നിക്കൽ സ്കൂളുകൾകൂടി ഉണ്ടായിരുന്നു. ഇരുപത്തിരണ്ടുപേർ പരീക്ഷയ്ക്കുചേർന്ന തേവര സ്കൂളും, പത്തു കുട്ടികൾ മാത്രം പരീക്ഷയ്ക്ക് ഇരുന്ന താനൂർ സ്കൂളും, പത്തൊൻപതുപേർ പരീക്ഷയ്ക്കു ചേർന്ന ബേപ്പൂർ സ്കൂളുമായിരുന്നു അവ. എസ്. എസ്. എൽ. സി. പരീക്ഷയിൽ എല്ലാ കുട്ടികളും ജയിച്ച ഈ മൂന്നു ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളിൽ, വലിയ തുറയെ അപേക്ഷിച്ച്, ഒന്നാംക്ലാസ്സ്ശതമാനം വളരെ കുറവായിരുന്നു. പത്തുമുപ്പതു ശതമാനത്തോളം മാത്രം.

അഴീക്കലും തിരുവാത്തുറയിലുമുള്ള മററു രണ്ടു ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളിലും തൊണ്ണൂറു ശതമാനത്തിൽ കുറയാത്ത വിജയം ഉണ്ടായിരുന്നു. എങ്കിലും ഒന്നാംക്ലാസ്സ് പതിനഞ്ചു ശതമാനത്തിൽ ഏറെ ഉണ്ടായിരുന്നില്ല.

ഇക്കഴിഞ്ഞ എസ്. എസ്. എൽ. സി. പരീക്ഷയിൽ എല്ലാവരും ജയിച്ച നമ്മുടെ പള്ളിക്കൂടങ്ങളിൽ ഏററവും കുറഞ്ഞ ഒന്നാം ക്ലാസ്സ് ശതമാനം ബേപ്പൂരിലെ ഫിഷറീസ് ടെക്നിക്കൽ സ്കൂളിലായിരുന്നു. പത്തൊൻപതു പരീക്ഷാർത്ഥികളും ജയിച്ചു എങ്കിലും രണ്ടുപേർക്കു മാത്രമേ ഫസ്ററ്ക്ലാസ്സ് കിട്ടിയുള്ളൂ. പതിനൊന്നു ശതമാനത്തോളം മാത്രം. ഇരുപത്തിഏഴ് പരീക്ഷാർത്ഥികളിൽ ഇരുപത്തിആറും ജയിച്ച അഴീക്കൽ പള്ളിക്കൂടത്തിൽ ഒരു കുട്ടിക്കു മാത്രമേ ഒന്നാം ക്ലാസ്സ് കിട്ടിയുള്ളൂ. നാലുശതമാനത്തിൽ കുറവ്. സംസ്ഥാനശരാശരിയുടെ മൂന്നിലൊന്നു മാത്രം. അതിൽ ആശാഭംഗത്തിന് ആവശ്യമുണ്ടോ?

പിന്നോക്കസമുദായങ്ങളുടെ പഠനകേന്ദ്രങ്ങളിൽ പൂർണ്ണവിജയത്തിനാവണം കൂടുതൽ ആക്കം. ആ കൂട്ടത്തിൽ കൈവരുന്ന ക്ലാസ്സ് കൊണ്ടു് നാം തൃപ്തിപ്പെടേണ്ടതും ആണ്. ഒന്നാം ക്ലാസ്സിനു വേണ്ടി ഓടിച്ച് ഒട്ടേറെപ്പേർ കുഴിയിൽ ആവുന്നതിൽ വലിയ മേന്മ ഒന്നും വരാനില്ലതന്നെ. ആദ്യം പാസ്സ്, അതിൽപ്പരം ക്ലാസ് എന്ന നീതിയാവണം അവശവിഭാഗങ്ങളെ അക്കരെ കേററാനുള്ള ശ്രമത്തിൽ നാം സ്വീകരിക്കേണ്ടതു് എന്നു തോന്നുന്നു. കൂട്ടത്തിൽ കൂടുതൽ കഴിവുള്ള കുട്ടികൾക്ക് പ്രത്യേകം പ്രോത്സാഹനം നല്കി അവരുടെ വിജയത്തിൻെറ മേന്മ വർദ്ധകമാക്കുന്നതിനു വേണ്ട പരിശ്രമവും നടത്തേണ്ടതുണ്ട്. ഐ. എ. എസ്. മുതലായ പരീക്ഷകളിൽ ജയിക്കുന്നതിന് അവശവിഭാഗങ്ങൾക്കു വേണ്ടി നടത്തുന്ന ശ്രമം എസ്. എസ്. എൽ. സി. പരീക്ഷാതലം മുതൽ തുടങ്ങേണ്ടിയിരിക്കുന്നു. പെററു വളർത്തിച്ചല്ലാ പെണ്ണുകെട്ടുന്നതു് എന്ന വാദം ഇവിടെ സ്വീകാര്യം ആകേണ്ടതില്ല. കാക്കശ്ശേരിയുടെ കാര്യത്തിൽ പേറിനുമുമ്പുതന്നെ പരിശീലനം തുടങ്ങി എന്ന കഥയുമുണ്ട്.

ഗവൺമെൻറ് ഫിഷറീസ് ടെക്നിക്കൽ സ്കൂളുകൾ

| സ്കൂൾ | പരീക്ഷാർത്ഥികൾ | വിജയം(%) | ക്ലാസ്സ്(%) |
|---|---|---|---|
| വലിയതുറ (തിരുവനന്തപുരം) | 29 | 100 | 93 |
| തേവര (എറണാകുളം) | 22 | 100 | 27 |
| താനൂർ (തിരൂർ) | 10 | 100 | 20 |
| ബേപ്പൂർ (കോഴിക്കോട്) | 19 | 100 | 11 |
| അഴീക്കൽ (കണ്ണൂർ) | 27 | 92 | 4 |
| തിരുവാത്തുറ (ചാവക്കാട്) | 20 | 90 | 15 |
| ആകെ | 127 | 97 | 32 |

### ഫിഷറീസ് സ്കൂളുകൾ

മത്സ്യബന്ധനത്തിൻെറ പേരിൽ നടത്തപ്പെടുന്ന വിദ്യാലയങ്ങളിൽ മററൊരു വിഭാഗമാണ് ഫിഷറീസ് സ്കൂള

കാം. ഒൻപതുഫിഷറീസ് സ്കൂളുകളിൽനിന്ന് ആയിരത്തിഇരുന്നൂറിൽ പരം കുട്ടികാം ഇക്കൊല്ലം എസ്. എസ്. എൽ. സി. പരീക്ഷയ്ക്കു ചേരുകയുണ്ടായി.

മത്സ്യബന്ധനരംഗത്തെ ഈ രണ്ടുതരം സ്കൂളുകളും തമ്മിൽ ഇത്ര വലിയ വ്യത്യാസത്തിന് എന്താണു കാരണം?

ഒരു കാരണം വിദ്യാർത്ഥികളുടെ എണ്ണത്തിൽ ഉള്ള വലിപ്പച്ചെറുപ്പം ആവാം.

**കേരളത്തിലെ ഫിഷറീസ് സ്കൂളുകളുടെ വിജയം**

| സ്കൂരം | പരീക്ഷാർത്ഥികാം | വിജയ (%) | ക്ലാസ്സ് (%) |
|---|---|---|---|
| മടപ്പള്ളി—പെൺ (വടകര) | 274 | 24 | 4 |
| മടപ്പള്ളി—ആൺ (വടകര) | 244 | 27 | 5 |
| നാട്ടിക (ചാവക്കാട്) | 173 | 20 | 6 |
| കൈപ്പമംഗലം (ചാവക്കാട്) | 155 | 37 | 6 |
| കുഴിത്തുറ (കൊല്ലം) | 103 | 17 | 4 |
| ബേക്കൽ (കാസർകോട്) | 93 | 37 | 6 |
| ചെറുവത്തൂർ (കാസർകോട്) | 76 | 38 | 7 |
| പുതിയാപ്പ (കോഴിക്കോട്) | 66 | 17 | – |
| പടനി (കാസർകോട്) | 20 | 50 | 10 |
| ആകെ | 1204 | 27 | 5 |

ഫിഷറീസ് സ്കൂളുകളിലെ പരീക്ഷാർത്ഥികളിൽ നാലിലൊന്നോളം (27%) മാത്രമേ ഇക്കൊല്ലം എസ്. എസ്. എൽ. സി. പരീക്ഷയിൽ ജയിച്ചുള്ളു. നാട്ടനിലവാരത്തിൽ ഉയർന്ന വിജയം നേടി എന്നു പറയാവുന്നതു് ഒരു ഫിഷറീസ് സ്കൂളിൽ മാത്രമായിരുന്നു. ഒരു ചെറിയ സ്കൂരം. ഇരുപതുകുട്ടികാം മാത്രം പരീക്ഷയ്ക്കു ചേർന്ന പടനി സ്കൂരം, അവിടെയും പത്തിലൊന്നു കുട്ടികാംക്കു മാത്രമേ ഒന്നാം ക്ലാസ്സ് കിട്ടിയുള്ളു.

പകുതിയിൽ ഏറെ ഫിഷറീസ് സ്കൂളുകളിലും പരീക്ഷാ വിജയം 30 ശതമാനത്തിൽ കുറവായിരുന്നു. ഒന്നാം ക്ലാസ്സ് കഷ്ടിച്ച് അഞ്ചോ ആറോ ശതമാനവും.

## ഫിഷറീസ് ടെക്നിക്കൽ × ഫിഷറീസ് സ്കൂളുകാം

ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളിൽ പ്രായേണ എല്ലാ പരീക്ഷാർത്ഥികളും ജയിച്ചു. പക്ഷേ ഫിഷറീസ് സ്കൂളുകളിൽ പരീക്ഷയ്ക്കു ചേർന്നവരിൽ മൂന്നിലൊന്നുപേർപോലും ജയിച്ചില്ല.

ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളിൽ ഒന്നിലും മുപ്പതിൽ ഏറെ പരീക്ഷാർത്ഥികാം ഉണ്ടായിരുന്നില്ല. അതുകൊണ്ട് ക്ലാസ്സിലെ ഓരോ കുട്ടിക്കും വേണ്ടത്ര ശ്രദ്ധയും സഹകരണവും* ലഭിച്ചിരിക്കാം. ഇരുപതു കുട്ടികാം മാത്രം പരീക്ഷയ്ക്കു ചേർന്ന ഒരു ഫിഷറീസ് സ്കൂളിലും പകുതിപ്പേർ ജയിച്ചിട്ടുണ്ട്. ശരിയാണ്. പക്ഷേ, വലിപ്പംകൊണ്ടുവരുന്ന ചെറുപ്പം ആയി നമുക്കു കുറഞ്ഞ പരീക്ഷാവിജയത്തെ അങ്ങനെ വില ഇരുത്താമോ? നൂററിമൂന്നു പേർ പരീക്ഷയ്ക്കു ചേർന്ന കൊല്ലം കുഴിത്തുറ*ഫിഷറീസ് സ്കൂളിൽ പതിനേഴ ശതമാനം മാത്രം വിജയം ഉണ്ടായിരുന്നപ്പോാം നൂററി എഴുപത്തിമൂന്നും, ഇരുനൂററി നാല്പത്തിനാലും, ഇരുനൂററി എഴുപത്തിനാലും പരീക്ഷാർത്ഥികളുണ്ടായിരുന്ന നാട്ടികയിലേയും മടപ്പള്ളിയിലേയും ഫിഷറീസ് സ്കൂളുകളിൽ ഇരുപതു് ഇരുപത്തിയഞ്ചു ശതമാനം വിജയം ഉണ്ടായിരുന്നു. പരീക്ഷാർത്ഥികാം രണ്ടും രണ്ടര ഇരട്ടി ആയിട്ടും മെച്ചമായ വിജയം.

മറെറാരു കാരണം ഫിഷറീസ് സ്കൂളുകളും ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളും തമ്മിൽ അടിസ്ഥാനപരമായുള്ള വ്യത്യാസമാണ്. ഫിഷറീസ് സ്കൂളുകാം മത്സ്യബന്ധനംകൊണ്ട് ഉപജീവിക്കുന്നവരുടെ കുട്ടികാംക്കുവേണ്ടി തുടങ്ങിയ സാധാരണ സ്കൂളുകളാണ്. അവയുടെ പാഠ്യപദ്ധതി മററ് സ്കൂളുകളിൽ ഉള്ളതുതന്നെയാണ്. മത്സ്യബന്ധനത്തെപ്പററി മററുള്ളവരും അറിഞ്ഞിരിക്കേണ്ടതിൽക്കവിഞ്ഞു് ഒന്നും തന്നെ ഈ ഫിഷറീസ് സ്കൂളുകളിൽ പഠിപ്പിക്കുന്നില്ല. നേരെമറിച്ച് ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളിൽ മത്സ്യബന്ധനവും സംസ്കരണവും മേമ്പൊടിക്ക് പഠിപ്പിക്കപ്പെടുന്നുണ്ട്. മലയാളം സെക്കൻഡ് പേപ്പറിൻെറ സ്ഥാനത്തു് ഫിഷറീസ് സംബന്ധിച്ച കാര്യങ്ങാം പഠിപ്പിക്കുന്നു. ആകെയുള്ള അറുനൂറ് മാർക്കിൽ അൻപതു് മാർക്കിനു മാത്രമേ മത്സ്യവും ബന്ധനവും സംസ്കരണവും എല്ലാം കൂടി പഠിപ്പിക്കുന്നുള്ളു. പക്ഷെ മലയാളത്തിൽ കിട്ടാവുന്നതിനേക്കാാം വളരെ മെച്ചമായ മാർക്ക് മത്സ്യബന്ധനം പഠിക്കുന്നവർ നേടുന്നുണ്ട്. ശനിയാഴ്ചതോറും സ്പെഷ്യൽക്ലാസ്സ്വഴി മത്സ്യബന്ധനത്തിൻെറ പ്രായോഗികവശങ്ങാം പഠിപ്പിക്കുന്നു. അതിൽ നേടുന്ന മാർക്ക് സർട്ടിഫിക്കററിൽ കാണിക്കപ്പെടുന്നു എങ്കിലും അതു് ജയത്തേയോ തോൽവിയേയോ ബാധിക്കുന്നില്ല.

മറെറാരു പ്രധാന വ്യത്യാസം ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളിലെ കുട്ടികളെല്ലാം സ്കൂളിൽ താമസിച്ച് പഠിക്കുന്നവർ ആണ് എന്നുള്ളതാണ്. അവർക്ക് താമസത്തിനും ഭക്ഷണത്തിനുമുള്ള സൗകര്യങ്ങാം സ്കൂളിനോടു ചേർത്തു് ഉണ്ടാക്കിക്കൊടുക്കുന്നു. വലിയതുറ ഫിഷറീസ് ടെക്നിക്കൽ സ്കൂളിൽ കുട്ടികളുടെ മേൽനോട്ടത്തിന് അവരുടെ പങ്കാളിയായി ഒരു മാസ്റ്ററും ഉണ്ട്. കാലത്തും വൈകിട്ടും എല്ലാ കുട്ടികളും ക്ലാസ്സ്മുറിയിൽ ഇരുന്ന് പഠിക്കണമെന്നാണ് രീതി. കുട്ടികളുടെ ഒരു മന്ത്രിസഭയാണ് ദൈനംദിന കാര്യങ്ങളുടെ ചിട്ട ശ്രദ്ധിക്കുന്നതു്. തോല്ക്കുന്ന കുട്ടികാംക്ക് താമസ ഭക്ഷണസൗകര്യങ്ങാം ആ ക്ലാസ്സിൽ തുടർന്ന് കൊടുക്കാറില്ല. ഉന്നത അധികാരികളുടെ പ്രത്യേക അനുമതി ഉണ്ടെങ്കിൽ






മാത്രമേ അവരെ തിരിച്ചെടുക്കാവൂ എന്നാണ് നിയമം. അതുകൊണ്ട് മിക്ക കുട്ടികളും ശ്രദ്ധിച്ചു പഠിക്കുന്നുണ്ട്.

തിരഞ്ഞെടുക്കപ്പെടുന്ന കുട്ടികളാണ് ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളിൽ പലപ്പോഴും പഠിക്കുന്നതു്. പ്രത്യേക സൗകര്യങ്ങാം ഉള്ളതിനാൽ നിശ്ചിത സംഖ്യയിൽ കൂടുതൽ അപേക്ഷകർ ഉണ്ടാകാം. അങ്ങനെവരുമ്പോാം ഒരു എഴുത്തുപരീക്ഷയും കൂടിക്കാഴ്ചയും കഴിഞ്ഞാണ് കുട്ടികളെ തിരഞ്ഞെടുക്കുക. അതുകൊണ്ട് സാമാന്യം നല്ല കുട്ടികളെ മിക്ക ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളിലും കിട്ടുന്നുണ്ട് എന്നു തോന്നുന്നു. അപേക്ഷകരുടെ എണ്ണം കുറവാണെങ്കിൽ എല്ലാപേക്കും പ്രവേശനം നല്കും.

ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളിൽ എട്ടാംക്ലാസ്സ്മുതൽ മാത്രമേ കുട്ടികളെ പ്രവേശിപ്പിക്കുന്നുള്ളു. അവർക്കു തന്നെ നല്ലവണ്ണം എഴുതുവാനും വായിക്കുവാനും പഠിക്കുവാനും പ്രത്യേക പരിശീലനം കൊടുക്കുന്നുമുണ്ട്. അതു് അവരുടെ പഠനത്തേയും പരീക്ഷാവിജയത്തേയും സാധാരണയിൽനിന്ന് മെച്ചമാക്കുന്നു എന്നാണ് പ്രശസ്ത വിജയംനേടിയ വലിയതുറ ഫിഷറീസ് ടെക്നിക്കൽ സ്കൂളിലെ അധികാരികളുടെ വിശദീകരണം. അവിടത്തെ ഹെഡ്മിസ്ട്രസ്സും അദ്ധ്യാപകന്മാരും പ്രകടിപ്പിക്കുന്ന ഉത്സാഹവും ശ്രദ്ധയും പ്രശംസനീയം തന്നെ.

ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളുടെ ചെലവ് വകയിരുത്തുന്നതു് ഫിഷറീസ് ഡിപ്പാർട്ട്മെൻറിനുള്ള അനുമാനത്തിൽ നിന്നുമാണ് എന്നാണറിയുന്നതു്. ആ ഡിപ്പാർട്ടുമെൻറിൽനിന്ന് നിയോഗിക്കപ്പെടുന്ന വരാണ് മൽസ്യബന്ധനത്തിൻെറ സാങ്കേതിക വശങ്ങാം പഠിപ്പിക്കുന്നതും. ബാക്കിയുള്ള അദ്ധ്യാപകരും മാനേജുമെൻറും വിദ്യാഭ്യാസ വകുപ്പിൻെറ വകയാണ്.

ട്രൈബൽ സ്കൂളുകളുടെ കാര്യത്തിൽ ബന്ധപ്പെട്ട ഡിപ്പാർട്ടുമെൻറിന് യാതൊരു ഉത്തരവാദിത്വവും ഇതേവരെ നൽകിയിട്ടില്ല എന്നാണറിയുന്നതു്. ഫലപ്രദമായി അനുകരിക്കപ്പെടാവുന്ന ഒരു മാതൃകയല്ലേ ഫിഷറീസ് ടെക്നിക്കൽ സ്കൂളുകളുടേതു്?

പതിററാണ്ടിൽപ്പരമായിട്ടും മത്സ്യബന്ധനരംഗത്തു് ഹൈസ്കൂരം ലവൽ പാഠപുസ്തകങ്ങാം ഉണ്ടായിട്ടില്ല. അതിന് ആരും ഉത്തരവാദികളും അല്ല. സാമാന്യം നല്ല നോട്ടുകളാണ് ഇന്നും ഉപയോഗിക്കപ്പെടുന്നതു്. ബിരുദങ്ങാം ഇല്ലെങ്കിലും കാര്യശേഷിയും തല്പരതയുമുള്ള മത്സ്യബന്ധന വിഭാഗക്കാർ കുട്ടികാംക്ക് സാങ്കേതിക പരിജ്ഞാനം നൽകുന്നു.

## സാങ്കേതിക വിദ്യയുടെ സ്ഥാനം

ശ്രദ്ധേയമായ ഒന്നു രണ്ടു സംഗതികാം നമുക്ക് നോക്കേണ്ടതുണ്ട്. ഒന്നാമത്തു് മത്സ്യബന്ധനത്തിന് കൊടുത്തിരിക്കുന്ന സ്ഥാനമാണ്.

**ഏററവും നല്ല പരീക്ഷാഫലം ഉള്ള എൻ. എസ്. സ്കൂളുകാം**
**(കഴിഞ്ഞലക്കത്തിൽ ചേർക്കാൻ വിട്ടുപോയതു്)**

| സ്കൂരം | പരീക്ഷാർത്ഥികാം | വിജയ (%) | ക്ലാസ്സ് (%) |
|---|---|---|---|
| മീൻചന്ത (കോഴിക്കോട്) | 67 | 100 | 94 |
| കരമന (തിരുവനന്തപുരം) | 98 | 100 | 90 |
| തൃശ്ശൂർ (തൃശ്ശൂർ) | 55 | 100 | 73 |
| കൊഴുവക്കുളം (പാലാ) | 56 | 100 | 48 |
| നിലമ്പൂർ (മലപ്പുറം) | 57 | 100 | 40 |
| മഞ്ചേരി (മലപ്പുറം) | 37 | 92 | 37 |
| കിടങ്ങൂർ (പാലാ) | 149 | 83 | 32 |
| കല്ലറ (പാലാ) | 169 | 83 | 27 |
| മാഞ്ഞൂർ (പാലാ) | 68 | 79 | 28 |
| കോത്തല (കോട്ടയം) | 54 | 77 | 19 |

മാതൃഭാഷയായ മലയാളത്തിൻെറ സെക്കൻഡ് പേപ്പർ ഒഴിവാക്കിയാണ് ഇന്ന് മൽസ്യബന്ധനത്തെ ഒതുക്കിയിരിക്കുന്നതു്. ഇംഗ്ലീഷോ, ഹിന്ദിയോ, കണക്കോ അല്ല. ഇതു് എത്രമാത്രംശരിയാണ്?

ആകെയുള്ള അറുനൂറിൽ അൻപതു് മാർക്കിന് മാത്രമേ ഈ വിഷയം പഠിപ്പിക്കപ്പെടുന്നുള്ളു. ഫിഷറീസ് ടെക്നിക്കൽ സ്കൂരം എന്നു പറയുന്ന ഒരു വിദ്യാലയത്തിൽ പഠിപ്പിക്കുന്ന വിഷയങ്ങളിൽ പത്തു ശതമാനംപോലും ഫിഷറീസ് ടെക്നിക്കല്ല എന്നു വരുന്നതു് ഒരു വിരോധാഭാസമായി ചിലരെങ്കിലും കരുതിയേക്കാം. അവരെ കുററപ്പെടുത്താനാകുമോ? മാതൃഭാഷയായ മലയാളത്തിൻെറ മേൽമൂടി മാററിയിട്ടാണ് ഫിഷറീസ് ടെക്നോളജിയെ അണിയിച്ചിരിക്കുന്നതു്. മൽസ്യബന്ധനരംഗത്തു് പ്രവർത്തിക്കേണ്ടവർക്ക് ഇംഗ്ലീഷിനേയോ ഹിന്ദിയേയോ അപേക്ഷിച്ച് അത്യന്താപേക്ഷിതമായതു് മാതൃഭാഷയല്ലേ?

മലയാളപ്പാതിക്കു പകരം മററ് ഏതെങ്കിലും ഒരു വിഷയത്തിൻെറ സ്ഥാനത്തു് മൽസ്യബന്ധനം പഠിപ്പിക്കുന്നതു് അനാവശ്യമോ അനാശാസ്യമോ ആയി കരുതേണ്ടതുണ്ടോ? പ്രീ-യൂണിവേഴ്സിററിക്ക് മത്സ്യബന്ധനം ഒരു വിഷയമായി തുടങ്ങിയിരിക്കുന്ന സന്ദർഭത്തിൽ ഹൈസ്കൂളിൽ ആ വിഷയത്തിന് കൂടുതൽ സമയവും മെച്ചമായ സ്ഥാനവും നൽകുന്നതു് ഗുണകരമാകുകയില്ലെ?

കേരളക്കരയെക്കാാം കൂടുതൽ വിസ്തൃതമായ ഒരു സമുദ്രവിഭാഗം കേരളത്തോടു തൊട്ടു്, ഭാരതീയരായ നാം അവകാശപ്പെടുന്നുണ്ട്. അവിടത്തെ പ്രകൃതിവിഭവങ്ങളെ വേണ്ടവിധത്തിൽ കൈക്കലാക്കുവാനും ഉപയോഗപ്പെടുത്തുവാനും ആധുനികശാസ്ത്രത്തിൻെറ കഴിവുകളെ കൂടുതൽ കൂടുതൽ നാം ഉപയോഗപ്പെടുത്തേണ്ടതുണ്ട്. അതിൽ നിന്നുള്ള ആദായം സാധാരണക്കാരായ നമ്മുടെ സഹോദരീസഹോദരന്മാർക്ക് ലഭ്യമാകണമെങ്കിൽ അതിന് അനുയോജ്യമായ വിദ്യാഭ്യാസം നൽകി അവരെ കഴിവുററവരാക്കേണ്ടതില്ലേ? നമ്മുടെ ഫിഷറീസ് ടെക്നിക്കൽ സ്കൂളുകാം ആ രംഗത്തെ പിച്ചക്കാൽവയ്പായി മാത്രമേ പരിഗണിക്കുവാൻ സാധിക്കുകയുള്ളു. പത്തുവർഷമായിട്ടും പിച്ചവച്ചു നടക്കേണ്ടിവന്നാൽ പിച്ച എടുക്കേണ്ടി വരികയല്ലേ സംഭവിച്ചേക്കുക?

കേരളക്കരയ്ക്കു് ഏററവും പ്രയോജനകരമാകാവുന്നതും അനേകായിരം ആളുകളുടെ കഴിവുകളെ വളർത്തിയെടുക്കുവാൻ സഹായിച്ചേക്കാവുന്നതുമായ ഒരു പാഠ്യവിഷയമാണ് മത്സ്യബന്ധന സാങ്കേതികവിദ്യ. മററു സർക്കാർ സ്കൂളുകളെ അപേക്ഷിച്ച് പ്രശസ്തമായ വിജയമാണ് ഈ രംഗത്തു് എസ്. എസ്. എൽ. സി. പരീക്ഷയിൽ ഫിഷറീസ് ടെക്നിക്കൽ സ്കൂളുകാം നേടിയിട്ടുള്ളതു്. ഈ വിജയം വേണ്ടപോലെ വിശകലനം ചെയ്തു് അതിൻെറ മേന്മ കൂടുതൽ കൂടുതൽ വർദ്ധിപ്പിക്കുവാനും അന്യരംഗങ്ങളിൽ പ്രായോഗികമാക്കുവാനും നാം ഉററുശ്രമിക്കേണ്ടതില്ലേ? എങ്ങനെ അതു് പ്രചരിപ്പിക്കുത്താം?

(തുടരും)

* കൂടുതൽ പ്രസിദ്ധമായ തെക്കൻ കുഴിത്തുറ അല്ല.



നളിനീ ബേക്കൽ

# സമതലങ്ങളിലെ കൊതുക്

പകൽ മുഴുവൻ ആരോ അപഹരിച്ചുവയ്ക്കുന്ന എന്റെ വിചാരവും സ്വാതന്ത്ര്യവും തിരിച്ചുകിട്ടുന്നതു് ഈ മദ്ധ്യയാമത്തിലാണു്. കഴിഞ്ഞ പകലുകളിലെ തീക്ഷ്ണമായ സൂര്യപ്രകാശത്തിന്റെ മിന്നുന്ന ശൂന്യതയെക്കുറിച്ചു് നിരാശയോടെ, പെട്ടെന്നു് പൊടിഞ്ഞുവരുന്ന അമർഷത്തോടെ സ്വാതന്ത്ര്യമായി വിചിന്തനം ചെയ്യുന്നതും അപ്പോഴാണു്. പുതിയ വികാസത്തിനു് വേണ്ടിയുള്ള ഊർജ്ജം ആ സ്വാതന്ത്ര്യത്തിൽ നിന്നു് [illegible]. [illegible] സൂര്യ[illegible] ആ ഊർജ്ജം നശിച്ചുപോകുന്നുവെങ്കിലും. അതിനിടയിലെ ഒരു നിശ്ചിത കാലത്തിൽ എനിക്കുവേണ്ടി പ്രവർത്തിച്ചതിനു് ശേഷമാണു് അതുണ്ടാവുന്നതു്. താരതമ്യേന ദുർബ്ബലമാകുന്ന സ്വാതന്ത്ര്യത്തെ വെളിച്ചം പിന്നേയും അപഹരിച്ചുവയ്ക്കുന്നു.

തിര[illegible] സ്വാതന്ത്ര്യത്തിലാണു് ഞാൻ. എന്റെ പതി[illegible]ള്ള [illegible] അത്യന്തം രഹസ്യവും ആനന്ദപ്രദവുമായിരുന്നു അതു്. എനിക്കിഷ്ടമല്ലാത്തതിനെയെല്ലാം കൊലചെയ്യുന്നതു് അപ്പോഴാണു്. കൊല എന്നതു് ഒരു പരമോന്നത നീതിന്യായ വിധിയുടെ ഉത്തരവു് നടപ്പാക്കുക എന്നതു കൊണ്ടു് ഓരോ കൊലപാതകവും ഓരോ ശുദ്ധികർമ്മമാകുന്നു. വിശാലവും സ്വാതന്ത്ര്യവുമായ എന്റെ സമതലത്തിൽ അനീതികൾ ഇല്ലാതാക്കപ്പെടുന്നു.

ആ സമതലത്തിൽ പടർന്നുപന്തലിച്ചുകിടക്കുന്ന വൃക്ഷശാഖകൾക്കു് കീഴേ കനത്ത വേരുകളുടെ പിന്നിൽ ആത്മഹർഷത്തോടെ നിൽക്കയായിരുന്നു എന്റെ വിചാരങ്ങൾ. കാററടങ്ങിയ സമതലത്തിനു് ഇരുണ്ട ചാരനിറമായിരുന്നു. ഇരുണ്ട ചാരനിറം തെളിയുന്നതു് കാത്തു് ഞാൻ ഭൂമിയിലേക്കിറങ്ങിയ വേരുകളിൽ പിടിച്ചുനിന്നു. ഏകാന്തവും നിശ്ശബ്ദവുമായ സ്വാതന്ത്ര്യം ആകാശത്തിലെ പൊടിപടലങ്ങളിൽ നിന്നു് ഭൂമിയിലേക്കിറങ്ങിവന്നു; ഇരുണ്ടചാരം നിറം തെളിഞ്ഞു. വെളുത്ത നിലാവിൽ ഗർഭഗൃഹം പോലെ നിന്ന ഒററ മരം മാത്രം എനിക്കു് നിഴലായി നിന്നു.

സമാധാനത്താൽ അനുഗ്രഹിക്കപ്പെട്ട രാത്രി.

എന്റെ ശരീരം രണ്ടു ജനാലകളും ഒരു വാതിലുമുള്ള ചെറിയൊരു മുറിക്കകത്തു് ഒരു കുഞ്ഞിന്റേയും പുരുഷന്റേയും മദ്ധ്യത്തിൽ തളർന്നുകിടക്കുകയായിരുന്നു.

വളരെ പതുക്കെ വിദൂരമായ പൊടിപടലത്തിൽ നിന്നു് ഒരു മൂളൽ എനിക്കു നേരെ പറന്നുവന്നു. പിന്നീടു് എനിക്കു ചുററുമായി, അധികം ദൂരെയല്ലാതെ, ഒരേ അകലത്തിൽ ഒരു കൊതുകു് വലം വച്ചു നടക്കുന്നതു് ഞാനറിഞ്ഞു. എന്റെ ഹൃദയത്തിനു് മുകളിലായി ചെറുതും വലുതുമായ [illegible]ണ്ടു കൈകൾ അരുമയോടെ ആത്മസംതൃപ്തിയോടെ കിടക്കുന്നതിനെക്കുറിച്ചു് ഞാൻ പെട്ടെന്നു് ബോധവതിയായി. തളർച്ച എന്റെ ശരീരത്തിലെ ഓരോ കോശങ്ങളിലും സുഖം കുത്തിവച്ചിരുന്നു.

നിറയെ ദാനം നല്കിയ ഒരാളുടെ മനസ്സിന്റെ ഇളംനിറങ്ങളുമായി ഞാനെന്റെ ശരീരത്തെ ഒഴിവാക്കിയിട്ടു. ഞാൻ ദാനം നല്കിയ എന്റെ ദൈവങ്ങൾ അവരുടെ നിറപ്പകിട്ടാർന്ന സ്വർഗ്ഗങ്ങളിലായിരുന്നു. അപ്പോഴും അവർ അറിഞ്ഞോ അറിയാതെയോ എന്റെ നെഞ്ചിൽ കൊളുത്തിയിട്ട സ്വർണ്ണച്ചങ്ങലയുടെ നിറവും എന്നാൽ അതിന്റെ തടവും ഒരു നിമിഷം തമ്മിൽ പൊരുതിയെങ്കിലും ഞാൻ നിറത്തിലേക്കു് ചാഞ്ഞുതുടങ്ങിയിരുന്നു എന്നു് ആ ചങ്ങലയ്ക്കു് അറിയാമായിരുന്നു.

കൊതുകിന്റെ കാലുകളിലെ ചങ്ങല ഇരുണ്ട നിറമുള്ളതും വളരെ നീണ്ടതുമായിരുന്നു. ശരീരത്തിൽനിന്നു് സ്വതന്ത്രമായ മനസ്സിന്റെ അനന്തമായ സന്ധികളിലെല്ലാം അതു് ചെറിയ കറുത്ത കൊളുത്തുകൾ തൂക്കിയിട്ടു.

പെട്ടെന്നു് മതിലുകളില്ലാത്ത സമതലത്തിൽ ചെറിയ കറുത്ത നിഴലുകൾ വീണു. സ്വകാര്യമായ ആധിപത്യം ചോർന്നുപോകുന്നതും കൊതുകുകളുടെ നിഴലുകളും നേർത്ത മൂളലും ചേർന്ന അന്തരീക്ഷത്തിൽ മുടൽ വ്യാപിക്കുന്നതും ആത്മഹർഷത്തിന്റെ ആർദ്രത അപ്രത്യക്ഷമാകുന്നതും ഞാൻ തൊട്ടറിഞ്ഞു.

ഞാൻ പൊടുന്നനവെ കർമ്മനിരതയായി. എന്റെ നെഞ്ചിനു് മുകളിലെ കൈകൾ സ്വർഗ്ഗങ്ങൾ തകരാത്ത വിധം വളരെപ്പതുക്കെ താഴെവച്ചു് ഞാൻ ഫാനിന്റെ സ്വിച്ചിനു് കൈ നീട്ടി. സ്വിച്ചിട്ടിട്ടും ഫാൻ നിശ്ചലമായിത്തന്നെ കിടന്നപ്പോൾ മുൻകൂട്ടി നിശ്ചയിച്ച ഒരു തടവറയുടെ മേലുള[illegible] എന്റെ പ്രതിരോധശ[illegible]യിൽ ഞാൻ സംശയാലുവായിപ്പോയി, ഒരു നിമിഷം. അതിനിടയിൽ രാത്രി പൊടുന്നനവെ ശബ്ദരഹിതമായി കൊതുകു് പെട്ടെന്നു് എന്റെ ഇടതുവശത്തിരുന്നു. അപ്പോഴാണു് 'നിശ്ശബ്ദമായിരുന്നുവെന്നു് ഞാൻ നിരൂപിച്ച' രാത്രി ശബ്ദായ[illegible]ാനമായിരുന്നുവെന്നു് ഞാനറിഞ്ഞതു്.

ടോർച്ചു് തെളിച്ചുപിടിച്ചു നോക്കുമ്പോൾ കൊതുകു് എന്റെ ഉണ്ണിയുടെ കവിളത്തിരുന്നു് ഏകാഗ്രതയോടെ രക്തം വലിച്ചെടുക്കുകയായിരുന്നു. അതിന്റെ കുഴൽ സൗകര്യംപോലെ ചലിപ്പിച്ചുകൊണ്ടു വലിച്ചെടുക്കുന്ന രക്തം സ്വന്തം ശരീരത്തിൽ സംഭരിക്കുന്നതും അതിന്റെ വാലററം ഒരു തടിയൻ പുഴുവിനെപ്പോലെ ചീർക്കുന്നതും ഞാൻ കണ്ടു. അതിന്റെ കറുപ്പുനിറം കൂടി. അതിന്റെ രൂപം മാറി. കൊതുകല്ലെന്നു തോന്നും വിധം അതു് തടിച്ചു. വികൃതമായ രൂപവുമായി അതു് ഉണ്ണ[illegible]ടെ കവിളിൽ [illegible]ക്രമിച്ചു. [illegible] മാത്രം പ്രായമായ ഉണ്ണിയുടെ കവിളിലെ രക്തച്ചുവപ്പു് ഒന്നുകൂടി. പെട്ടെന്നു് ഉണ്ണിയുടെ ചുരുട്ടിവച്ച മുഷ്ടി ഒന്നനങ്ങി. അവൻ പതുക്കെ അലക്ഷ്യമായി മേൽച്ചുണ്ടിൽ ഒന്നുതൊട്ടു. ഒരു പ്രതിഷേധചലനത്തി





ന്റെ ശ്രുതിയാണെന്നറിഞ്ഞ കൊതുകു് ഒന്നു പറന്നുയർന്നു. അപ്പോൾത്തന്നെ അതു് ഉണ്ണിയുടെ നെററിക്കു് താഴേ കൺപോളയിലിരുന്നു. വെളിച്ചം കണ്ടു് അതിന്റെ കണ്ണുകൾ പകച്ചില്ലെന്നും ചലനമറിഞ്ഞു് അതു തീരെ ഭയന്നില്ലെന്നും അറിഞ്ഞു ഞാൻ നോക്കിയിരുന്നു. വാസ്തവത്തിൽ താൻ വളരെ സ്വതന്ത്രനാണെന്ന തൃപ്തമായ അഹന്തയോടെ വളരെ സാവകാശത്തിലാണു് കൊതുകു് കുഴൽ ഉണ്ണിയുടെ കൺപോളകളിലേക്കിറക്കിയതു്. അതേ സാവകാശത്തിലാണു് അതു രക്തം വലിച്ചെടുത്തുകൊണ്ടിരുന്നതും. ഇടയ്ക്കു് ഒരുതവണ അതു തന്റെ കുഴൽ വലിച്ചെടുത്തു എന്നെ നോക്കി. അതിന്റെ തലയെടുപ്പിലെ തെററാത്ത ഉന്നം എന്റെ പ്രതിഷേധത്തിൽത്തന്നെ കൊണ്ടു. എന്റെ നിശ്ശബ്ദതയിലൂടെ തന്നെ കൊതുകു് വീണ്ടും ഉണ്ണിയുടെ കൺപോളകളിലേക്കു് കുഴൽ ഇറക്കിക്കഴിഞ്ഞിരുന്നു.

നിസ്സഹായതയോടെ കുറേ നിമിഷം ഞാൻ അമ്പരന്നുനിന്നു. എന്റെ പ്രായോഗികബുദ്ധി ചടുലമാകേണ്ട നിമിഷങ്ങളിൽ നിഷ്പ്രഭമായി രോഗാതുരമായി നിന്നു. കുഞ്ഞിന്റെ മുഖത്തിരിക്കുന്ന കൊതുകിനെ അടിച്ചു കൊല്ലാവുന്നതേയുള്ളൂ എന്ന കാര്യം ഞാൻ മറന്നു. ചീർത്തു വികൃതമായ ആ പ്രാണിയിൽ നിന്നു് തെറിക്കുന്ന ചോര എന്റെ ഉണ്ണിയുടേതെന്നു ഭയന്നു് ഞാനതിനെ ആട്ടിയോടിക്കാൻ കൈ നീട്ടി.

കൊതുകിന്റെ ശരീരം അതിന്റെ ചിറകുകൾക്കു് വഴങ്ങാത്തവിധം ചീർത്തുകഴിഞ്ഞിരുന്നു. അതു് തന്റെ കുഴൽ വലിച്ചെടുത്തു് ശമനത്തിന്റെ സുഖത്തോടെ എന്നെ നോക്കി.

ഉണ്ണിയുടെ മുഖമാകെ ചുവന്നുകലങ്ങിപ്പോയിരുന്നു. കുഴലിലെ വിഷം ഉണ്ണിയുടെ മുഖത്താകെ വ്യാപിച്ചിരിക്കുന്നതു കണ്ടപ്പോൾ എന്നിൽ ബാക്കിയുണ്ടായിരുന്ന സ്വകാര്യവിചാരങ്ങൾ വലിച്ചടച്ച വാതിലിനു് പിന്നിലെന്നപോലെ അപ്രത്യക്ഷമായി. കുഞ്ഞിന്റെ തുടുത്ത കവിളിലൂടെ സംക്രമിക്കുന്ന അണുപ്രസരണം എന്നിൽ പെട്ടെന്നു് കലാപമുയർത്തി. എന്റെ പ്രതിഷേധശക്തി വലിച്ചെടുത്തു ഞാൻ ആഞ്ഞടിക്കാൻ മുതിർന്നു.

എന്നാൽ കൊതുകു് തന്റെ നീണ്ട കുഴലും കൈകാലുകളും ആലസ്യത്തോടെ കുടഞ്ഞു് ചിറകുകൾ ഒന്നനക്കി യഥാസ്ഥാനത്തുതന്നെ ചേർത്തുവച്ചു. പിന്നെ ഉൾത്തലത്തിൽ ശേഖരിച്ചുവച്ച രക്തത്തിന്റെ പ്രവാഹത്തിലെ ആനന്ദപ്രദവും ഇന്ദ്രിയാതീതവുമായ നിർവൃതിയോടെ ഉപദേശം തുടങ്ങി.

സാരമില്ല. അത്ര പ്രതിഷേധിക്കാനൊന്നുമില്ല. ഇതിൽ അസാധാരണമായി ഒന്നുമില്ലതാനും. ഇതെന്റെ ആത്മാവകാശമാണു്. സ്വന്തം കുഞ്ഞാവുമ്പോൾ എല്ലാവർക്കും ഇങ്ങനെയൊക്കെ തോന്നും. എന്നാൽ എല്ലാ കുഞ്ഞുങ്ങളും ഞങ്ങളുടെ കടിയേററുതന്നെയാണു് വളരുന്നതു്.

പക്ഷേ, നിനക്കെന്താണു് മനസ്സിലാവാത്തതു്. നിന്റെ ജീവിതം വളരെ അപ്രതീക്ഷിതമായി ഏതു നിമിഷവും ഒടുക്കപ്പെടുമെന്നു്.

അതു് നിന്റെ കർമ്മമാണു്. കർമ്മത്തിനു് ഫലവുമുണ്ടു്. ഒരു കൊലപാതകം അത്ര ചെറിയ തെററൊന്നുമല്ല. കർമ്മഫലം ഓരോ നിമിഷവും നിന്നെയും കുഞ്ഞിനെയും പിന്തുടരും. നിങ്ങൾക്കെങ്ങനെ ഒരു കൊലപാതകത്തിന്റെ ഭാരവുമായി നടക്കാൻ കഴിയും? എന്റേതു് വളരെ ന്യായമായ ഒരാവശ്യം. ലോകാരംഭം മുതൽ അലിഖിതനിയമമായി വർത്തിച്ചുപോരുന്നതു്. ഇതിലും എത്രയോ വലിയ ക്ഷോഭത്തിനെ ഓരോ ദിവസവും നിയന്ത്രിക്കേണ്ടിയും അവഗണിക്കേണ്ടിയും സഹിക്കേണ്ടിയും വരുന്നു. നശിച്ച, ദ്രവിച്ച പ്രഭാതം. കറുത്ത മുഖത്തു് ചുവപ്പു വാരിത്തേച്ച ക്രൗര്യമാർന്ന പകലുകളുടെ ശീതസമരം. മായം കലർന്ന മുളകുപൊടി, ചായം കലർത്തിയ മഞ്ഞൾപൊടി, വിഷം തളിച്ച പച്ചക്കറികൾ, മുറിഞ്ഞ ചിറകുകളുടെ താളംതെററിയ ചിറകടി.

കനിവില്ലാത്ത മനസ്സു്. നിറമില്ലാത്ത ഭൂമി—എത്രയോ വലിയ തിരുത്തലുകൾ വേണ്ടിവരുന്ന മനസ്സു്. സ്വകാര്യമായ കരുതലുകൾ കൊണ്ടു് പെട്ടെന്നു് നിർമ്മിക്കുന്ന സ്വകാര്യ ലോകങ്ങൾ.

പെട്ടെന്നാണു് കൊതുകു് എന്റെ സ്വകാര്യ വിചാരങ്ങളിലേക്കു് കടന്നതു്.

അതു് അപ്രതീക്ഷിതവും ക്ഷോഭജനകവുമായിത്തോന്നി എനിക്കു്.

പിന്നെ ചെറിയ തോതിൽ ഒരു ചാരവൃത്തി.

കൊതുക് വളരെ സാവകാശത്തിൽ വിസ്ഫോടനത്തിൻെറ കരുക്കൾ നീക്കി.

പക്ഷേ അതെന്തു് മാത്രമാണല്ലോ. എൻെറ മനസ്സു് ചോർത്തിയെടുക്കുന്ന ചാരവൃത്തിയോ? ഞാൻ അമ്പരന്നുപോയി.

ഒരുറക്കത്തിനുശേഷം എന്നിൽനിന്നു് അപ്രത്യക്ഷമാകുന്ന കേവല നിമിഷങ്ങൾ. എൻെറ അഹന്തയുടെ എൻെറ സ്വാതന്ത്ര്യത്തിൻെറ എൻെറ വിചാരത്തിൻെറ മേൽ ഒരു നിയന്ത്രണത്തിനുള്ള ആദ്യത്തെ കൈകടത്തൽ?

എൻെറ ഉണ്ണിയെ ഉറക്കി ഉണ്ണിയുടെ പുഞ്ചിരിക്കു് കാവൽനിന്നു് രാത്രിയെ നിശ്ശബ്ദവും സ്വതന്ത്രവുമാക്കിക്കഴിയുമ്പോൾ സൗരയൂഥത്തിലെ വിശാലതയിൽനിന്നു് ഇറങ്ങിവരുന്ന വെളുത്ത നിലാവു് വീണ എൻെറ രാജപഥങ്ങൾ. എനിക്കു് ഞാൻ കൊതിച്ച വർത്തമാനമില്ല. വെറും സ്വപ്നങ്ങൾപോലും ഇരുട്ടിൻെറ കറുപ്പിലേക്കു് തള്ളിയകററപ്പെടുന്ന നീതിശാസ്ത്രങ്ങൾ. എനിക്കവയൊന്നും തീരെ ഇഷ്ടമായിരുന്നില്ല. എനിക്കു് ഈ ഏകാന്തമായ, ജീവൻെറ സ്പന്ദനങ്ങളൊന്നുമില്ലാത്ത, തണുത്ത രാജപഥങ്ങളേയുള്ളു. വാസ്തവത്തിൽ ഞാനപ്പോൾ വൈവിദ്ധ്യമാർന്ന, അത്യന്തം സമ്പന്നമായ ഒരു ലോകത്തിൻെറ അധിപയാകുന്നു. എൻെറ കതിരസ്സു് കടിഞ്ഞാണേ ഇല്ലായിരുന്നു. എൻെറ കൈയിൽ ചാട്ടവാറുമില്ലായിരുന്നു. ഞാനും എൻെറ കുതിരയും എൻേറതു മാത്രമാകുന്ന സമതലങ്ങൾ. നിത്യജീവിതത്തിൽ എന്നെ കീഴടക്കുന്ന, നിർജ്ജീവമാക്കുന്ന അനീതികളോടത്രയും സമരസപ്പെട്ട മൗനം കൊണ്ടും ക്ഷമകൊണ്ടും കാലികമായ ജീവിതരീതിക്കു വേണ്ട പരിശീലനം നേടുന്ന ആദ്യനിമിഷങ്ങൾ. അതു് വിജയിച്ചു് വിജയപീഠത്തിൽ നിന്നു് സ്വതന്ത്രമായ സമതലത്തിലേക്കു് ചാടുമ്പോൾ കൈവരുന്ന ഏകാന്തമായ ആത്മഹർഷം. ഇതൊന്നും ഒരു കൊതുകിനെന്നല്ല ഒരു കറുത്ത വിചാരത്തിനു പോലും കൈവശമാവുന്ന തുറന്ന ശാഖകളല്ല.

കൊതുക് പതുക്കെ തൻെറ കൈകാലുകൾ കൂട്ടിത്തിരുമ്മി. അലോസരപ്പെടുത്തപ്പെട്ട മനസ്സുമായി ഞാൻ കലങ്ങിയിരുന്നു. എന്താണു്? എനിക്കൊന്നും തിരിയുന്നില്ല. എൻെറ സ്വപ്നങ്ങൾ എന്തിനാണു് കൊതുകിനു്? അതു ചോർത്തിയെടുത്തിട്ടു് കൊതുകിനു് എന്തുചെയ്യാനാണു്?

ഞാൻ സമാധാനത്തിൻെറ സന്ധിയുമായി പ്രവേശിച്ചതാണു്. എൻെറ ജോലി എൻെറ നിലനില്പു്. അതു കൊണ്ടാണു്. അതുകൊണ്ടു് മാത്രമാണു്. ഞാൻ ഉല്ക്കർഷേച്ഛുവല്ല. ഒരു കൊലപാതകത്തിലൂടെ, വാസ്തവത്തിൽ അതൊരു കൊതുകിനെയാണെങ്കിലും. നിൻെറ കുഞ്ഞിൻെറ മീതേ തലനാരിഴയിൽ കെട്ടിത്തൂക്കിയിടുന്ന വാളാണു്. നിൻെറ മനസ്സിൽ കിടന്നു് എപ്പോഴും ആടിക്കൊണ്ടിരിക്കും. പിന്നെ നിൻെറ സ്വകാര്യലോകവും നിൻെറ ആത്മഹർഷവും അനുവദിക്കാത്ത സമൂഹത്തിനു് അതു് ചോർത്തിക്കൊടുത്താൽ അതും നിൻെറ സ്വസ്ഥത കെടുത്തും. അതാണു് ഞാൻ പറഞ്ഞതു് സമാധാനത്തിൻെറ സന്ധിയുമായാണു് എൻെറ സമീപനമെന്നു്. അതിലെന്താണു തെററു്? ഏതാനുംതുള്ളി രക്തം. എൻെറ ജീവനും നിലനിർത്തേണ്ടേ?

ഞാൻ നിശ്ശബ്ദയായിപ്പോയി. പ്രതിഷേധവും പ്രതിരോധവുമൊക്കെ എൻെറ മനസ്സിൽ ആ പ്രാണി കത്തിവച്ച ഭീതിയുടെ ചുവട്ടിൽ മിന്നുന്ന വാളിൻെറ തൊട്ടടുത്തു് അനക്കമററു കിടന്നു. അതെൻെറ കുഞ്ഞിനു് മീതേ മുടിയിഴയിൽ കെട്ടിത്തൂക്കിയിടുന്നതും എൻേറതുമാത്രമായ സമതലങ്ങളിലേക്കുള്ള കവാടം വലിച്ചടയ്ക്കപ്പെടുന്നതും പിന്നെ എനിക്കു് ചുററുമായി കറുത്ത ചെറിയ നിഴലുകളിൽ ചങ്ങലക്കൊളുത്തുവീഴുന്നതും എനിക്കു് വിചാരിക്കാൻ പോലും പററാത്തതായിരുന്നു.

പെട്ടെന്നു് എനിക്കും കൊതുകിനുമിടയിൽ ഒരാരവമുയർന്നു. പൊടിപടലങ്ങൾ, വെളുത്തതും കറുത്തതുമായ ഭീമാകാരം പൂണ്ട പുകച്ചുരുളുകൾക്കകത്തേക്കു് ഉൾവലിഞ്ഞു. പുകച്ചുരുളുകൾക്കകത്തു് നിന്നു് പീത—ഹരിതശോഭ കണ്ണഞ്ചിപ്പിച്ചുകൊണ്ടു് ഒരുനിമിഷം വിഭ്രാന്തിയുടെ പകിട്ടിലുലഞ്ഞു.

ഒരു കീഴ്മേൽ മറിയലിനുശേഷം വൃക്ഷശാഖകൾക്കു് കീഴേ ഒററ തായ്മരത്തിൻെറ മറവിലേക്കു ഞാൻ മാറിനിന്നു. പിന്നീടു് അല്പം കഴിഞ്ഞു് ഞാൻ മരത്തിൻെറ മറവിൽനിന്നു് രാജപഥങ്ങളിലേക്കു് എത്തിനോക്കി. അവിടെ എൻെറ സായാഹ്നങ്ങളും വെളുത്തനിലാവും സമതലങ്ങളും കലാപത്തോടെ പുകയുമായിക്കൂടിക്കലർന്നു കറുത്ത നിറത്തോടെ ആകാശ മുഖത്തിലേക്കുയരുന്നതു് ഞാൻ കണ്ടു.

നിസ്സഹായമായ സങ്കടത്തിൻെറ അതിർവരമ്പിനു് പിന്നിൽ ഞാൻ അനങ്ങാനാവാതെ ശ്വാസമടക്കി കണ്ടുനിന്നു.

പുക മറയ്ക്കിടയിലെവിടേയോ എൻെറ ഉണ്ണിയുടെ ചോരവാർന്ന വിളറിയ മുഖം ഞാൻ ഒരു നോക്കു കണ്ടു.

എന്താണുണ്ടായതെന്നു് വാസ്തവത്തിൽ എനിക്കറിഞ്ഞുകൂടായിരുന്നു. കൊതുകിനോടു് സന്ധിചെയ്തു ഞാൻ സ്വതന്ത്രനാക്കിയെടുത്ത എൻെറ ഉണ്ണി എങ്ങനെ, നാഴികകളിലേക്കു നിമിഷംകൊണ്ടു പടർന്നു വികസിച്ച ഈ പുകയ്ക്കുള്ളിൽ വന്നുപെട്ടുവെന്നു്. എൻെറ സ്വതന്ത്രമായ രാജപഥം, എൻെറ വാർദ്ധക്യത്തിൽ കരുത്തോടെ തലയെടുപ്പോടെ, സംരക്ഷണം നല്കുന്ന തിളങ്ങുന്ന കണ്ണുകളോടെ നില്ക്കുന്ന അവനു് നല്കാനുള്ളതായിരുന്നു. അതു് സമ്മതിക്കില്ലെങ്കിൽ വേണ്ട. അതെന്നിൽത്തന്നെ നഷ്ടപ്പെട്ടുകൊള്ളട്ടെ. പക്ഷേ രണ്ടരമാസം മാത്രം പ്രായമായ എൻെറ കുഞ്ഞു്?...





## മൂന്നാം നോവലെററ്

ജോർജ് ജോസഫ് കെ.

# മനുഷ്യപുത്രൻ

ഒരു നഗരത്തിലെ ചന്തയിൽ കാളവണ്ടിക്കാരൻ പൂർണ്ണഗർഭിണിയായ മേരിയേയും ഔസേപ്പിനേയും എത്തിച്ചു. അയാൾ അവിടത്തോളമേ ഉണ്ടായിരുന്നുള്ളു. ജീവരക്ഷയ്ക്കായി, ഔസേപ്പിൻെറയും മേരിയുടെയും പലായനത്തിനായി ദൈവം അനുഗ്രഹിച്ചു് നിയോഗിക്കപ്പെട്ട ആ നല്ല മനുഷ്യനോടു് അവർ നന്ദിപറഞ്ഞു. അയാൾ യാതൊരു പ്രതിഫലവും അവരോടു വാങ്ങിയില്ല.

മേരി ഗർഭഭാരം കൊണ്ടു് വല്ലാതെ തളർന്നവശയായിരുന്നു. അവൾക്കു് എവിടെയെങ്കിലും ഒന്നു കിടന്നാൽമതിയെന്ന അവസ്ഥയിലേക്കെത്തിയിരുന്നു. അവർ അവസാനം നടന്നു്, സുരക്ഷിതത്വം തേടി നഗരത്തിലെ ഒരു കോപ്പറേഷൻ വെയിററിങ്ഷെഡ്ഡിൽ എത്തി. ആ സ്ഥലം, രാത്രി മുഴുവൻ കൈയേറിയിരുന്നതു് അധോലോകത്തിലെ മനുഷ്യരായിരുന്നു. കുഷ്ഠരോഗികളുടേയും, ഭിക്ഷക്കാരുടേയും, പിടിച്ചുപറിക്കാരുടേയും, വേശ്യകളുടേയും സങ്കേതമായിരുന്നു അവിടം. മേരി അവിടെ എത്തിയപ്പോഴേക്കും പേററുനോവുകൊണ്ടു് പരവശയും തളർന്നവളുമായിത്തീർന്നിരുന്നു. ഒരടി പോലും മുന്നോട്ടുവയ്ക്കാൻ അവൾക്കാകുമായിരുന്നില്ല. ഔസേപ്പ്, പിന്നെ ഒട്ടും താമസിക്കാതെ, മറെറാരിടം തിരയാതെ, അവിടെയുള്ള ഒരു ഇരുട്ടിലേക്കു് മേരിയെ ആനയിച്ചു. മേരിയുടെ ഉദരത്തിൽ നിന്നും മനുഷ്യരുടെ രക്ഷയ്ക്കായി വീണ്ടും വരുവാനിരിക്കുന്ന രക്ഷകൻ തൻെറ ജനനത്തിനായി യാത്ര ആരംഭിച്ചു കഴിഞ്ഞിരുന്നു. നേരം പുലരാറായപ്പോൾ പട്ടിണിപ്പാവങ്ങളുടേയും അധോലോകത്തിൻേറയും ഇടയിൽ മേരി ഒരു ആൺകുഞ്ഞിനെപ്രസവിച്ചു. രക്ഷകൻെറ ജന്മത്തിനു് സാക്ഷിയായി നഗരത്തിൽ അഴിഞ്ഞുനടക്കുന്ന ആടുമാടുകൾ ചുററിനും നിന്നു. കുഞ്ഞു് ജനിച്ചു് കരയാൻ തുടങ്ങിയപ്പോൾ നഗരം ഇരുട്ടിലായിരുന്നു. ആകാശവും കനത്ത ഇരുട്ടിലായിരുന്നു. ഒരൊററ നക്ഷത്രം പോലും വഴികാട്ടുവാനോ, വെളിച്ചം തരുവാനോ ആകാശത്തുണ്ടായിരുന്നില്ല. പുതിയരക്ഷകൻെറ വരവിനെക്കുറിച്ചു് ആരും ഒന്നും അറിഞ്ഞില്ല. കോർപ്പറേഷനിലെ ചോര ഊററിക്കുടിക്കുന്ന കൊതുകുകളും, മൂളുന്ന മണിയനീച്ചകളും കുഞ്ഞിനു ചുററും സന്തോഷത്തിൻെറ ഗീതവും മൂളി ചുററിനും പറന്നു. ചോരക്കുഞ്ഞിനേയും, അബോധാവസ്ഥയിൽക്കിടക്കുന്ന മേരിയേയും കൊതുകുകളും ഈച്ചകളും പൊതിഞ്ഞു. ഒരു ജനനം നടന്നിട്ടും മൃഗങ്ങളല്ലാതെ, അവിടത്തെ രാത്രിവാസികളായ ഒരു മനുഷ്യജീവിയും അവരെ ഒന്നു് എത്തിനോക്കിയതു പോലുമില്ല.

നേരം പുലർന്നു. നഗര വേശ്യകളും, ഭിക്ഷക്കാരും, കുഷ്ഠരോഗികളും പിടിച്ചുപറിക്കാരും പുതിയ ഒരു പൊറുതിക്കാർ, തങ്ങളുടെ സങ്കേതത്തിൽ എത്തിയതറിഞ്ഞു് പുച്ഛത്തോടെ വന്നു നോക്കി. ആ ആളുകൾ കരുണയുടെ ഒരു ലേശം പോലും മേരിക്കും കുഞ്ഞിനും കൊടുത്തില്ല. ജീവിതത്തിൽ ആ അധോലോകവാസികൾ അത്രയ്ക്കു് പരസ്പരം വെറുക്കപ്പെട്ടവരായിരുന്നതിനാൽ, ആ വെറുപ്പു് അവർ എല്ലാ മനുഷ്യരോടും കാണിച്ചു.

രണ്ടു ദിവസം കഴിഞ്ഞപ്പോൾ ഔസേപ്പ് തൻെറ പണിസഞ്ചിയും തൂക്കി എങ്ങോട്ടെങ്കിലും ജോലി അന്വേഷിച്ചു പോകും. മിക്ക ദിവസങ്ങളിലും അയാൾക്കു് ചില ചില്ലറ ജോലികൾ ലഭിക്കും. ഭക്ഷണം പാകംചെയ്യാനുള്ള പാത്രങ്ങളും മററു സൗകര്യങ്ങളുമില്ലാത്തതിനാൽ അവർ ഹോട്ടലിൽനിന്നും ആഹാരംവാങ്ങി ഭക്ഷിച്ചു.

ഒരുദിവസം, അവർ അടുത്തുള്ള ഒരു പള്ളിയിൽപ്പോയി കുഞ്ഞിൻെറ മാമോദീസ നടത്തി. കുഞ്ഞിനു് യേശുദാസൻ എന്നു് പേരുമിട്ടു.

പ്രസവം കഴിഞ്ഞപ്പോൾ മേരി ഒന്നുകൂടി സുന്ദരിയായി. പിടിച്ചുപറിക്കാരുടേയും ആഭാസരുടേയും കണ്ണുകൾ അവളിലേക്കു് ആണ്ടിറങ്ങി, അവരുടെ കാമത്തിൻെറ തീയുള്ള കണ്ണുകൾ അവളിലേക്കു് എപ്പോഴും പടന്നു. മേരി ഒററയ്ക്കാകുന്ന നിമിഷങ്ങളെ ഭയന്നു. രാത്രി, ഔസേപ്പ് ഉറങ്ങാതെ ഒരു ഉളിയും കൈയിൽപ്പിടിച്ചു് മേരിക്കു് കാവൽ ഇരിക്കും.

ദിവസങ്ങൾ കഴിഞ്ഞപ്പോൾ രാത്രി ഡ്യൂട്ടിയുള്ള ഒരു പൊലീസുകാരൻ മേരിയെ കണ്ടു. പിടിച്ചു പറിക്കാരുടേയും, കുഷ്ഠരോഗികളുടേയും, വേശ്യകളുടേയും നടുവിൽ കുലീനയും സുന്ദരിയുമായ ഒരു പെണ്ണു്. ഒന്നുരണ്ടുദിവസം അവളെ കണ്ടുകഴിഞ്ഞപ്പോൾ അവളെ പ്രാപിക്കാനുള്ള കൊതി അയാളിൽ വളന്നു. അയാളുടെ ഉള്ളിൽ ഒരു മൃഗം ചുരമാന്തി. ഒരു രാത്രി, കത്തിച്ചുവച്ച മെഴുകുതിരിയുടെ വെളിച്ചത്തിൽ മേരി കുഞ്ഞിനു് മുലകൊടുത്തുകൊണ്ടു് കിടക്കുകയായിരുന്നു. മെഴുകുതിരി കത്തിത്തീരാറായിരുന്നു. കത്തിയമരാറായമെഴുകുതിരി വെളിച്ചത്തെ ഒരു ബൂട്ട് ചവിട്ടിയരച്ചു. വെളിച്ചം പൂർണ്ണമായി കെട്ടു. അയാൾ കടന്നുചെന്നു് മേരിയുടെ മുലക്കണ്ണിൽ നിന്നും കുഞ്ഞിനെ അടർത്തിയെടുത്തു് ഒരു ചാക്കിലേക്കിട്ടു. മദ്യപിച്ച അയാൾ, കാമാവേശത്തോടെ കാക്കിക്കുപ്പായങ്ങൾ വേഗം അഴിച്ചുമാററിവച്ചു. എന്നിട്ടു് ഒരു മൃഗത്തെപ്പോലെ മേരിയിലേക്കു് ചാടിവീണു. അവളിലേക്കു് അയാളുടെ ഭാരവുമായി അമർന്നു. മേരി കുഞ്ഞിനു മുലക്കണ്ണുവച്ചുകൊടുത്തു് മയങ്ങിപ്പോയിരുന്നു. അയാൾ അവളെ ചേർത്തുപിടിച്ചു കിടന്നു. അവൾ ഒച്ചവയ്ക്കും മുൻപു് അവളുടെ വായ പൊത്തി.

ദിവസങ്ങളായുള്ള കാവലിരിപ്പിനാൽ ഔസേപ്പ് ക്ഷീണംകൊണ്ടു ഇരുന്നുറങ്ങിപ്പോയിരുന്നു. കുഞ്ഞു് ചാക്കിൽക്കിടന്നു് വല്ലാതെ വാകീറിക്കരഞ്ഞു. കുഞ്ഞിൻെറ കരച്ചിലും മേരിയുടെ കുതറലുകളുടെ ഒച്ചയും കേട്ടു് ഔസേപ്പ് തീപ്പെട്ടിക്കമ്പുരച്ചപ്പോൾ, ആ കൊള്ളിവെളിച്ചത്തിൽ മേരിയുടെ ഉടവസ്ത്രങ്ങൾ മേലേക്കു് വലിച്ചുയർത്തുന്ന പൊലീസുകാരനെയാണു് കണ്ടതു്. അയാൾ സഹായത്തിനായി അടുത്തുള്ള പലരേയും വിളിച്ചു. പക്ഷേ, അവരൊന്നും ഒന്നു് തിരിഞ്ഞുനോക്കി പോലുമില്ല. പൊലീസുകാരൻെറ കനിവിലാണു്, അവർ അവിടെ രാത്രി താമസിച്ചിരുന്നതു്. അയാളെ എതിർക്കാൻ അവർക്കാകുമായിരുന്നില്ല. മേരിയുടെ കരച്ചിലും, ഔസേപ്പിൻെറ യാചനയും അവർ അതുകൊണ്ടു് ചെവിക്കൊണ്ടില്ല.



ഔസേപ്പിന് പിന്നീടൊന്നും ചിന്തിക്കാനുണ്ടായില്ല. പൊലീസുകാരനിൽനിന്നും മേരിയെ രക്ഷിക്കാൻ അയാൾ ആവുന്നതും ശ്രമിച്ചു. പക്ഷേ, ആരോഗ്യവാനായ പൊലീസുകാരന്റെ ഒരു തൊഴിയിൽ ഔസേപ്പ് ദൂരേക്ക് തെറിച്ചുപോയിരുന്നു. അയാൾ വയറുപൊത്തി, കുറേനേരം ശ്വാസംമുട്ടി കണ്ണുമിഴിച്ച് നിലത്തു കിടന്നു. പൊലീസുകാരന് അറിയാമായിരുന്നു സ്ഥാനത്തുള്ള തൊഴി, ഔസേപ്പ് ഇനി എഴുന്നേറ്റു വരില്ലെന്ന്. മേരിയുടെ കരച്ചിൽകേട്ട് ഔസേപ്പ് വേച്ചുവേച്ച് എഴുന്നേറ്റു. അയാൾ നിലത്തു കിടന്നിരുന്ന ഉളി തപ്പിയെടുത്തു. ഉളി പൊലീസുകാരന്റെ മുതുകിനെ തുളച്ച് ഹൃദയത്തിലേക്കെത്തിച്ചു.

മേരി കീഴെ നഗ്നയാക്കപ്പെട്ടും, അവളുടെ മുകളിൽ നഗ്നനായും കിടന്നിരുന്ന പൊലീസുകാരൻ, മരണവേദനയിൽ മേരിയെ പിടിവിടാനാവാത്തവണ്ണം ഒന്നുകൂടെ മുറുകെ ചേർത്തു കെട്ടിപ്പിടിച്ചു. മരണത്തിന്റെ പടി ചവിട്ടിക്കൊണ്ടിരുന്ന ആ നിമിഷമായിരുന്നിട്ടും അയാൾക്ക് സ്ഖലിച്ചു. പൊലീസുകാരന്റെ രക്തത്തിൽ കുതിർന്ന് അയാൾക്കു കീഴെ മേരി ഒരു ശവത്തെ ചുമന്നു കിടന്നു.

●

ആ ഇരുട്ടിൽ നിന്നും വീണ്ടും അവർ മറ്റൊരിടത്തേക്ക് കുഞ്ഞുമായി രാത്രിക്കു രാത്രി പലായനം ചെയ്തു—മറ്റൊരു നഗരത്തിലേക്ക്.

●

നേരം പുലർന്നപ്പോൾ മരിച്ചുകിടക്കുന്ന പൊലീസുകാരനെ ഈച്ചയും ഉറുമ്പും പൊതിഞ്ഞിരുന്നു. വേശ്യകൾ അയാളുടെ മുഖത്തേക്ക് കാക്കിച്ചുതുപ്പി. തങ്ങളുടെ ശരീരത്തിന്റെ വിയർപ്പിൽ നിന്നും സമ്പാദിച്ച ചില്ലിക്കാശുകൾ ഇനി ആരും വീതം ചോദിക്കില്ലല്ലോ? കുഷ്ഠരോഗികൾ അയാളുടെ തലയ്ക്കു പിന്നിൽ വന്നിരുന്ന് തുറി. അറ്റുപോയ വിരലുകളിൽവീണ ധർമ്മക്കാശുകൾ ഇനി ''പുലയാടിമോൻ തട്ടിപ്പറിക്കില്ലല്ലോ'' എന്നവർ പറഞ്ഞു.

അധോലോകത്തിലെ എല്ലാ മനുഷ്യരേയും അയാൾ പിഴിഞ്ഞു ജീവിച്ചു. അതൃപ്തിയും വെറുപ്പുംകാരണം, അവർ ഒരിക്കലും, ആ കൊലപാതകത്തിന് സാക്ഷിയോ, അതാര് ചെയ്തെന്നോ ഉരിയാടിയില്ല. നേരം വെളുക്കുമ്പോൾ പലയിടങ്ങളിലേക്കും തെണ്ടിപ്പോകുന്ന അവർക്ക് പേരും മേൽവിലാസവും ഇല്ലാതിരുന്നതിനാൽ ആരും ആരേയും അറിഞ്ഞില്ല. ദുരൂഹമായി വെയിറ്റിങ്ഷെഡ്ഡിൽ ആ ശവം കിടന്നു. അധികൃതർ ആ ശവം, പോസ്റ്റ്മോർട്ടംചെയ്ത്, ബന്ധുക്കൾക്ക് കരയാനായി വിട്ടുകൊടുത്തു. പൊലീസുകാരന്റെ കൊലപാതകം കോർട്ടിലെ ഫയലിൽ തെളിവില്ലാതെ മങ്ങിക്കിടന്നു.

●

നഗരത്തിലെ ഒരു കോണിൽ മിച്ചമായിക്കിടന്ന ഒഴിഞ്ഞ പുറംപോക്കു ഭൂമിയിൽ, ഔസേപ്പ് ഒരു കൂര സമ്പാദിച്ചു. അയാളുംമേരിയും യേശുദാസനും അതിൽ ജീവിച്ചു. യേശുദാസൻ വളരെ ബുദ്ധിയും ചുറുചുറുക്കുമുള്ള ഒരു ബാലനായിരുന്നു. മേരി അവനെ ബാലപാഠങ്ങൾ പഠിപ്പിച്ചു. എന്തു കണ്ടാലും അവന് അതേക്കുറിച്ചൊക്കെ അറിയണമായിരുന്നു. പ്രായത്തിൽ കവിഞ്ഞ ബുദ്ധിയായിരുന്നു അവന്റെ കൊച്ചുവയസ്സിൽ അവൻ കാട്ടിയിരുന്നത്. മേരിയുടേയും ഔസേപ്പിന്റേയും നല്ല സ്വഭാവത്തിൽ അവൻ വളർന്നു. എല്ലാത്തരം ആളുകളുമായി അവൻ ഇടപെട്ടു. പന്ത്രണ്ടാമത്തെ വയസ്സിൽ, ഒരു ദിവസം സന്ധ്യകഴിഞ്ഞിട്ടും യേശുദാസനെ കാണാനില്ല. മേരി വല്ലാതെ പരിഭ്രമിച്ചു. ഔസേപ്പ് ജോലികഴിഞ്ഞ് ക്ഷീണിച്ചവശനായി എത്തി. മേരി മകനെ കാണാത്തവിവരം വിഷമത്തോടെ അറിയിച്ചു. അയാൾക്ക് വല്ലാത്ത വേവലാതിയായി. പലയിടങ്ങളിലും അവനെ അന്വേഷിച്ചു. തീരദേശത്ത് താമസിക്കുന്ന മുക്കുവക്കുടിലുകളിലും ചേരിയിൽ താമസിക്കുന്ന പാവപ്പെട്ടവരുടെ കുടിലുകളിലുമൊക്കെ ഔസേപ്പ് അന്വേഷിച്ചു നടന്നു. യേശുദാസൻ അവരുടെയെല്ലാം കണ്ണിലുണ്ണിയാണ്. അവരുടെ ദുഃഖങ്ങൾ അവരോടൊപ്പം പങ്കുവയ്ക്കുകയും, അവരെ സന്തോഷിപ്പിക്കുകയും, അവർക്കുവേണ്ടി കൊച്ചു കൊച്ചു സഹായങ്ങൾ ചെയ്തുകൊടുക്കാനുമൊക്കെ അവൻ അങ്ങേയറ്റത്തെ ഉത്സാഹം കാണിച്ചിരുന്നു. ഏതൊരു നിസ്സാരനായ മനുഷ്യനേയും അവൻ ഗുരുവായിട്ടാണ് കണ്ടിരുന്നത്. മനുഷ്യരുടെ ജീവിതത്തിലെ തിന്മയും നന്മയും എന്തെന്ന് അവൻ വേർതിരിച്ചറിഞ്ഞു. കരുണയ്ക്കും നീതിക്കും വേണ്ടിയേ താൻ ജീവിക്കുകയുള്ളൂ എന്ന് മനസ്സിൽ ദൃഢമായ ഒരു തീരുമാനം കൈക്കൊണ്ടാണ് അവൻ എല്ലാ ആളുകളോടും പെരുമാറിയത്. ബാലനായിരുന്നതിനാൽ, രാത്രിയായാൽ അവനെ അവർ, മേരിയുടെ അടുത്ത് കൊണ്ടുചെന്ന് ഏല്പിക്കുമായിരുന്നു. യേശുദാസൻ എല്ലാവരുടേയും മകനായാണ് വളർന്നത്. അവൻ പുസ്തകങ്ങളിലൂടെ ധാരാളം അറിവുനേടി. തെറ്റിനു നേരെ കൈ ചൂണ്ടാൻ അവന്റെ വിരലുകൾ എപ്പോഴും നീണ്ടുവന്നു.

പക്ഷേ, രാത്രിയേറെച്ചെന്നിട്ടും, എവിടെയെല്ലാം അന്വേഷിച്ചിട്ടും അന്ന് അവൻ അവിടെ ചെന്നിട്ടില്ല എന്ന് അവരൊക്കെ വേദനയോടെ പറഞ്ഞപ്പോൾ, ഔസേപ്പ് അങ്ങേയറ്റം ദുഃഖിതനായി. മേരിയോട് എന്തുപറയുമെന്ന വിചാരവുമായി തിരിച്ചു വീട്ടിലേക്കു നടന്നു. മേരി ഭക്ഷണംപോലും കഴിക്കാതെ തളർന്നവശയായി ഔസേപ്പിനേയും കാത്തിരിക്കുകയായിരുന്നു. മകനെ ആരെങ്കിലും കൊണ്ടുവന്ന് ആക്കുമെന്നു കരുതി, രാത്രി അവർ ഉറങ്ങാതിരുന്ന് നേരം വെളുപ്പിച്ചു. ഒരു കൊച്ചു ശബ്ദം കേട്ടാൽ മേരി ചെന്ന് പുറത്തേക്ക് നോക്കും. ആരെങ്കിലും അവനെ ബലമായി പിടിച്ചുകൊണ്ടു പോയിക്കാണുമോ എന്നവൾ ഭയന്നു.

പിറ്റേദിവസം ഔസേപ്പിന്റെകൂടെ മേരിയും അവനെ അന്വേഷിക്കാനായി ഇറങ്ങിപ്പുറപ്പെട്ടു. അവർ താമസിക്കുന്നതിന് വടക്കുള്ള ഭാഗങ്ങളിലേക്ക് അവർ യേശുദാസനേയും അന്വേഷിച്ചിറങ്ങി. പാറമടകളിലും, ഇഷ്ടികക്കളങ്ങളിലും ജീവിക്കുന്നവരുടെ വീടുകളിലും പണിസ്ഥലങ്ങളിലും അവർ കയറിയിറങ്ങി. അന്നും രാത്രിയായപ്പോൾ



ദുഃഖത്തോടെ അവർ തിരിച്ചുപോന്നു. ഒരുപക്ഷേ, തങ്ങൾ പോന്നസമയത്ത് അവൻ വീട്ടിൽ തിരിച്ചെത്തിയിട്ടുണ്ടാകുമെന്ന് അവർ പ്രത്യാശിച്ചു. പക്ഷേ, തിരിച്ചു വന്നപ്പോൾ അവന്റെ ശബ്ദമോ, ചലനമോ ഒന്നും ആ വീട്ടിൽ ഇല്ല. വീട് നിശ്ശബ്ദമായി അവരെയും കാത്ത് അവിടെ നിന്നിരുന്നു. അന്നും ഉറങ്ങാതെയും ഭക്ഷണം കഴിക്കാതെയും മകനെക്കാത്ത് നേരം വെളുപ്പിച്ചു.

മൂന്നാംദിവസം നഗരത്തിലെ സമ്പന്നരും, ഇടപ്രഭുക്കളും താമസിക്കുന്ന നഗരത്തിന്റെ ഹൃദയഭാഗത്തേക്ക് അവർ അവനെ അന്വേഷിച്ചു യാത്രയായി. കോൺക്രീറ്റുറോഡുകൾക്കരികിൽ പല നിലകളിലുള്ള കൊട്ടാരസദൃശമായ വീടുകൾക്കു മുന്നിൽ അവർ നെ തിരക്കി. വഴികളിൽ ശ്രദ്ധയോടെ നോക്കി. തിരക്കാർന്ന വീഥികളിൽ മനുഷ്യപ്രവാഹത്തിൽ ഒന്നും അവനെ കണ്ടില്ല.

അവസാനം.

നഗരത്തിലെ ഒരു പ്രധാന ദേവാലയത്തിൽ മതപണ്ഡിതന്മാരും വേദശാസ്ത്രികളും ബുദ്ധിജീവികളുമായി അവൻ തർക്കിക്കുന്നതായും വാദമുഖങ്ങളിൽ ഏർപ്പെട്ടിരിക്കുന്നതായും അവർ കണ്ടെത്തി.

''നഗരത്തിൽത്തീർത്ത കോൺക്രീറ്റു കൊട്ടാരങ്ങളുടെ നൂറിൽ ഒരുഭാഗം കാശുണ്ടായിരുന്നെങ്കിൽ, ചേരിയിലും, കോളനിയിലും, തീരപ്രദേശത്തെ (എന്നും കടല് എടുത്തുകൊണ്ടുപോകുന്ന) മുക്കുവക്കുടിലുകളിലും ഉള്ളവർക്ക്, കാറ്റും മഴയും ഏൽക്കാതെ സുരക്ഷിതരായി കിടക്കാമായിരുന്നില്ലേ?'' എന്നൊക്കെ വലിയ ആളുകളെപ്പോലെ അവൻ ചോദിക്കുന്നു.

''എന്തിനാണ് മനുഷ്യർക്കു ജീവിക്കാൻ ഇത്രയും വലിയ ആഡംബരങ്ങൾ നിറഞ്ഞ കൊട്ടാരങ്ങൾ?''

''ഒരുഭാഗത്ത് പട്ടിണിയും രോഗവുമായിക്കഴിയുമ്പോൾ, മറുഭാഗത്ത് ധൂർത്തടിക്കുന്ന പണം മനുഷ്യൻ മനുഷ്യനുവേണ്ടി ഉപയോഗിക്കാൻ മനസ്സുകാണിക്കാത്തതെന്താണെ''ന്ന് അവൻ ചോദിക്കുന്നു.

''നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കാൻ നാം എന്താണ് ശ്രമിക്കാത്തത്??

ദൈവാചാര്യനായ ഒരു താടിക്കാരൻ പാതിരിയോട്:

''ദൈവസ്നേഹം എന്നുവച്ചാൽ എന്താണ്?''

''എയർ കണ്ടീഷൻ ചെയ്തിട്ടുള്ള മുറികളിലിരുന്ന് പ്രാർത്ഥിക്കുക മാത്രമാണോ, മനുഷ്യർക്കുവേണ്ടി ദൈവദാസന്മാർക്ക്ചെയ്യാനുള്ള കടമയും സ്നേഹവും?''

നഗരത്തിലെ ഒരു പ്രധാന ജഡ്ജിയോട്;

''നീതിയെന്ന ഒന്ന് പാവപ്പെട്ടവന് ഒരിക്കലും കൊടുക്കരുതെന്ന് നിയമപുസ്തകത്തിൽ പ്രത്യേകം എഴുതിയിട്ടുണ്ടോ?''



''കപട രാഷ്ട്രീയക്കാരുടേയും, കരിഞ്ചന്ത കള്ളപ്പണക്കാരന്റെയും ഒക്കെ കഴുത്തറുക്കുന്ന ദിവസങ്ങളിലേക്ക്, പാവപ്പെട്ട, നിന്ദിതരും പീഡിതരുമായ ജനം, ഒന്നായി കൈകോർത്തു കടന്നുവരുമെന്ന് നിങ്ങൾ ഓർക്കുക.''

''സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും പേരുപറയുന്ന ഈ വെൺമണിമന്ദിരങ്ങൾ പാവപ്പെട്ടവരുടെ വേദനയുടെയും കണ്ണുനീരിന്റെയും കല്ലുകളിൽ പടുത്തുയർത്തിയതാണ്. ആ കല്ലുകൾ ഒന്നൊന്നായി നിങ്ങൾക്കെതിരെ പാഞ്ഞുവരാൻ സമയമടുത്തിരിക്കുന്നു.''

സ്നേഹത്തിനും കാരുണ്യത്തിനും, ദയയ്ക്കും നീതിക്കും വേണ്ടിയുള്ള ജനങ്ങളുടെ മുറവിളികൾ, കല്ലുകളെപ്പോലെ നിശ്ചലമായി കേൾക്കാതിരിക്കുന്ന നിങ്ങളുടെ കറുത്ത മനസ്സുകളെ കുതിരച്ചമ്മട്ടികൊണ്ടടിക്കുമെന്നും, ഒന്നൊന്നായി നിങ്ങളെ തുരത്തുമെന്നും അവൻ ആക്രോശിച്ചു.

കൂടിയിരുന്ന പ്രമുഖന്മാർ അവന്റെ വാക്കുകൾ കേട്ടു സ്തംഭിച്ച് ഒരക്ഷരം ഉരിയാടാൻ കഴിയാത്ത വിധം ചലനമറ്റവരെപ്പോലിരുന്നു. അവരുടെ കരളുകളിൽ ഒരു കടന്നലിനെപ്പോലിരുന്ന് കുത്തുകയായിരുന്നു യേശുദാസൻ എന്ന പന്ത്രണ്ടു വയസ്സുകാരൻ.

എല്ലാം കേട്ടിരിക്കാൻ അവർക്കു കഴിഞ്ഞില്ല. അവർ അവരുടെ തനി സ്വഭാവം കാട്ടി. അവരിൽ പ്രധാനി ഒന്നു കൈകൊട്ടി. രണ്ടു ശിങ്കിടികളായ കിങ്കരന്മാർ പ്രത്യക്ഷപ്പെട്ടു. അവർ അവനെ തൂക്കിയെടുത്ത് മുന്നിലെ ഗേറ്റു തുറന്ന് പുറത്തേക്കെറിഞ്ഞു. അവൻ കൊട്ടാരസദൃശമായ ആ ദേവാലയത്തിനു മുന്നിലെ റോഡിലേക്ക് നിഷ്ഠുരം വലിച്ചെറിയപ്പെട്ടിരിക്കുന്നു.

''മോനേ...''

മേരിയുടെ കരച്ചിലായിരുന്നു അത്.

യേശുദാസന്റെ കണ്ണിൽനിന്നും ഉയർന്ന അഗ്നി, ദേവാലയത്തിന്റെ മുഖപ്പിൽ സ്ഥാപിച്ചിരുന്ന കുരിശിൽ വീണു. കുരിശിൽനിന്നും ഒരു ശബ്ദം ഉയർന്നു.

''ഇവരോടു പൊറുക്കേണമേ!''

●

വർഷങ്ങൾ കടന്നുപോയി. സർവ്വകലാശാലയുടെ ഒന്നാംക്ലാസ്സ് ബിരുദ സർട്ടിഫിക്കറ്റുമായി യേശുദാസൻ പല ജോലിക്കായി കയറിയിറങ്ങി നടന്നു. നിരാശമാത്രം മനസ്സിനെ കാർന്നുതിന്നു. തനിക്കും തന്നെപ്പോലെയുള്ള പാവപ്പെട്ടവർക്കും, ലോകത്ത് നീതി ലഭിക്കാത്തതിനെക്കുറിച്ച് അവൻ രാപകലില്ലാതെ ചിന്തിച്ചു. അവൻ പല നല്ല പ്രസ്ഥാനങ്ങളുടേയും നേതൃത്വം സ്വാർത്ഥതയും പ്രതിഫലവുമില്ലാതെ നിർവ്വഹിച്ചു. പൊലീസ് അധികാരികൾക്കും, രാഷ്ട്രീയക്കാർക്കും, മതശ്രേഷ്ഠന്മാർക്കും യേശുദാസൻ ഒരു തലവേദനയായി മാറിക്കഴിഞ്ഞിരുന്നു. ചൂഷിതരായ പാവപ്പെട്ടവർ അവനെ അവരുടെ

രക്ഷകനായി ഉയർത്തി. ഭക്തിയുടെ പേരും പറഞ്ഞ്, തിന്നു സുഖിച്ചു മദിച്ചു ജീവിക്കുന്ന പള്ളികളും, അമ്പലങ്ങളും, മോസ്കുകളും പാവപ്പെട്ട ജനങ്ങൾ തല്ലിപ്പൊളിക്കുകയും, തീവയ്ക്കുകയുമൊക്കെ ചെയ്തു. യേശുദാസന്റെ ശക്തി, ആയിരമായിരം നാവായും കയ്യുകളുമായും എതിർക്കുകയും ശബ്ദമുയർത്തുകയും ചെയ്തു. ചൂഷിതർ, വിപ്ലവത്തിന്റെ തീയിലൂടെ തളരാതെ മുന്നോട്ടു നീങ്ങി.

പള്ളിമേടകളിലും, പ്രധാന മന്ദിരങ്ങളിലും, നീതിപീഠങ്ങളിലും ഗൂഢാലോചനായോഗങ്ങൾകൂടി. യേശുദാസനുവേണ്ടി അവർ കുരിശുകൾ പണിതു തുടങ്ങി. ഫാക്ടറി ഗേറ്റുകളിലും വയലേലകളിലും പണിമുടക്കുകളുടെ ദിവസങ്ങൾ നീണ്ടപ്പോൾ ധനവാന്റെ അറയും, പുരയും, സേഫുകളും ഒന്നൊന്നായി പാവപ്പെട്ടവർ ഒത്തുചേർന്നുതുറന്നു; പങ്കുവച്ചു. അവർ 'നിരാഹാരസമര'മെന്നൊന്നും പറഞ്ഞ് പട്ടിണികിടന്നു ചത്തില്ല. നീതിക്കുവേണ്ടി അവർ മന്ദബുദ്ധികളായില്ല. നട്ടെല്ലിന്റെ കരുത്തും ആണത്തവും അവർ കാണിച്ചു. തോക്കിനും ഇരുമ്പഴിക്കും മുന്നിൽ അവർ മാറുകാണിച്ചു മുന്നോട്ടുനീങ്ങി. പിന്നോട്ട് ഒരിക്കലും കാൽവച്ചില്ല. വെടിയുണ്ടകളും തടവും അവർ സ്വീകരിച്ചു. അവരുടെ രക്തത്തിൽനിന്ന്, രക്തം തിളയ്ക്കുന്ന മനസ്സുമായി പുതിയ തലമുറകൾ ജനിച്ചു. വിപ്ലവം അവർക്ക് ചുണ്ടിൽ ഉരുവിടാനുള്ള ഉപരിപ്ലവഗാനമായിരുന്നില്ല. വിപ്ലവം—അവരുടെ ആത്മാവിലെ തീയും, വേദനയും കണ്ണുനീരുമായിരുന്നു.

വീണ്ടും യേശുദാസനെ വധിക്കാൻ അവസാനയോഗം പലയിടങ്ങളിലായികൂടി. മന്ത്രിക്കസേരകൾ ആടി. നീതിയുടെ തുലാസ് മറിഞ്ഞുവീണു. അമ്പലങ്ങളിലും പള്ളിയിലും ഇരുന്ന നിർജ്ജീവമായ പ്രതിമകൾ വികൃതമായി അവരെ നോക്കിച്ചിരിച്ചു. രൂപക്കൂടുകളിലും ചില്ലുപേടകങ്ങളിലും, ദൈവങ്ങളുടെ മറവച്ച് നേർച്ചപ്പണത്തിനായി, ജനങ്ങളെ വഞ്ചിക്കാനായി, പുരോഹിതർ തടവിലിട്ടിരുന്ന ദൈവങ്ങൾ മോചനത്തിനുവേണ്ടി ശബ്ദമുയർത്തി.

ഗൂഢാലോചന പൂർത്തിയായപ്പോൾ യേശുദാസന്റെ തലയ്ക്ക് രഹസ്യമായി വിലകൾ വിളംബരം ചെയ്തു. യേശുദാസനെ തഞ്ചത്തിൽ വധിക്കാൻ ഒരാൾ തയ്യാറായി മുന്നോട്ടുവന്നു. യേശുദാസൻ ഗുരുവിനെപ്പോലെ കരുതിയിരുന്ന വിപ്ലവനേതാവായിരുന്നു ആ മനുഷ്യൻ. യേശുദാസന്റെ തലയ്ക്ക് കൊടുക്കാനിരുന്ന ധനം, മുപ്പതു വെള്ളിത്തുട്ടിന്റെ ആയിരം പതിനായിരം മടങ്ങുകളുടെ വിലയുള്ള ചെക്കും ആഡംബരത്തോടെ പണിത ഒരു വീടുമായിരുന്നു.

യേശുദാസൻ ആർക്കും പിടികൊടുക്കാതെ ഒളിവേഷത്തിൽ മാറിനടന്നു. അവസാനം ഒരു രാത്രിയിൽ പൊലീസിന്റെ ജീപ്പുവേട്ടയിൽ ഓടിച്ചെന്ന് അഭയത്തിനായി കയറിയത് വിപ്ലവനേതാവായ ഗുരുവിന്റെ വീട്ടിലായിരുന്നു. ഇരുട്ടിൽ അയാൾ യേശുദാസനെ ഒളിപ്പിച്ചിരുത്തി. പിന്നെ പൊലീസുകാരുടെ ജീപ്പ് അകന്നുപോകുന്ന ശബ്ദം കേട്ടപ്പോൾ, സാവകാശം അറയുടെ ഇരുട്ടിലേക്കയാൾ യേശുദാസനെ വിളിച്ചുകൊണ്ടുപോയി. ഇരുട്ടിൽ അവർ പരസ്പരം തപ്പി മുന്നോട്ടുനീങ്ങി.

''ഇവിടെ സുരക്ഷിതമായിക്കഴിയാം എന്നയാൾ പറഞ്ഞു. യേശുദാസൻ ഗുരുവിനെ വിശ്വസിച്ചു. ശിഷ്യന്റെ ജീവന്റെ വിലയ്ക്കായി അവസാനത്തുള്ളി രക്തംവരെ പോരാടുമെന്ന് പ്രതിജ്ഞചെയ്തിട്ടുള്ള വിശ്വാസം മാത്രം മതി. യേശുദാസൻ ക്ഷീണത്താൽ ആ പൊടിനിറഞ്ഞ അറയിലെ നിലത്ത് നിവർന്നു കിടന്നു.

വിപ്ലവനേതാവിന്റെ മനസ്സിൽ മുപ്പതു വെള്ളിത്തുട്ടുകളുടെ സ്വരം കിലുങ്ങി. അയാൾ ഗൂഢാലോചനക്കാർ കൊ[illegible] കത്തി യേശുദാസിന്റെ നെഞ്ചിലേക്ക് ആഴ്ത്തിയിറക്കി. ആരും അതു കണ്ടില്ല. ഇരുട്ടു മാത്രം അതറിഞ്ഞു. പക്ഷേ, ഇരുട്ടിന് കണ്ണുണ്ടായിരുന്നില്ല. വിപ്ലവനേതാവ് അറയിൽ നിന്നും ഇറങ്ങി അയാളുടെ വീട്ടിനു മുന്നിലെ ഗേറ്റിൽ എത്തിയപ്പോൾ പൊലീസ് ജീപ്പ് അവിടെ കിടപ്പുണ്ടായിരുന്നു. ആ ജീപ്പിൽ മതപ്രമാണികളും പ്രധാന ആചാര്യന്മാരും, രാഷ്ട്രീയക്കാരും നീതിനേതാക്കന്മാരും ഉണ്ടായിരുന്നു. അവർ യേശുദാസന്റെ തലയ്ക്കുള്ള പാരിതോഷികം ഒരു ചെക്ക്‌ലീഫായും മനോഹരമായ ഒരു വീട്ടിന്റെ താക്കോലുമായും നൽകി. വിപ്ലവനേതാവ് വിപ്ലവം നടത്താനായി ഇറങ്ങിത്തിരിച്ചിരിക്കുന്ന അനുയായികളെക്കൊണ്ട് യേശുദാസന്റെ ശവം എടുത്ത് ജീപ്പിലേക്കിട്ടുകൊടുത്തു. അയാൾ എന്നിട്ടു തിരിച്ചുവന്ന് വിപ്ലവാനുയായികളുമായി ഒത്തുചേർന്ന്, ഒരു താലത്തിൽ മദ്യം നിറച്ച് കൈകഴുകിയിട്ടു പറഞ്ഞു:

''ഈ രക്തത്തിൽ എനിക്കു പങ്കില്ല.''

●

പ്രഭാതം പുലർന്നു.

പത്രങ്ങളിൽ, യേശുദാസൻ വാർത്തകളിലൂടെ മനുഷ്യമനസ്സിലെത്തി ''യേശുദാസൻ പിടിക്കപ്പെട്ടു. കൊല്ലപ്പെട്ടു. പൊലീസുമായുള്ള ഏറ്റുമുട്ടലിൽ വെടികൊണ്ടു മരിച്ചു.''

പട്ടിണിക്കാരും നിന്ദിതരും പീഡിതരുമായ ചൂഷിതരും മാത്രം വിശ്വസിച്ചില്ല. അവരുടെ ഹൃദയം നിലച്ചുപോയപോലെയായി. യേശുദാസന്റെ നെഞ്ചിലെ മുറിവ്, അവരുടെ ഹൃദയങ്ങളിലെ പഴുത്തളിഞ്ഞ ഉണങ്ങാത്ത വ്രണമായി. മൗനത്തിന്റെ കറുത്ത നിഴലുകളിൽ അവരുടെ ആവേശം തളർന്നുപോയിരുന്നു. ഔസേപ്പിന്റെ യാചന കേട്ട്, കോടതി ശവം തിരിച്ച് ബന്ധുക്കൾക്ക് വിട്ടുകൊടുത്തു. മേരിയുടെ ഹൃദയം വ്യാകുലവാളാൽ കുത്തിപ്പിളർക്കപ്പെട്ടു. മേരി മകന്റെ ശവം കണ്ടിട്ട് ഒന്നു കരഞ്ഞുപോലുമില്ല. മകന്റെ ശവം നിലത്തൊന്നും കിടത്താൻ സമ്മതിക്കാതെ, അവൾ മടിയിൽത്തന്നെ വച്ചുകൊണ്ടിരുന്നു. യേശുദാസനെ കുഴിച്ചിടാനെന്നും അവൾ സമ്മതിച്ചില്ല. അവൾ മകന്റെ ശവത്തെ കെട്ടിപ്പിടിച്ചുകൊണ്ടിരുന്നു. അവസാനം, രാത്രിയായപ്പോൾ ഔസേപ്പിന്റെ നിർബന്ധം കൊണ്ട് മേരി മകന്റെ ശവം സംസ്കരിക്കാനായി വിട്ടുകൊടുത്തു. അവർ ആ ശവം ഒരു കുഴിയിൽ അടക്കംചെയ്തു. അന്ന് അവിടെ കൂടിയിരുന്ന ആളുകളുടെ ഇടയിൽ, പണ്ടെങ്ങോ കണ്ട പരിചയമുള്ള ഒരു മുഖം മേരി ശ്രദ്ധിച്ചു. അതു വിപ്ലവനേതാവിന്റെ മുഖമായിരുന്നു. മകൻ മരിച്ച ദുഃഖംകൊണ്ട് കരയാതെ നിന്നിരുന്ന അവൾ പെട്ടെന്ന് വിങ്ങിപ്പൊട്ടിക്കരഞ്ഞു. അവൾ അയാളുടെ അടുത്തേക്ക് കരഞ്ഞുകൊണ്ട് ഓടിച്ചെന്നു.

''നമ്മുടെ മോൻ മരിച്ചുപോയി. അവനെ പൊലീസുകാർ വെടിവച്ചുകൊ[illegible]'' അവൾ അയാളുടെ നെഞ്ചിലേക്കു വീണു. അയാളുടെ മനസ്സിലെ വെള്ളിത്തുട്ടുകൾ അയാളുടെ മുഖത്തേക്ക് കാർക്കിച്ചുതുപ്പി. മനസ്സിലെ നീതിബോധം, കുറ്റബോധമായി ഒരുവാൾ കൊണ്ട് തുരക്കുംവിധം അയാളെ അസ്വസ്ഥതകൾ കൊണ്ടുനിറച്ചു. സ്വന്തം കൈകൊണ്ട് സ്വന്തം രക്തത്തെ ഒറ്റിക്കൊടുത്തു. ഒറ്റിക്കൊടുക്കുകയല്ല, സ്വന്തം നെഞ്ചിലേക്ക് സ്വയം കത്തിയാഴ്ത്തി. ഒരു നീതിമാന്റെ രക്തം, സ്വന്തം കൈകളിലും മനസ്സിലും എത്രകഴുകിയാലും ചോരമാഞ്ഞുപോകാത്തവിധം ഉണങ്ങി പറ്റിപ്പിടിച്ചിരിക്കുന്നു. അതിരുന്ന് നീതിക്കുവേണ്ടി മുറവിളി കൂട്ടുന്നു.

പാതയിൽ തനിക്കെതിരായി നിൽക്കുന്ന എതിരാളിയെ തകർക്കണമെന്നു മാത്രമേ മോഹമുണ്ടായിരുന്നുള്ളു. ഒരു കൊച്ചു പയ്യൻ ഒരു ജനതയുടെ ആവേശമാകുന്നതു കണ്ട് അസൂയയും സ്വാർത്ഥതയും പെരുത്തപ്പോഴാണ് ആ കടുംകൈ ചെയ്തത്. വർഷങ്ങളായി തുടങ്ങിയ നരകജീവിതം പിന്നിട്ടു. പിന്നെ ജീവിക്കാനുള്ള അത്യാർത്തി. കിട്ടിയ അവസരം തെറ്റാതെ ഉപയോഗിച്ചു. യേശുദാസനെ വധിച്ചാൽ ലഭിക്കുന്ന സർവ്വ ഐശ്വര്യങ്ങളുമടങ്ങിയ ബംഗ്ലാവും ബാങ്ക് ബാലൻസും...അവയിലാകെ ഒരു നീതിമാന്റെ രക്തം പടർന്നിരിക്കുന്നു. സ്വന്തം രക്തം രക്തത്തോട് വിലാപങ്ങൾ പറയുന്നു. അയാളുടെ തലയ്ക്ക് തീപിടിച്ചിരിക്കുന്നു. തലയിൽ, മനസ്സിൽ, എല്ലാമെല്ലാം ഭ്രാന്ത് പടർന്നു കയറുന്നു.

●

വിപ്ലവ നേതാവ് പോക്കറ്റിൽ മടക്കിയിട്ടിരിക്കുന്ന ചെക്ക്‌ലീഫുമായി നേരെ നഗരത്തിലെ പ്രധാന ദേവാലയത്തിലേക്കോടി. അവിടെയപ്പോൾ ഒരു ആഹ്ലാദപ്രകടനവും വിരുന്നും നടക്കുകയായിരുന്നു. മതപ്രമാണികളും, നീതിപാലകരും, രാഷ്ട്രീയക്കാരും, കുടിച്ചുകൂത്താടി സന്തോഷിക്കുകയായിരുന്നു. ഭ്രാന്തുപിടിച്ചവനെപ്പോലെ വിപ്ലവനേതാവ്, വിരുന്നുശാലയിലിരിക്കുന്ന പ്രമുഖരുടെയടുത്തേക്ക് ഓടിച്ചെന്നു. അവർ അവനെ മദ്യഗ്ലാസ്സുകൾ ഉയർത്തി വിരുന്നുശാലയിലേക്കു ക്ഷണിച്ചു. അ





യാൾ മുപ്പതു വെള്ളിത്തുട്ടുകൾക്ക് പകരം കിട്ടിയ ചെക്ക്‌ലീഫ് തുണ്ടം തുണ്ടമായിക്കീറി അവരുടെ മുഖത്തേക്കെറിഞ്ഞു.

''സ്വന്തം രക്തത്തെ കൊലപ്പെടുത്തി നിങ്ങളെന്നെ പാപിയാക്കി...പാപിയാക്കി...'' എന്നു വിലപിച്ചുകൊണ്ട് ഒരു മുഴുത്ത ഭ്രാന്തനെപ്പോലെ പുറത്തേക്കോടിപ്പോയി. അയാളുടെ മുഖവും മനസ്സും വേദനകൊണ്ട് നീറിപ്പിടയുമ്പോഴും, അവർ അതുകണ്ട് ആർത്തട്ടഹസിക്കുകയും, അവനെ പരിഹസിച്ചു ചിരിക്കുകയും ചെയ്തു.

●

വിപ്ലവനേതാവ്, തിരികെ അയാൾക്കു കിട്ടിയ പുതിയ ബംഗ്ലാവിൽ വന്നു. അത് ഒരു കൊലയറയായി അയാൾക്കു തോന്നി. അയാൾ അയാളുടെ കൈയിലേക്കു നോക്കി. പാപത്തിനു പ്രതിഫലമായിക്കിട്ടിയ ചെക്ക് അവരുടെ മുഖത്തേക്ക് വലിച്ചെറിഞ്ഞുകളഞ്ഞിട്ടും അയാളുടെ കൈകളിൽനിന്നും മകന്റെ രക്തം തേഞ്ഞുമായുന്നില്ല. അവ വീണ്ടും കൈകളിൽ ഉണങ്ങാതെ നനഞ്ഞ് രക്തം കിനിഞ്ഞുവരുന്നു. അയാൾ വെണ്മയാർന്ന ബംഗ്ലാവിന്റെ ചുവരുകളിലേക്കു നോക്കി. ചുവരുകളുടെ മുകളിൽനിന്നും രക്തം പടർന്നൊഴുകുന്നു. അവ നിലത്ത് തളംകെട്ടുന്നു. കാലുകൾക്കു കീഴിൽ രക്തം നനയുന്നു. അയാൾ വല്ലാതെ വിഭ്രമലോകങ്ങളിലേക്കു വഴുതി വീഴുന്നു.

വരാന്തയിൽ നിൽക്കുമ്പോൾ പാറിപ്പറന്ന മുടിയും, ലോകത്തെ എല്ലാ ദുഃഖവും ഉള്ളിൽപ്പേറി, കരയാനായി വിങ്ങിപ്പൊട്ടിനിൽക്കുന്ന ഒരമ്മ അയാളുടെ ഗേറ്റിനുമുന്നിൽവന്നുനിന്നു. അയാളുടെ ചുണ്ടുകൾ മന്ത്രിച്ചു: ''മേരി.'' അയാൾ അവൾക്കുവേണ്ടി ഗേറ്റു തുറന്നുകൊടുത്തില്ല. അയാളുടെ മനസ്സിന്റെ നില പൂർണ്ണമായും തെറ്റിക്കഴിഞ്ഞു. അവൾ പുറത്തുനിന്നും അയാളോടു പുലമ്പി:

''നമ്മുടെ മോനെ, ജീവനോടെ നിങ്ങൾ ഒന്നു കാണുംമുൻപ് പൊലീസുകാർ അവനെ കൊന്നു കളഞ്ഞു. ഒരിക്കലെങ്കിലും നിങ്ങളെ അവന് അപ്പനെന്ന് വിളിക്കാൻ കഴിഞ്ഞില്ലല്ലോ?''

അവളുടെ വാക്കുകൾ അയാളുടെ നെഞ്ചിൽ ചാട്ടവാറടികൾ ആയിത്തീർന്നു. മകന്റെ രക്തത്തിൽ മുങ്ങിപ്പോകുന്നു. ''രക്തം പുരണ്ട ഈ കൈയ് ഒരിക്കലും ഉണങ്ങില്ല'' മേരിയോട് ഒന്നുമുരിയാടാതെ അയാൾ അകത്തേക്കു കയറി. അവൾ ഒരപരിചിതയെപ്പോലെ ഗേറ്റിനു വെളിയിൽത്തന്നെ നിന്നു.

●

അയാൾ അടുക്കളയിൽ വച്ചിരുന്ന മണ്ണെണ്ണ ടിൻ എടുത്തുകൊണ്ടുവന്ന്നിന്നിരുന്ന മുറിക്കുചുറ്റും അതു തളിച്ചു. മറ്റുമുറികളിൽനിന്നും താൻ നിൽക്കുന്ന മുറിയിലേക്ക് രക്തം ഒരു നദിപോലെ പാഞ്ഞൊഴുകിവരുന്നത് അയാൾ കണ്ടു. പിന്നീട് ഒട്ടും താമസിയാതെ, ബാക്കിയുണ്ടായിരുന്ന മണ്ണെണ്ണ അയാൾ തലമുതൽ ശരീരത്തിലേക്ക് കമഴ്ത്തി. ഒരു തീപ്പെട്ടിക്കമ്പുരച്ച് ദേഹത്തേക്കിട്ടു.

ഗേറ്റുതുറന്നു കൊടുക്കാൻ അയാൾ വരുന്നതും കാത്ത് മേരിനിന്നു. പക്ഷേ, മുറിയിൽ നിന്നുയരുന്ന കറുത്ത പുകയും തീയും ഒരു ഇരുണ്ട സ്വപ്നം മാത്രമാണെന്ന് അവൾ വിശ്വസിച്ചു.

വരും ... ഗേറ്റുതുറന്നുതരും ... അവൾ ക്ഷമയോടെ കാത്തുനിന്നു.

●

യേശുദാസനെ കുഴിച്ചിട്ടിരുന്ന മൺകൂനയ്ക്കു മുന്നിൽ നിന്ദിതരും പീഡിതരും അയാളുടെ ശവത്തിനു കാവൽനിന്നു. മൂന്നാം ദിവസം അയാൾ ഉയിർത്തെഴുന്നേൽക്കുമെന്ന പ്രതീക്ഷ അവർക്കുണ്ടായിരുന്നു. മൺകൂനയുടെ വാതിലുകൾ താനെ പൊട്ടിയുയരുമെന്നും, പുതിയൊരു ജനതയുടെ നന്മയ്ക്കായി നേതൃത്വമേകാൻ അയാൾ ഉയിർത്തെഴുന്നേൽക്കുമെന്നും അവർ ആത്മാർത്ഥമായി വിശ്വസിച്ചിരുന്നു. പാവപ്പെട്ടവന്റെ പ്രത്യാശ.

ഒന്നും, രണ്ടും, മൂന്നും ദിവസങ്ങൾ കഴിഞ്ഞു.

നനഞ്ഞ മൺകൂനയിൽ പുതഞ്ഞുകിടന്ന പുതിയ പുല്ലിൻ വിത്തുകൾ മുളച്ചു.

എന്നിട്ടും യേശുദാസൻ ഉയിർത്തെഴുന്നേറ്റില്ല.

ഇന്നും, ഒരുപറ്റം ആളുകൾ വിപ്ലവാവേശം മനസ്സിൽ നട്ടുനനച്ച്, യേശുദാസന്റെ ഉയിർത്തെഴുന്നേൽപ്പും കാത്ത് നിന്ദിതർക്കും, പീഡിതർക്കും, ചൂഷിതർക്കും ഒരു രക്ഷകൻ ഉയിർക്കുമെന്ന പ്രത്യാശയോടെ നിൽക്കുന്നു.

ആ നിൽപ്പ് ഇന്നും തുടരുന്നു.

രക്ഷകൻ ഒരിക്കലും ഉയിർക്കുന്നുമില്ല. വരുന്നുമില്ല.

അനന്തമായ കാത്തിരിപ്പ്.

മണ്ണിൽ മനുഷ്യപുത്രൻ മണ്ണുമാത്രമായിത്തീരുകയായിരുന്നു.

(അവസാനിച്ചു)



## കെ. കെ. സുധാകരൻ

# നമുക്ക് ഗ്രാമങ്ങളിൽ ചെന്ന് രാപാർക്കാം

7



ക്രിസ്മസിന് മൂന്നു ദിവസംമുമ്പ് കോളേജടച്ചു. പത്തുദിവസത്തെ അവധിയുണ്ട്. വീട്ടിൽ പോകണം എന്ന് ഞാൻ പറഞ്ഞപ്പോൾ റീത്താമാവി സമ്മതിച്ചില്ല.

''ഇപ്രാവശ്യം ആൻറപ്പന് ക്രിസ്മസ് ഇവിടെയാണ്. ജോണി വന്നാൽ വന്നെന്നു പറയാം. ഞാനും മേരിയും മാത്രമായി എന്ത് ആഘോഷിക്കാനാണ്? നിൻെറ ചാച്ചന് ഞാനെഴുതാം. വേണമെങ്കിൽ ക്രിസ്മസ് കഴിഞ്ഞ് പോവുകയും ചെയ്യാമല്ലോ.''

മാവി പറഞ്ഞത് അനുസരിക്കാൻ തന്നെ ഞാൻ തീരുമാനിച്ചു. ഇന്നുവരെ എല്ലാക്രിസ്മസിനും ഞാൻ വീട്ടിലുണ്ടായിരുന്നിട്ടുണ്ട്. ഉണങ്ങിയ ഈററമുറിച്ച് കീറി വർണ്ണക്കടലാസുപയോഗിച്ച് നക്ഷത്രമുണ്ടാക്കാനും ക്രിസ്മസ് മരവും പുൽക്കൂടും മോടിപിടിപ്പിക്കുവാനും അപ്പമുണ്ടാക്കാൻ കള്ളിനായി ഷാപ്പിലേക്കോടാനും ക്രിസ്മസ് പാട്ടുകാരോടൊപ്പം രാത്രിയിൽ വീടുതോറും കയറിയിറങ്ങാനും ഇപ്രാവശ്യം എനിക്കു കഴിയില്ല.

പക്ഷേ, സാരമില്ല. വീട്ടിലുണ്ടെങ്കിൽത്തന്നെ ഇപ്രാവശ്യം ഇക്കാര്യങ്ങൾക്കൊന്നും ഞാൻ ഇറങ്ങിത്തിരിക്കില്ല എന്നു തോന്നുന്നു. ആ പ്രായമൊക്കെ കഴിഞ്ഞതുപോലെ.

ഞാൻ റോസ് കോട്ടേജിൽത്തന്നെ തങ്ങി. ക്രിസ്മസ്കഴിഞ്ഞിട്ട് വീട്ടിൽ പോയിട്ടു വരാമെന്നും തീരുമാനിച്ചു.

റീത്താമാവി ഒരുക്കങ്ങളെല്ലാം നേരത്തെ ആരംഭിച്ചു. സഹായിക്കാൻ ഞാനുംകൂടി. റോസ്കോട്ടേജ് വൃത്തിയാക്കി മോടിപിടിപ്പിച്ചു. പൂവൻകോഴിയെയും താറാവിനേയും വാങ്ങി നിറുത്തി.

മേരിക്കും നല്ല ഉത്സാഹമായിരുന്നു.

ക്രിസ്മസിന് രണ്ടു ദിവസംമുമ്പ് ഒരു ബാഗുമായി ജോണിച്ചായൻ വന്നു.

റോസ്കോട്ടേജിൽ ആഹ്ലാദം നുരഞ്ഞു പൊന്തുകയായിരുന്നു.

വൈകുന്നേരം ജോണിച്ചായൻ നഗരത്തിലേക്കു പോയി. എന്നെയും ക്ഷണിച്ചുവെങ്കിലും ഞാൻ റോസ്കോട്ടേജിൽ തന്നെ കൂടുകയാണു ചെയ്തത്. എനിക്ക് റീത്താമാവിയെ ധാരാളം സഹായിക്കാനുണ്ടായിരുന്നു.

ഒരു പഴയ മോറിസ് മൈനർ കാറുമായാണ് ജോണിച്ചായൻ മടങ്ങിവന്നത്. അങ്കിൾ ടോണിയുടെ കാറായിരുന്നു അത്. അങ്കിൾ ടോണിയെ ഞാൻ കണ്ടിട്ടുണ്ടായിരുന്നില്ല. പ്രായം അറുപതു കഴിഞ്ഞെങ്കിലും ജോണിച്ചായൻെറ സുഹൃത്തായിരുന്നു അയാൾ.

അങ്കിൾ ടോണി കൊടുത്തയച്ച കേക്ക് ജോണിച്ചായൻ കാറിൽനിന്ന് എടുത്തു കൊണ്ടുവന്നു.

പിറേറദിവസം രാവിലെ മോറിസ് മൈനറിലാണ് ഞങ്ങൾ പള്ളിയിലേക്കു പോയത്. സോഫിയയെയൊ എലിസബത്തിനെയൊ വഴിയിൽ കണ്ടിരുന്നെങ്കിൽ ഞങ്ങൾ ലിഫ്ററുകൊടുക്കുമായിരുന്നു. പക്ഷേ അവരെ കണ്ടില്ല.

കുറെക്കാലമായി ക്രിസ്മസിന് വ-



ട്ടിൽവന്നിട്ട്, ജോണിച്ചായൻ പറഞ്ഞു. പക്ഷേ, കഴിഞ്ഞ ക്രിസ്മസുകളെല്ലാം ആർഭാടമായിത്തന്നെയാണ് ആഘോഷിച്ചത്. പോകുംവഴി ആദ്യം കാണുന്ന ബാറിലൊ എത്തിച്ചേരുന്ന പട്ടണത്തിലെ വിരുന്നുശാലയിലൊ ഒക്കെവെച്ച്.

ഞങ്ങൾ പള്ളിയിൽ നിന്ന് മടങ്ങിവന്നപ്പോൾ റോസ്കോട്ടേജിൻെറ അന്തരീക്ഷം മസാലയിൽ കുതിർന്നുവേവുന്ന കോഴിയുടെയും താറാവിൻെറയും സുഖകരമായ ഗന്ധത്തിൽ മുഴ്ന്നുനിൽക്കുകയായിരുന്നു.

മോറിസ്മൈനർ മുററത്തു പാർക്കു ചെയ്തിട്ട് ഞങ്ങൾ അടുക്കളയിലേക്കു ചെന്നു. മേരി വിയർപ്പിൽ മുങ്ങിയിരുന്നു. തീയുടെ ചൂടേററതുകൊണ്ടാവാം അവരുടെ മുഖം അല്പംകൂടി തുടുത്തിരുന്നു.

റീത്താമാവി കാപ്പിയെടുത്തുവച്ചു.

ആവിപറക്കുന്ന കോഴിക്കറിയിൽ മുക്കിയ വെള്ളയപ്പം ജോണിച്ചായൻ വായനിറയെ ചവച്ചു. എന്നിട്ട് വളരെ പ്രധാനപ്പെട്ട ഒരു കാര്യംപോലെ റീത്താമാവിയോട് ചോദിച്ചു: ''നമുക്ക് ആ പൈലോക്കാരന് ഒരു കേക്ക് കൊടുത്തയച്ചാലെന്താ?''

മുഖത്ത് ഉല്ലാസഭാവമായിരുന്നെങ്കിലും മാവി ജോണിച്ചായനെ തറപ്പിച്ചൊന്നു നോക്കി.

''അത്ര താല്പര്യമുണ്ടെങ്കിൽ നീചെന്ന് ഒരെണ്ണം വാങ്ങിച്ചുകൊടുക്ക്''

മാവിയുടെ പിന്നിൽ നിന്നുകൊണ്ട് മേരി പുഞ്ചിരിച്ചു.

''അല്ല, അവർ നമുക്ക് കേക്ക് തന്നയച്ചില്ലല്ലൊ. പിന്നെന്തിനാ നമ്മൾ മാത്രം പാടുപെടുന്നത്?'' കൃത്രിമഗൗരവം ഭാവിച്ച് ജോണിച്ചായൻ പറഞ്ഞു.

മേരി കുറെ കോഴിക്കറികൂടി എൻെറ പാത്രത്തിലേക്ക് വിളമ്പി. മേരിയുടെ എരിവുള്ള കറികളുമായി എൻെറ നാവ് പൊരുത്തപ്പെട്ടു കഴിഞ്ഞിരുന്നു.

''ആ സോഫിയ കേക്കുണ്ടാക്കാൻ മിടുമിടുക്കിയാണെന്ന് ആരോ പറയുന്നതു കേട്ടു'' ശ്രദ്ധാപൂർവ്വം എല്ലിൻകഷണത്തിൽനിന്ന് മാംസം വേർപെടുത്തിക്കൊണ്ട് ജോണിച്ചായൻ പറഞ്ഞു.

''ജോണീ നല്ലൊരു ദിവസമായിട്ട് നീ വേണ്ടാത്തതൊന്നും വിളമ്പാതെ'' റീത്താ മാവി ജോണിച്ചായനു നേരെ തിരിഞ്ഞു.

വൈകുന്നേരം ഞങ്ങൾ മോറിസ്മൈനറിൽ ഒരിക്കൽക്കൂടി പള്ളിയിൽ പോയി. പിന്നെ ബോട്ട്ജട്ടിയിൽ പോയി കുറെനേരമിരുന്നു. മടങ്ങിവന്നപ്പോൾ പെരിവിങ്കിളിൻെറ മുന്നിൽ ആരോ ഉണ്ടായിരുന്നു. ജോണിച്ചായൻ കൈയുയർത്തി വീശി. അത് സോഫിയ ആയിരുന്നു.

ക്രിസ്മസ് രാത്രി.

പെരിവിങ്കിളിൽ [illegible] ബൾബുകൾ മ[illegible]ന്നു തെളിയുന്നുണ്ടായിരുന്നു. മങ്ങിയ പ്രകാശത്തിൽ സോഫിയയും എലിസബത്തും നീളൻ കുപ്പായങ്ങളണിഞ്ഞ് മാലാഖമാരെപ്പോലെ അവിടെയും ഇവിടെയുമൊക്കെ ഒഴുകിനടക്കുന്നത് കാണാം. പോൾ പൈലോക്കാരൻ ഇടതടവില്ലാതെ ചുരുട്ട് പുകച്ചുവിടുകയാണ്. അയാളുടെ കൈയിൽ ഒഴിയാത്ത ഗ്ലാസ്സുമുണ്ട്. വല്ലപ്പോഴും റോസി പൈലോക്കാരനും പ്രത്യക്ഷപ്പെട്ടു.

കാറിൽ ചാരിനിന്ന് ഞാൻ എല്ലാം കണ്ടു. ജോണിച്ചായൻ മുറിയിലാണ്. വാതിൽ അടഞ്ഞു കിടന്നതുകൊണ്ട് ഞാൻ അകത്തേക്ക് ചെന്നില്ല.

തെളിഞ്ഞ ആകാശമുള്ള രാത്രി. നക്ഷത്രങ്ങളെല്ലാം കണ്ണുകൾചിമ്മി നില്ക്കുന്നു. ഏതോ ഒരു കരോൾ സംഘത്തിൻെറ പാട്ട് അകലെയല്ലാതെ കേൾക്കുന്നു.

റീത്താമാവി മുററത്തേക്കിറങ്ങിവന്നു.

''ആൻറപ്പനെന്താ ഒററയ്ക്കിറങ്ങിനിൽക്കുന്നത്? വീട്ടിൽപ്പോകാൻ പററാത്ത വിഷമമായിരിക്കും''

''അതൊന്നുമല്ല മാവീ. വെറുതെ നിന്നതേയുള്ളു.'' ഇല്ല. എനിക്ക്വിഷമമൊന്നുമില്ലായിരുന്നു.

''വിശക്കുന്നില്ലെ? വാ.''

വെള്ളത്തുണി വിരിച്ച് ഒരുക്കിയ തീൻമേശ. ജോണിച്ചായൻെറ അടുത്തു ഞാനിരുന്നു. വിഭവങ്ങളെല്ലാം നിരന്നിട്ടുണ്ട്. ഇറച്ചിതന്നെ ഇത്രയധികം രീതിയിൽ പാകംചെയ്തത് മുമ്പ് ഞാൻ കണ്ടിട്ടുണ്ടായിരുന്നില്ല.

ഒടുവിലത്തെ കറിയും മേശപ്പുറത്തു കൊണ്ടുവച്ചിട്ട് മേരിയുമിരുന്നു. അവർ കുളിച്ച് പുതിയ വസ്ത്രങ്ങൾ ധരിച്ചിരുന്നു.

ഐസിൽ പൂഴ്ത്തിവച്ചിരുന്ന വൈൻകുപ്പി തുറന്ന് ജോണിച്ചായൻ മേശപ്പുറത്തുവച്ചു. ഞാൻ വൈൻ കുടിച്ചിട്ടുണ്ടായിരുന്നില്ല. മാസ്വൈനിൻെറ രുചി പള്ളിയിൽനിന്ന് അറിഞ്ഞിട്ടുണ്ടെന്നു മാത്രം.

ഒരോ ഗ്ലാസ്സിൽ വീഞ്ഞു പകർന്ന് ജോണിച്ചായൻ റീത്താമാവിക്കും മേരിക്കും കൊടുത്തു. ഗ്ലാസ്സ് ഒന്നു മൊത്തിയിട്ട് മേരി മുഖം ചുളിച്ചു.

റീത്താമാവി ഏതോ ഓർമ്മകളിൽമുഴുകി കൈയിലെടുത്ത വീഞ്ഞുമായി അല്പനേരമിരുന്നു. ജോർജങ്കിളിനോടൊപ്പം ആഘോഷിച്ച ക്രിസ്മസുകളെപ്പററിയുള്ള സ്നിഗ്ധമായ സ്മരണകളിൽ മുങ്ങിപ്പൊങ്ങുകയായിരുന്നിരിക്കണം മാവി.

ഞങ്ങൾ ഭക്ഷണം കഴിക്കാൻ തുടങ്ങി. റീത്താമാവി പെട്ടെന്നു വാചാലയായി. ജോണിച്ചായൻെറ പാത്രത്തിലായിരുന്നു അവരുടെ കണ്ണ്. പാത്രം ഒഴിയാൻ അവർ സമ്മതിച്ചില്ല.

ഒരു ഗായകസംഘം റോഡിൽക്കൂടി കടന്നുപോയി.

മേരിയുടെ ഗ്ലാസ്സ്ഒഴിഞ്ഞിരുന്നു.

''ചിററയ്ക്കു് അല്പം വൈൻ കൂടി ഒഴിക്കട്ടെ?'' ജോണിച്ചായൻ ചോദിച്ചു.

''വേണ്ട വേണ്ട. ഇതുതന്നെ എനിക്ക് തലയ്ക്കു പിടിച്ചെന്നു തോന്നുന്നു.''

മേരിയുടെ സ്വതവേ വെളുത്ത മുഖം തുടുത്തുചുവന്നുപോയി.

കൈ കഴുകാൻ എഴുന്നേററപ്പോഴാണ് നേരിയ ലഹരി എനിക്കും അനുഭവപ്പെട്ടത്.

മേരിയും മാവിയും പാത്രങ്ങളെടുത്ത് മാററുന്നതുവരെ ഞങ്ങൾ മുററത്ത് വെറുതെ ഉലാത്തിക്കൊണ്ടിരുന്നു.

മാവി ഉറങ്ങാൻ വട്ടംകൂട്ടിയപ്പോൾ ജോണിച്ചായൻ എന്നെ മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി.

''ആൻറണിക്ക് ഉറക്കം വരുന്നുണ്ടോ?''

''ഇല്ല.''

''എന്നാൽ ഇരിക്ക്''

ജോണിച്ചായൻ വാതിലടച്ചിട്ട് ഒരു റെക്കോർഡ് തിരഞ്ഞെടുത്തു.

''സൗണ്ട് ഒഫ് മ്യൂസിക് എന്നൊരു ഇംഗ്ലീഷ് ഫിലിമുണ്ട്. ആൻറണി കണ്ടിട്ടുണ്ടോ?''

''ഇല്ല.''

''അതിലെ ഒരു പാട്ടാണിത്.''

ജോണിച്ചായൻ ഗ്രാമഫോണിൽ റെക്കോർഡുവച്ചു.

—യൂ ആർ സിക്സ്റ്റീൻ ഗോയിങ് ഓൺ സെവൻറീൻ...

സംഗീത സാന്ദ്രമാകുന്ന രാത്രി.

പിന്നെ ജോണിച്ചായൻ ലെതർ ബാഗുതുറന്ന് പച്ചനിറമുള്ള ഒരു വലിയ കുപ്പി മേശപ്പുറത്തെടുത്തുവച്ചു. വെള്ള ലേബൽ. അത് സ്കോച്ച് വിസ്കിയായിരുന്നു.

''ആൻറണി മുമ്പ് കുടിച്ചിട്ടുണ്ടോ?''

''ഇല്ല.''

''എന്നാൽ ഇന്നു തുടങ്ങാം. എന്താ?''

ഞാൻ ഒന്നും പറഞ്ഞില്ല.

ജോണിച്ചായൻ രണ്ടു ഗ്ലാസ്സെടുത്ത് ഓരോ കഷണം ഐസ് അതിലിട്ടു. പിന്നെ ഐസിനു മുകളിൽ വിസ്കി വീഴ്ത്തി. ഒന്നിൽ ചെറിയ അളവിൽ. മറേറതിൽ കൂടുതൽ അളവിൽ.

ആദ്യത്തേതിൽ ധാരാളം ഐസ് വാട്ടർ ചേർത്ത് എനിക്കു നീട്ടി.

ചിയേഴ്സ്.

മെറി ക്രിസ്മസ്.

ഹാപ്പി ക്രിസ്മസ്.

ജോണിച്ചായൻ ജാലകം മലർക്കെ തുറന്നുവച്ചു. പെരിവിങ്കിളിൻെറ മുകളിലത്തെ മുറിയിൽ പ്രകാശമുണ്ട്. പാതി ഉയർത്തിവച്ച തിരശ്ശീലയ്ക്കുള്ളിലൂടെ ഒരു നിഴൽ കാണാം. അതു സോഫിയ ആവാം. അല്ലെങ്കിൽ എലിസബത്ത്. ഉറപ്പില്ല.

അപ്പോൾ ഒന്നും ഉറപ്പില്ലായിരുന്നു എനിക്ക്.

''സോഫിയ എൻെറ പെണ്ണാണ്. നീ ഒന്ന് ശ്രദ്ധിച്ചോണം.'' ജോണിച്ചായൻ പറഞ്ഞു.

ജോണിച്ചായൻ ഫോമിലെത്തിയൊ? കുപ്പിയിൽ വിസ്കിയുടെ അളവ് കുറയുന്നു.

ജോണിച്ചായൻ പറഞ്ഞത് ഞാൻ തലകുലുക്കി സമ്മതിച്ചു.

—യൂ ആർ സെവൻറീൻ ഗോയിങ് ഓൺ എയ്റ്റീൻ...

ജോണിച്ചായൻ ഗ്ലാസ്സ് [illegible]മനിച്ചുകൊണ്ട് പെരിവിങ്കിളിൻെറ തുറന്നിട്ട ജാലകത്തിലേക്ക് നോക്കിനിന്നു.

ഞാൻ ഒട്ടും പ്രതീക്ഷിക്കാത്ത ഒരു കാര്യമാണ് പിന്നെ ജോണിച്ചായൻ



പറഞ്ഞതു്. ഞാൻ കേട്ടതു് തെററിയോ? ഇല്ല.

''ആന്റണി ആ ബൈബിളെടുത്തു വായിക്കൂ.''

ഗ്ലാസ്സ് മേശപ്പുറത്തു വച്ചിട്ട് ഷെൽഫിൽ നിന്നു് കറുത്ത തുകൽച്ചട്ടയിട്ട വേദപുസ്തകം നിവർത്തി അല്പം പ്രയാസപ്പെട്ടാണെങ്കിലും ആദ്യം കണ്ട വാക്യം ഞാൻ വായിച്ചു:

''നമുക്കു് ഗ്രാമങ്ങളിൽ ചെന്നു് രാപാർക്കാം. അതികാലത്തു് എഴുന്നേററ് മുന്തിരിത്തോട്ടങ്ങളിൽ പോയി മുന്തിരിവള്ളി തളിർത്തു പൂ വിടരുകയും മാതളനാരകം പൂക്കയും ചെയ്തുവൊ എന്നു നോക്കാം. അവിടെവച്ചു് ഞാൻ നിനക്കു് എന്റെ പ്രേമം തരും...''

''ഹാ മതി. ഇനി ആന്റണി പോയി കിടന്നോളൂ.''

ഞാൻ ഇരുട്ടിൽ തപ്പിത്തടഞ്ഞു് എന്റെ മുറിയിൽ വന്നുകിടന്നു. എങ്കിലും ഞാൻ കിടക്കുകയായിരുന്നില്ല. ഞാൻ കിടക്കയോടൊപ്പം ഒഴുകുകയായിരുന്നു.

എവിടേക്കോ ഒഴുകിപ്പോവുകയായിരുന്നു.

ഞാൻ ഉറങ്ങുകയായിരുന്നില്ല. ഒന്നു മയങ്ങാൻ തുടങ്ങുകയായിരുന്നു.

എന്റെ കട്ടിൽ താഴേക്കു് ഒന്നമർന്നു. ആരോ ഇരുന്നതിന്റെ ഭാരം കൊണ്ടായിരുന്നു അതു്. നിഴൽപോലെ രൂപം എനിക്കു കാണാം.

എന്റെ മുഖത്തു് കൈവിരലുകളിഴഞ്ഞു. മേരിയുടെ ഗന്ധമായിരുന്നു ആ വിരലുകൾക്കു്.

''ഉറങ്ങിയോ?'' മന്ത്രംപോലെ മേരിയുടെ ശബ്ദം.

''ഇല്ല.'' എന്റെ ശബ്ദം പുറത്തേക്കു വന്നില്ല.

മേരി എന്റെ വലതു കൈ എടുത്തു് ഓമനിച്ചു. പിന്നെ ചട്ട അല്പം പൊക്കി അതു് ഉള്ളിലേക്കു് കടത്തി. അവർ ബോഡീസ് ധരിച്ചിരുന്നില്ല.

വെണ്ണക്കുന്നുപോലെ മിനുസമായ ഇളംചൂടുള്ള മാറിടങ്ങൾ. മേരിയുടെ നെഞ്ചിടിപ്പു് എനിക്കു് അറിയാൻ കഴിഞ്ഞു.

അല്ല. അതു് എന്റെ സ്വന്തം നെഞ്ചിടിപ്പായിരുന്നു.

(തുടരും)



സി. രാധാകൃഷ്ണൻ

## സ്പന്ദമാപിനികളേ നന്ദി

31

# തിരുവാതിര തീക്കട്ടപോലെ

ഉയരം കൃത്യമാക്കി വെട്ടിനിർത്തിയ ചെടികൾക്കിടയിലൂടെ നടന്നു.

വെളുത്ത അക്ഷരങ്ങളിൽ കറുത്ത കൊച്ചു ബോർഡുകളെഴുതി വഴിയോരത്തു് കുത്തിനാട്ടിയിരിക്കുന്നു: പൂക്കൾ പൊട്ടിച്ചെടുക്കരുതു്.

പെട്ടെന്നൊരു വെളിപാടുണ്ടായിട്ടെന്നപോലെ കൈവണ്ണയിൽ പിടിച്ചു നിറുത്തി ദാദ പറഞ്ഞു: ആണുങ്ങളായി പിറന്ന പെണ്ണുങ്ങളും പെണ്ണുങ്ങളായിപ്പിറന്ന ആണുങ്ങളും ഭൂമിയിലുണ്ടു്. അറിയാമോ?

ഉണ്ടായിരിക്കാം.

ഇപ്പോൾ നാം കണ്ട ആ പെൺകുട്ടി ഈ രണ്ടാമത്തെ കൂട്ടത്തിൽപ്പെട്ടതാണു്

പ്രേമമായിപ്പോയോ?

മറുപടിയായി ദാദ പൂക്കൾ പൊട്ടിക്കരുതു് എന്ന ബോർഡ് ചൂണ്ടിക്കാണിച്ചു: കണ്ടോ? അകന്നുനിന്നു് ആരാധിക്കാനുള്ളവയാണു് നല്ല പൂക്കൾ. ഇറുത്തെടുത്തു് കുപ്പായക്കുടുക്കിന്റെ തുളയിൽ ചൂടാനുള്ളവയല്ല. എന്റെ സൗന്ദര്യബോധത്തെക്കുറിച്ചു് നിങ്ങൾക്കു് തെററായ ധാരണകൾ ഉള്ളതുപോലെ തോന്നുന്നു. സൗന്ദര്യത്തിന്റെ മൂർത്തിമത്ഭാവത്തെ എനിക്കു് വിട്ടുതന്നാൽ അതിൽ അഴുക്കു പുരളാതിരിക്കാനുള്ള ബദ്ധപ്പാടോടെയുള്ള ആരാധനയിൽ എന്റെ ജീവിതം എരിഞ്ഞു് അവസാനിക്കും. ഞാനൊരു കലാകാരനാണു്. കിടക്കയിൽ വിതറാനാണെങ്കിൽ ഉറപ്പിക്കട്ടു് ഒരു കമ്പിൾ എന്ന കൊട്ടക്കണക്കിനു് ശരാശരിപ്പൂക്കൾ കിട്ടാനുമുണ്ടു്.

ക്ഷമിക്കണം, തമാശ പറഞ്ഞതാണു്.

സാരമില്ല.

ഗെയ്റ്റിനു് വെളിയിൽ യാത്ര പറഞ്ഞു് പിരിഞ്ഞു. ദാദാസക്കറിനു് നല്ല രാത്രി ആശംസിച്ചു.

പാർക്കിലെ ഞായറാഴ്ചത്തിരക്കിൽ നിന്നു് നടപ്പാതയിൽ വിരിച്ചുകിടക്കാൻ ഒരുങ്ങുന്ന രാത്രിയുടെ ഏകാന്തതയിലേക്കു കടന്നപ്പോൾ മനസ്സിൽ വിശ്രമഭാവമുണ്ടായി.

ചൂടുള്ള പകലിനുശേഷം സന്ധ്യയ്ക്കു് പുഴയിൽകുളിച്ചു് വഴിവരമ്പിലൂടെ കെസ്സുപാട്ടുംപാടി കൂട്ടമായിപ്പോകുന്ന യുവാക്കളുടെ കലവറയില്ലാത്ത പൊട്ടിച്ചിരി ഓർമ്മയിലെവിടെയോ മുളച്ചു് ഇലവിരിഞ്ഞു.

നാടിനെക്കുറിച്ചോർത്തു.

പേരക്കിടാങ്ങൾക്കു് കഥ പറഞ്ഞുകൊടുക്കവേ ഉറങ്ങിപ്പോയ മുത്തശ്ശിയെപ്പോലെ തെളിനീർച്ചാലുകളിൽ വൈകിയുദിച്ച ചന്ദ്രന്റെ തിളക്കവുമായി പുഴ. മഷിയെഴുതിയ കൺതടങ്ങളിൽ അമർത്തിപ്പിടിച്ച പ്രതീക്ഷകളുടെ ഉൾവെളിച്ചങ്ങളുമായി തീരങ്ങൾ. ദുരാഗ്രഹികളുടെ സമ്പാദ്യങ്ങളായ നിധികളുത്രയും വലിയ ചെമ്പുകടാഹങ്ങളോടെ നിഷ്ഠുരം വലിച്ചുകൊണ്ടുപോന്നു് പാതാളഗർത്തങ്ങളിൽ കുഴിച്ചുമൂടി അതിനുമുകളിൽ സ്വയംഭൂവായി പ്രത്യക്ഷപ്പെട്ടു് കുടിയിരിക്കുന്ന ധർമ്മശാസ്താവു്. തലനിവർത്തി നടന്നു ചെയ്ത (മുജ്ജന്മങ്ങളിലെ) പാപത്തിന്റെ പരിഹാരത്തിനായി ആലിൻകൊമ്പുകളിൽ കീഴ്ക്കാംതൂക്കു് തൂങ്ങിക്കിടന്നു് തപസ്സനുഷ്ഠിക്കുന്ന കടവാതിലുകൾ. ഇടിയുന്ന തിട്ടിൽ വേരുകൾ കൊണ്ടു് അള്ളിപ്പിടിച്ചു് അരിപ്പല്ലുകൾ കാട്ടി സന്തോഷത്തോടെ കുസൃതിച്ചിരി ചിരിക്കുന്ന വെള്ളമരുതുകൾ. എന്തു് എന്തിനു് എന്തു് എന്നു് അനവരതം നാമംജപിക്കുന്ന അമ്പലക്കാട്ടിലെ കുളക്കോഴികൾ. ഇരപിടിക്കാനോ ഇരയായിത്തീരുന്നതിൽനിന്നു രക്ഷപ്പെടാനോ ഒന്നുമല്ലാതെ വെറുമൊരു രസത്തിനു് ജലപ്പരപ്പിൽ നിന്നുയർന്നു് കുട്ടിക്കരണം മറിയുന്ന വെള്ളിമത്സ്യങ്ങൾ. ഭയവും തണുപ്പുമൊന്നുമില്ലാതെ സന്തോഷിച്ചു തുള്ളുന്ന അരയാൽത്തളിരുകൾ. വഴിപോക്കനായി അതിലേ കടന്നുപോകാൻ ഭാഗ്യമുണ്ടായതിൽ ചാരിതാർത്ഥ്യം കൊള്ളുന്ന ഇളംകാററു്. ഇരുട്ടിനെപ്പോലും വേദനിപ്പിക്കാതെ ജീവിച്ചിരിക്കാൻ ഞെരുക്കപ്പെടുന്ന കൽവിളക്കുതിരികൾ. അകലാൻ മനസ്സുവരാതെ അലിയാതെ നിൽക്കുന്ന അമ്പലമണിയലകൾ. ഇല്ലത്തെ സർപ്പക്കാവിൽ അജ്ഞാതവാസത്തിൽ അറിയാതെ പൂത്ത പാലയുടെ അടങ്ങിനില്ലാത്ത സുഗന്ധം. പലകപ്പുറത്തുരുളുന്ന ആഴക്കു് കുടുകപോലെ ഉയരെ നിറം മങ്ങുന്ന ആകാശത്തു് കിളിക്കൂട്ടത്തിന്റെ അണിതെററാത്ത ധൃതി. തലപോയ തെങ്ങിൽ പണിതീരാത്ത വീടു് മുഴമിപ്പിക്കാൻ രാത്രിയായിട്ടും മുറുകിയ താളം കൊത്തുന്ന മരംകൊത്തി. ഇരുട്ടിന്റെ തുണ്ടുപോലെ തെങ്ങോലമുതുകത്തിരുന്നു് എല്ലാം എനിക്കറിയാമല്ലോ എന്നു് നീട്ടിനീട്ടി മൂളുന്ന കൂമൻ. പുല്ലിലും മണലിലും വേലിപ്പടർപ്പിലും ഒളിച്ചിരുന്നു് സംഗീതംകൊണ്ടുമാത്രം സാന്നിദ്ധ്യം വെളിപ്പെടുത്തുന്ന കോടാനുകോടികൾ. ദുഃഖങ്ങളിൽനിന്നു് കുളിച്ചുകയറി അനിശ്ചിതത്വങ്ങളുടെ ഭാരം ഈശ്വരനെന്ന അത്താണിയിലിറക്കിവച്ചു് നെടുവീർപ്പിടുന്ന വെറും മനുഷ്യർ.

തീവ്രവും ഏകമുഖവുമായ ജാഗ്രതയിൽനിന്നു് താല്ക്കാലികമായി മോചിതമായ മനസ്സ് അതിനിഷ്ടപ്പെട്ട മേച്ചിൽപ്പുറങ്ങളിൽ അലയുകയാണെന്നു് മനസ്സിലായി. മൂക്കു കയറിൽ പിടിച്ചു വലിച്ചു ഇടുക്കുതൊഴുത്തിൽ വീണ്ടും കെട്ടാൻ ശ്രമിച്ചു.

മുററത്തെ മാവിൽചുവട്ടിൽ മുകളിലേക്കു വിരൽചൂണ്ടി നില്ക്കുന്ന മുത്തച്ഛൻ.

കണ്ടില്ലേ, അതാണു് തിരുവാതിര. തിരുവാതിര തീക്കട്ടപോലെ. പിന്നെ, മകം നകംപോലെ...

കോടാനുകോടി നാഴിക അകലെ നിന്നു് മാടിവിളിക്കുന്ന നക്ഷത്രങ്ങളെ സ്നേഹിച്ചുതുടങ്ങിയതു് അങ്ങനെയാണു്,

മുത്തച്ഛൻ പറഞ്ഞു മനസ്സിലാക്കി: നമുക്കു് ചന്തം കാണാനാണു് നക്ഷത്രങ്ങളുണ്ടായതെന്നു് നമുക്കു് തോന്നും. നക്ഷത്രങ്ങളുടെ ചന്തം ആരെങ്കിലും കാണണമല്ലൊ; അതിനായി നമ്മളൊക്കെയുണ്ടായി എന്നു നക്ഷത്രങ്ങൾക്കും തോന്നാം.

കുടത്തിലെ വെള്ളത്തിൽ തെളിഞ്ഞു കാണുന്ന ആകാശത്തിന്റെ കഥ മുത്തച്ഛൻ പറഞ്ഞതും അങ്ങനെയൊരു സന്ധ്യയിലാണു്. കുടം ഉടഞ്ഞാൽ കുടത്തിലെ വെള്ളം പോയി, പിന്നെ അതിൽ ആകാശം കാണാൻ പററുമോ? പററില്ല. പക്ഷേ, ആകാശം എങ്ങും പോയില്ല. അതു് അവിടെത്തന്നെയു

ണ്ട്. നമ്മുടെ ദേഹത്തിലെ ജീവനും ഇതുപോലെയാണ്. കടമുടഞ്ഞാൽപ്പിന്നെ നിഴൽപോലും കാണില്ല. പക്ഷേ, വാസ്തവത്തിൽ ഒന്നും ഇല്ലാതായിട്ടില്ല.

ശ്ലോകം ഉരുവിട്ട് പഠിപ്പിക്കുകയും ചെയ്തു.

ഘടസംവൃതമാകാശം ലീയമാനേ
ഘടേ യഥാ
ഘടോ ലീയേത നാകാശം തദ്വ-
ജ്ജീവോ നഭോപമഃ

പിന്നീട് എപ്പോഴോ ചോദിച്ചു: കടത്തിലെ ആകാശത്തിന്റെ കഥ മറന്നോ?

ശ്ലോകം ചൊല്ലിക്കൊടുത്തു.

മുത്തച്ഛന് സന്തോഷമായി. നരച്ച കുറ്റിത്താടി കവിളിൽ ഉരയുന്ന മുത്തം കിട്ടി. താക്കീതു് തരാൻ, പക്ഷേ, മുത്തച്ഛൻ മറന്നില്ല; മറക്കണ്ട, ട്ടോ. അതു് ഉപകരിക്കും. എടുത്താലും കൊടുത്താലും തീരാത്ത ധനം ഒന്നേ ഉള്ളു; വിദ്യ.

പിന്നീടപിന്നീട് മുത്തച്ഛൻ മൂകനായി. കഥ പറയാൻ നിർബ്ബന്ധിച്ചാൽ ചിരിക്കും. ഒരിക്കൽ പറഞ്ഞു: എല്ലാ കഥയും ഒന്നാണ്. ഒരു കുടന്ന വെള്ളം മുക്കി ചെവിക്കരികിൽ പിടിച്ചാൽ എന്തു കേൾക്കാം?

വിരലുകൾക്കിടയിലൂടെ ചോർന്നു പോകുന്നതും നിലത്തു് ഇറ്റുവീഴുന്നതും കേൾക്കാമെന്ന്. അച്ഛൻ ചിരിച്ചു.

ഞാൻ നിന്നോടല്ല അപ്പൂപ്പനോടാണ് ചോദിച്ചതു്.

മറുപടി പറയാൻ കഴിഞ്ഞില്ല.

മുത്തച്ഛൻ ചിരിച്ചു: നല്ലോണം ആലോചിച്ചുനോക്കണം. ശ്രദ്ധിച്ച് ചെവി വട്ടംപിടിച്ചാൽ കടലിരമ്പുന്നതു് കേൾക്കാൻ കഴിയും.

കളിക്കാൻ പോയപ്പോൾ പരീക്ഷിച്ചു നോക്കി.

കേട്ടില്ല.

ഇപ്പോൾ പരീക്ഷിച്ചാലും കേൾക്കാൻ കഴിയുമെന്നു തോന്നുന്നില്ല എന്ന ചിരിയോടെയാണ് പ്രേമയുടെ മുന്നിലെത്തിയതു്.

ചിരിച്ചുകൊണ്ടാണല്ലോ കഥാപാത്രം പ്രവേശിക്കുന്നതു്. വരൂ, ഇരിക്കൂ.

പതുപതുപ്പുള്ള സോഫയിൽ ഇരുന്നു.

ഉയർന്ന പെഡസ്റ്റലിൽവച്ച ഷെയ്ഡുള്ള വിളക്കിനു താഴെ പ്രേമ വായിക്കുകയായിരുന്ന പുസ്തകം ടീപ്പോയിൽ കമിഴ്ന്നുകിടക്കുന്നു, വായിച്ചേടം വായ തുറന്ന്.

നാടകമില്ല?

ഇല്ല, ഇന്നില്ല. ഇന്നൊരു ഞായറാഴ്ച വിശ്രമം എന്നുവച്ചു...പതിവില്ലാത്തതാണല്ലോ പുഞ്ചിരി. വിശേഷിച്ച് എന്തെങ്കിലും അർത്ഥം അതിനുണ്ടോ?

ഓ, ഒന്നുമില്ല. മുത്തച്ഛനെക്കുറിച്ച് ഓർത്തു. കടം ഉടഞ്ഞാലും കടത്തിലെ വെള്ളത്തിൽ കണ്ട ആകാശം...

അദ്വൈതം!

മുഖവുരയില്ലാതെ ചോദിച്ചു: ദേവി? തിരികേ വന്നുവോ എന്നായിരിക്കും?

അതെ.

നോട്ടം തിരിച്ച് പ്രേമ പിറുപിറുത്തു: വന്നില്ല. ഇനിയും.

എവിടെപ്പോയിരിക്കാൻ?

നിങ്ങൾക്കറിവുള്ളതേ ഇതിനെക്കുറിച്ച് എനിക്കും അറിയൂ. വരൂ. നമുക്ക് അപ്പുറത്തേക്ക്പോവാം.

നിരത്തിൽനിന്ന് നാലഞ്ചു വാരയേയുള്ള സ്വീകരണമുറിയിലേക്ക്. മതിലിനോട് ചേർന്ന് ചുവപ്പും വെള്ളയും കടലാസ്സുപൂക്കൾ പന്തലിച്ചു നിൽക്കുന്നു. ജനൽപ്പടികളിൽ ചട്ടികളിൽ റോസാച്ചെടികളും.

പ്രേമ മുന്നിൽ നടന്നു.

വീട്ടിനു പിന്നിലെ റിഹേഴ്സൽ ഹാളിൽ ചിട്ടയില്ലാതെ പല ഭാഗങ്ങളിലേക്കും തിരിഞ്ഞുകിടക്കുന്ന ചൂരൽക്കസേരകളിൽ ഇരുന്നു.

മുഖാമുഖമല്ല.

ആദ്യമിരുന്നതു് പ്രേമ.

തൊട്ടരികിലെ കസേര അഭിമുഖമായി ഇടാൻ ശ്രമിക്കാതെ അതിലിരുന്നു.

നിവർത്തിപ്പിടിച്ച കൈപ്പത്തികളിൽ നോക്കിയാണ് പ്രേമയോട് ചോദിച്ചതു്: ദേവിയുടെ തിരോധാനവും പരിപാടികൾ നീട്ടിവയ്ക്കേണ്ടിവന്നതും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ?

പ്രേമ മുഖം കുനിച്ചു: ഉണ്ടാകാമെന്നു തോന്നുന്നു.

എന്തുതരം ബന്ധം?

വ്യക്തമല്ല.

ഈ സെക്റ്ററിലെ അംഗങ്ങളിൽ ദേവി ഉൾപ്പെട്ടിരുന്നില്ലല്ലോ.

ഇല്ല.

പിന്നെ ദേവിക്ക് സംഘടനയുമായി എന്തു ബന്ധം?

ഞാൻ പറഞ്ഞില്ലേ, സത്യമായും എനിക്കറിയില്ല.

പ്രേമ മുഖമുയർത്തി. കണ്ണുകളിടഞ്ഞു് പതറാതെനിന്നു. വിശ്വസിക്കാതിരിക്കാൻ ന്യായമൊന്നും കണ്ടില്ല.

ദീപയും അപ്രത്യക്ഷയായി എന്നു കേൾക്കുന്നു.

ഞാനും കേട്ടു.

കൂടുതൽ വല്ലതും അറിയാമോ?

ഇല്ല.

ഒരു ചോദ്യവും കൂടി ചോദിക്കാൻ എന്നെ അനുവദിക്കുമോ?

ഇതുവരെ ചോദിച്ച ചോദ്യങ്ങൾക്കൊന്നും മുൻകൂട്ടി അനുവാദം വാങ്ങിയില്ലല്ലോ, പ്രേമ പുഞ്ചിരിച്ചു: ചോദിക്കൂ.

പ്രേമയ്ക്കു സംഘടനയുമായുള്ള ബന്ധമെന്താണ്? ഈ സെക്ടറിൽ അംഗമല്ലെന്നിരിക്കേ...

നഖങ്ങളിലെ പോളീഷിൽ ശ്രദ്ധയൂന്നി തെല്ലിടയിരുന്ന് പ്രേമ താനിരിക്കുന്ന കസേര നേരെ മുഖാമുഖം തിരിച്ചിട്ടു: ഇത്തരം ചോദ്യങ്ങൾ ആരും ചോദിക്കരുതെന്നൊരു ധാരണ നേരത്തെ ഉണ്ടായിരുന്നില്ലേ?

ഉണ്ടായിരുന്നു. മറുപടി പറയുന്നതല്ല ഉചിതമെന്ന് തോന്നുന്നെങ്കിൽ പറയുകയും വേണ്ട. പക്ഷേ, പരസ്പരം കൂടുതൽ അറിഞ്ഞുകൊണ്ട് പ്രവർത്തിക്കുന്നതാവും കൂടുതൽ നല്ലതെന്ന് അനുഭവത്തിൽനിന്ന് മനസ്സിലാകുന്നു.

പിടിക്കപ്പെട്ടാൽ ആ അറിവ് ജീവത്യാഗമല്ലാതെ മറ്റു മാർഗ്ഗമില്ലാതാക്കിത്തീർക്കുമെന്നറിയാം, ഇല്ലേ?

ഇപ്പോൾ ഓരോരുത്തർക്കുമുള്ള അറിവും പങ്കാളിത്തവും തന്നെ, പിടിക്കപ്പെട്ടാൽ, ജീവത്യാഗമല്ലാതെ വേറെ രക്ഷയില്ലെന്ന തരത്തിലുള്ളതാണല്ലോ.

മൗനത്തിന്റെ ഇടവേളയിലെ മനനത്തിനുശേഷം പ്രേമ ശിരസ്സ് മെല്ലെയാട്ടി: ശരിയാണ്.

മരിക്കേണ്ടിവരുന്നെങ്കിൽ എല്ലാം അറിഞ്ഞുകൊണ്ട് മരിക്കുകയാണ് ഭേദമെന്നും തോന്നി.

വിരലുകൾ കോർത്തുപിടിച്ച കൈകൾ മാറത്തമർത്തി പ്രേമ കസേരയിൽ മലർന്ന് ദൃഷ്ടികൾ മേല്പോട്ടുയർത്തി: അവസാന നിമിഷത്തിൽ, മരിക്കാൻ ധൈര്യമില്ലാതെ പോയാലോ?

ആർക്ക്, പ്രേമേ?

ആർക്കെങ്കിലും.

പ്രേമയുടെ ചുണ്ടുകൾ വലിഞ്ഞുമുറുകി നിശ്ചയദാർഢ്യതയിലമർന്നു.

ഇരുൾമൂടിയ മൗനത്തിന്റെ ആഴങ്ങളിലേക്ക് ഇറങ്ങിപ്പോയ്ക്കൊണ്ടിരുന്നു.

രണ്ടും കല്പിച്ച് ഒരു തീരുമാനമെടുത്ത് പ്രേമ മുന്നോട്ടാഞ്ഞു: സംഘടനയുടെ അഖിലേന്ത്യാ സമിതിയിൽ അംഗമാണ് ഞാൻ.

പരിപാടി നീട്ടിവച്ചതെന്തുകൊണ്ടെന്ന് അപ്പോൾ പ്രേമ അറിഞ്ഞിരിക്കണം. ഇല്ലേ.

നീട്ടിവച്ചുവെന്നറിഞ്ഞു. കൂടുതൽ അറിഞ്ഞിട്ടില്ല.

എപ്പോൾ അറിഞ്ഞു?

നിശ്ചിത ദിവസം കഴിഞ്ഞ്.

മുൻകൂട്ടിതീരുമാനിച്ചല്ല നീട്ടിവച്ചതു്?

അല്ല.

രഹസ്യങ്ങൾ ചോർന്നുപോയതിന്റെ ഫലമായിട്ടായിരിക്കുമോ?

ഒരിക്കലുമല്ല.

പിന്നെ?

സംഘടനയെ കുറ്റപ്പെടുത്തുകയാണോ?

അല്ല. എവിടെയാണ് എന്താണ് പിശകു പറ്റിയതെന്ന് അന്വേഷിക്കുക മാത്രമാണ്.

പോസ്റ്റ്മോർട്ടം?

സംഘടന മരിച്ചിട്ടില്ലല്ലോ.

പ്രേമയുടെ ചിരിയിൽ നീരസച്ചുവ നുരഞ്ഞുനിന്നു: ഞാൻ വിചാരിച്ചു...

ശാന്തനായി പറഞ്ഞു, ആ നീരസം കണ്ടില്ലെന്ന ഭാവത്തിൽ: അര ടണ്ണോളം ഡയനമൈറ്റ് കാണാതായിട്ടുണ്ടെന്ന് അധികാരികൾ അറിഞ്ഞിരിക്കുന്നു, അതെവിടെപ്പോയി എന്ന അന്വേഷണം തുടങ്ങിയിരിക്കുന്നു. സമയം വൈകുന്തോറും കൂടുതൽ വിഷമങ്ങൾ വരികയല്ലേ ഉള്ളൂ?

തീർച്ചയായും.

നിരഞ്ജനുമായി ബന്ധപ്പെടാൻ കഴിയാത്ത സാഹചര്യം ഇപ്പോൾ എനിക്കുണ്ടായിരിക്കുന്നു. ഫ്യൂസ് വയർ കത്തിപ്പോവുകയും ചെയ്തു.

എന്റെ പങ്കാളിത്തത്തിന്റെ അളവ് മനസ്സിലായ സ്ഥിതിക്ക് ഇനി നിങ്ങൾ നിരഞ്ജനെ അറിയിക്കാനുള്ളതു് എന്നെ അറിയിച്ചാൽ മതിയല്ലോ.

ശരി.

വേറെയെന്തെങ്കിലും പ്രശ്നമുണ്ടോ?



ദേവിയേയും ദീപയേയും കുറിച്ച് അറിയാനുള്ള ഔൽസുക്യമേയുള്ളു, അതൊരു പ്രശ്നമല്ല.

വ്യക്തമായി എന്തെങ്കിലും അറിഞ്ഞാൽ ഞാൻ ഉടനെ അറിയിക്കാം. പോരെ?

അറിയാൻ എന്റെ സ്വന്തം നിലയിൽ ഞാൻ ശ്രമിക്കുന്നതു് അനുവദിക്കുമോ?

എങ്ങനെ ശ്രമിക്കാമെന്നാണ്?

എങ്ങനേയും.

സാധിക്കുമെന്ന് തോന്നുന്നുണ്ടോ?

സാധിച്ചില്ലെങ്കിലും പരിശ്രമിക്കാതിരിക്കുന്നതിന് ഞാൻ ന്യായീകരണം കാണുന്നില്ല.

ദീപയുടെ കാര്യം പോകട്ടെ, ദേവിക്ക് എന്തുപറ്റി എന്ന് അന്വേഷിക്കുന്നതിൽ എനിക്ക് താല്പര്യക്കുറവുണ്ടെന്ന് കരുതുന്നുണ്ടോ?

മനസ്സിലായില്ല.

ഞാനും ദേവിയും തമ്മിലുള്ള ബന്ധമെന്തെന്ന് ശരിയായി മനസ്സിലാക്കിയിട്ടുണ്ടോ?

കുടുംബ സുഹൃത്തുക്കളെന്നല്ല ബന്ധുക്കൾ തന്നെ എന്ന് മനസ്സിലാക്കിയിട്ടുണ്ട്.

പ്രേമ കസേരയിൽനിന്നെണീറ്റു. കഴുത്തിലൂടെ ചുറ്റിയ സാരിയുടെ തുമ്പ് കൈവിരലിൽ ചുറ്റിയുമഴിച്ചും വലിയ മനോവേദനയോടെയെന്നപോലെ ഉലാത്തി:

കുടുംബ സുഹൃത്തുക്കൾ...ബന്ധുക്കൾ...

ഒരു കൊടുങ്കാറ്റു വരുന്നു എന്ന് മനസ്സിലായി. ഏതു് ദിശയിൽനിന്ന്, എത്ര ശക്തിയിൽ, എന്തെല്ലാം കടപുഴക്കിക്കൊണ്ട് എന്ന് പിടികിട്ടിയില്ല.

അത്തരത്തിൽ അതിനുമുൻപൊരിക്കലും പ്രേമയെ കണ്ടിട്ടില്ല. ആഞ്ഞുകൊത്തുന്നതിനുമുൻപ് വലിഞ്ഞുചുരുളുന്ന സർപ്പത്തെപ്പോലെ പ്രേമ ചുമലുകൾ കുനിച്ച് പുറംതിരിഞ്ഞുനിന്നു.

പെട്ടെന്നു തിരിഞ്ഞ് അഭിമുഖീകരിച്ച് അപരിചിതനെയെന്നപോലെ നോക്കി.

ആര് എന്തു സിദ്ധാന്തം പറഞ്ഞാലും എന്റെ തരുണിനെ മനോരോഗി എന്നു മുദ്രകുത്തി ആത്മഹത്യയിലെത്തിച്ചവർക്ക് മാപ്പുകൊടുക്കാൻ ഞാൻ ഒരുക്കമില്ല. അതിനുത്തരവാദികളായവരെ...

അടക്കാനാവാത്ത ഉദ്വേഗത്തോടെ പ്രേമ കിതച്ചു.

ഓർമ്മയുടെ കടന്നൽക്കൂടിളക്കിയതിന് ക്ഷമാപണം, പോകാനെഴുന്നേറ്റു: ഞാൻ വ്യസനിക്കുന്നു.

കിതപ്പടക്കി, പണിപ്പെട്ട് സ്വയം നിയന്ത്രിച്ച്, പ്രേമ കസേരയിൽ വന്നിരുന്നു. ഇരിക്കൂ, ഞാൻ ഒരു കഥ പറയാം.

അതു പറയാൻ നിർബ്ബന്ധിക്കുന്നതിലൂടെ ഞാൻ പ്രേമയെ വിഷമിപ്പിക്കുകയാവുമെങ്കിൽ...

അല്ല, ഇന്നുവരെ ഞാൻ ആരോടും

പറയാത്തകഥയാണ്. ആരോടെങ്കിലും പറയണമെന്ന് വിചാരിച്ചതുമല്ല. പറയാതെയറിയാവുന്നവർ മൂന്നുപേർ മാത്രം. ദേവി, നാനി, എൻെറ അച്ഛൻ.

ദേവി...

ദേവി?

അതുപോകട്ടെ. നാനിയും അച്ഛനും പോലും മുഴുവനായി അറിഞ്ഞു കഥ എന്നു തോന്നുന്നില്ല. അവർ ഊഹിച്ചു കാണുമെന്നുമാത്രം. ഊഹം ചിലപ്പോൾ കൂടുതലോ കുറവോ ആയിപ്പോകാമല്ലോ. ദേവിക്ക് നിങ്ങളെ വലിയ കാര്യമായിരുന്നു. തരുണിനെപ്പോലെയാണെന്ന് എന്നോട് പറയാറുണ്ടായിരുന്നു. പക്ഷേ, നിങ്ങൾ തരുണിനെപ്പോലെയാണെന്ന് എനിക്ക് തോന്നിയിട്ടില്ല. തരുണിനെപ്പോലെ തരുൺ മാത്രമേയുള്ളു കൊണ്ടുതന്നെ. നഷ്ടം എൻേറതുമാത്രമായിരുന്നു എന്നും വിചാരിക്കരുത്, ലോകത്തിൻെറ മുഴുവൻ നഷ്ടമായിരുന്നു. അതുകൊണ്ടുതന്നെ ലോകമനസ്സാക്ഷി തിരിച്ചടിക്കേണ്ടതുണ്ട്. ആ ചുമതലയിൽനിന്ന് ആരെങ്കിലും വ്യതിചലിക്കുന്നത് പ്രകൃതിവിരുദ്ധമാണ്.

ദേവിയെപ്പററി പറയുമ്പോൾ പ്രേമ ഭൂതകാലമാണുപയോഗിക്കുന്നതെന്ന വസ്തുത മനസ്സിൽ കുരമ്പുപോലെ തറച്ചു കയറിനിന്നു.

പ്രേമ ചോദിച്ചു, വീറോടെ: മനുഷ്യന് കൂടുതൽ ആഴവും പരപ്പുമുള്ള സ്വാതന്ത്ര്യമുണ്ടാകാൻ വേണ്ടിയല്ലേ ശാസ്ത്രം ജനിച്ചതും വളർന്നതും?

മറുപടി ആവശ്യമില്ലാത്ത ചോദ്യം.

മൌനം പാലിച്ചു.

പ്രേമ തുടർന്നു: ആ ശാസ്ത്രം മനുഷ്യരെ കൂട്ടക്കൊല ചെയ്യുന്ന അണ്വായുധങ്ങളാവുന്നത് ക്ഷന്തവ്യമാണോ? അത്രതന്നെ അക്ഷന്തവ്യമല്ലേ അതേ ശാസ്ത്രം സൂക്ഷ്മമായ ശാസ്ത്രീയാവബോധമുള്ളവരെ ക്രൂശിക്കുന്നതും?

കഥയെന്താണ്, പറയൂ.

കഥയായിട്ട് പറഞ്ഞാൽ നിങ്ങൾ വിചാരിക്കും ഞാനൊരു പ്രതികാരദുർഗ്ഗയായി മാറിയിരിക്കുകയാണെന്ന്. അതു മാത്രമാണ് കാര്യമെന്ന്.

പ്രതികാരം പ്രത്യക്ഷകാരണത്തോടുള്ള വൈകാരികപ്രതികരണമായതുകൊണ്ട് എനിക്കതിനോട് വലിയ മമതയില്ലെന്നതു ശരിയാണ്. പക്ഷേ, വ്യക്തിപരമല്ലാത്ത പ്രതികാരബുദ്ധി പുരോഗമനപരമാണെന്ന് ഞാൻ സമ്മതിക്കുകയും ചെയ്യുന്നു.

അത്രയെങ്കിലും നിങ്ങൾ സമ്മതിക്കുന്നു. അതുപോലും ദേവി സമ്മതിക്കുകയില്ലായിരുന്നു.

സമ്മതിക്കുകയില്ല എന്നല്ല സമ്മതിക്കുകയില്ലായിരുന്നു എന്നുതന്നെയാണോ പറഞ്ഞത്?

അതെ.

അപ്പോൾ, ദേവി ജീവിച്ചിരിപ്പില്ലേ?

എന്ന് ഞാൻ പറഞ്ഞില്ല. സൂക്ഷ്മമായി വ്യവച്ഛേദിച്ചാൽ വർത്തമാനകാലത്തിൻെറ വളരെ ഇടുങ്ങിയ സമയപരിമിതിയിൽ ആരുടെയെല്ലാം ആയുസ്സാണ് സത്യബോധത്തോടെ നമുക്ക് ഉൾപ്പെടുത്താൻ കഴിയുക? തരുണിനെക്കുറിച്ചാണെങ്കിൽ ഒരു കാര്യം തീർത്തും പറയാം. തരുൺ ഇന്ന് ജീവിച്ചിരിപ്പില്ല. ഞാൻ തരുണിനെ ജീവനുതുല്യം സ്നേഹിക്കുന്നു എന്ന് ഊഹിച്ചിരിക്കും, ഇല്ലേ? ഈ വാർത്തമാനകാല പ്രയോഗം ഈ സത്യപ്രസ്താവനയാണ്. നിമിഷത്തിൽനിന്ന് നിമിഷത്തിലേക്കു നീങ്ങുന്ന വർത്തമാനകാലത്തിലെ ഓരോ നിമിഷവും എൻെറ ജീവിതത്തിൽ ഈ പ്രസ്താവന സത്യമാണ്. തരുണിൻെറ മരണത്തോടെ എൻെറ ജീവിതം ആകെ ഇനി പൂരിപ്പിക്കാനാവാത്ത സമസ്യയായി എന്നതും സത്യംതന്നെ. ആധുനിക ശാസ്ത്രത്തിന് പററിയ ഹിരോഷിമയോളം വലിയ ദുരന്തമാണ് തരുണിൻെറ മരണവും. ഒരുവേള ഹിരോഷിമയെക്കാൾ വലിയതും. ഹിരോഷിമകൾ ആവർത്തിക്കാതിരിക്കണമെങ്കിൽ തരുൺ ജോഷിമാർ ജീവിച്ചിരിക്കണമെന്ന് ഞാൻ വിശ്വസിക്കുന്നു. ശാസ്ത്രജ്ഞൻെറ ക്യാരക്ടറാണ് ശാസ്ത്രത്തിൻെറ, ലോകത്തിൻെറ, ഡെസ്റ്റിനി.

പ്രേമയുടെ അസ്വാസ്ഥ്യം പെരുകിവന്നു. ഇതു് പറയുമ്പോഴാണ് പലർക്കും അഭിപ്രായവ്യത്യാസം. അഭിപ്രായവ്യത്യാസം പോലും! ദേവിക്ക്, അച്ഛന്, ചിലപ്പോൾ നിങ്ങൾക്ക്, പിന്നെ മററു പലർക്കും. നിസ്സഹായതയ്ക്കു സഹിഷ്ണുതയെന്ന ഓമനപ്പേർ നൽകുന്നവരോട് എനിക്ക് പുച്ഛമേയുള്ളൂ. കൊള്ളക്കാരെല്ലാം കാലംകൊണ്ട് വാല്മീകിമാരായി മാറുമെന്ന് വിശ്വസിക്കാനുള്ള മൗഢ്യം എനിക്കില്ല. തരുൺ ജോഷിമാരെ ഈ കൊള്ളക്കാർ ഇനിയും കൊല്ലാക്കൊല ചെയ്യും. പൂർണ്ണമായ ശുദ്ധീകരണത്തിൽ കുറഞ്ഞ ഒന്നുകൊണ്ടും ഫലമുണ്ടാവില്ല. അഭിപ്രായവ്യത്യാസമുണ്ടോ?

ദേവിയെക്കുറിച്ച് വ്യക്തമായോ അവ്യക്തമായെങ്കിലുമോ അറിയാവുന്ന ഏതോ ഒരു പ്രധാന കാര്യം പ്രേമ എന്നിൽ നിന്ന് മറച്ചുവയ്ക്കുന്നു എന്ന് ഞാൻ കരുതുന്നു. സത്യമറിയാൻ അനർഹനാണ് ഞാനെന്ന് പ്രേമയ്ക്കു തോന്നുന്നെങ്കിൽ ഈ സംവാദം നീട്ടിക്കൊണ്ടു പോകാൻ ഞാനാഗ്രഹിക്കുന്നില്ല.

ഇതു നാടകമല്ല, പ്രേമ തൊട്ടു മുന്നിൽ വന്നുനിന്ന് ശിരസ്സു കുനിച്ചു കിതച്ചു. മനസ്സിലായോ? നിങ്ങളെൻെറ കാൽച്ചുവട്ടിൽ വീണ്ടും വീണ്ടും തീയെരിയിക്കുന്നതെന്തിന്? ദേവി ജീവനോടെയുണ്ടാകണമെന്ന് മററാരെക്കാളും ശക്തിയായി ഞാനാണാഗ്രഹിക്കുന്നതെന്ന് ഞാൻ കരുതുന്നതിൽ എന്നോട് ക്ഷമിക്കുക. പക്ഷേ, അവൾക്കെന്തോ അത്യാപത്തു് പററിയിട്ടുണ്ടെന്ന് ഞാൻ ഭയപ്പെടുന്നു. നിങ്ങളും അതുതന്നെയാണ് ഭയപ്പെടുന്നതെന്നും എനിക്കറിയാം. പക്ഷേ, ഊഹാപോഹങ്ങൾ നിങ്ങളുടെ മുന്നിൽ നിരത്താൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഞാനെന്തിന് നിങ്ങളിൽനിന്ന് ഇത്തരത്തിലെന്തെങ്കിലുമൊക്കെ മറച്ചു പിടിക്കണം?

നാനി എന്തു പറയുന്നു?

നാനി? എന്ത് പറയാൻ! എല്ലാം മനസ്സിൽ ഒതുക്കി ഒന്നും പറയാതേയും കരയാതേയും ഇരിക്കുന്നു.

പക്ഷേ...

എന്താണ്?

ദേവിയെ ആരെങ്കിലും അന്വേഷിക്കുന്നുണ്ടോ!

ഉണ്ട്, പോയിരിക്കാവുന്ന വഴികളിലെല്ലാം തിരയുന്നുണ്ട്.

സംഘടനയുടെ പ്രവർത്തനങ്ങളുമായി ദേവിയുടെ തിരോധാനത്തിന് ബന്ധമുണ്ടെന്ന് പ്രേമ കരുതുന്നുണ്ടോ?

പ്രേമ അടക്കിപ്പിടിച്ച് ചോദിച്ചു: ക്രോസ്‌വിസ്താരം നടത്തുന്ന ഒരു മണ്ടനായ വക്കീലിനെപ്പോലെ നിങ്ങൾ ഇതേ ചോദ്യം പല രീതിയിലും ചോദിച്ചുകൊണ്ടേഇരിക്കുന്നു. കഷ്ടംതന്നെ. അതിസമർത്ഥനായ വക്കീലും ചിലപ്പോൾ മണ്ടനായി അഭിനയിക്കാറുണ്ട്. അതിരിക്കട്ടെ, ബന്ധമുണ്ടെന്നുതന്നെയാണ് ഞാൻ കരുതുന്നതു്. ഒരു രഹസ്യപ്രേമത്തിൻെറ പിന്നാലെ ദേവി ഒളിച്ചോടിയിരിക്കും എന്ന് ഞാൻ കരുതുന്നില്ല. ചമ്പൽത്താഴ്‌വരയിലെ കൊള്ളക്കാർ ദേവിയെ തട്ടിക്കൊണ്ടുപോയി എന്നും ഞാൻ കരുതുന്നില്ല. പോരേ? ഇനി എന്താണ് ചോദിക്കാനുള്ളതു്?

ക്ഷമിക്കു, ഞാൻ വിചാരണ നടത്താനല്ല വന്നതു്.

എഴുന്നേററു, പതുക്കെ.

പിണങ്ങിയോ?

ആരോട്? എന്തിന്?

നോക്കു, നാടകത്തിലല്ലാതെ ഞാൻ കരയാറില്ല എന്നതുകൊണ്ട് എനിക്ക് ദുഃഖമില്ല എന്ന് വിചാരിക്കരുതു്.

വിചാരിച്ചിട്ടില്ല.

സംശയം തോന്നി.

എൻെറ ഒരു സഹപ്രവർത്തകൻെറ രീതിയിൽ പറഞ്ഞാൽ ആദ്യം കണ്ടപ്പോഴേ എനിക്കു തോന്നി പ്രേമയുടെ ഉള്ളിൽ ഒരു വലിയ ഭൂകമ്പം വിഴുങ്ങുന്നു എന്ന്.

അതെങ്ങനെ?

എങ്ങനെയോ.

ഒരു മിനിററിരിക്കൂ. കുടിക്കാനോ കഴിക്കാനോ ഒന്നും തന്നില്ലല്ലോ.

വേണമെങ്കിൽ ചോദിക്കുമായിരുന്നു.

ഞാനൊരു രേഖ തരാം. വായിച്ച് തിരികെ തരണം.

എന്താണെന്ന് ചോദിച്ചില്ല.

ഒരു നീണ്ട കവറുമായാണ് പ്രേമ തിരികെ വന്നതു്.

കവർ കൈമാറിയപ്പോൾ യാത്രപറയാൻ പ്രേമയ്ക്ക് തിടുക്കമായി.

സമയമേറെയായി എന്ന് നിരത്തിലെ വിജനത തെളിയിച്ചു.

നേർത്ത വെള്ളക്കാറിൻെറ പാടപോലുമില്ലാതെ തെളിഞ്ഞ ആകാശം, തുടിക്കുന്ന നക്ഷത്രങ്ങൾ.

തിരുവാതിര തീക്കട്ടപോലെ.

(തുടരും)

എൻ. ഇ. ബാലറാം

# രീതി

**സംസ്കൃത സൗന്ദര്യശാസ്ത്രത്തിലെ പ്രമുഖമായ സമ്പ്രദായങ്ങളിലൊന്നാണ് രീതി ഇത് വെറുമൊരു കലാ സമ്പ്രദായമല്ലെന്നും കലയ്ക്ക് കാതൽ നൽകുന്ന ഘടകമാണെന്നും മാർക്സിസ്റ്റ് സാഹിത്യ വീക്ഷണത്തിന്റെ സഹായത്തോടെ തെളിയിക്കാനുള്ള ഒരു ശ്രമമാണ് ഈ ലേഖനം.**

സംസ്കൃത സൗന്ദര്യശാസ്ത്രത്തിൽ മുഖ്യമായും രസം, ധ്വനി, അലങ്കാരം, വക്രോക്തി (ഉക്തികം), രീതി, ഔചിത്യം, ചമത്കാരം, എന്നിങ്ങനെ സുപ്രസിദ്ധങ്ങളായ ഏഴ് സമ്പ്രദായങ്ങളാണ് ഉള്ളത്. രീതിയെയും ആ സിദ്ധാന്തത്തിന്റെ വികാസത്തെയും കുറിച്ചാണ് ഈ ലേഖനത്തിൽ പ്രതിപാദിക്കാൻ ഉദ്ദേശിക്കുന്നത്. രീതിയുടെ പ്രമുഖ വക്താവ് വാമനനാണ്. വാമനന്റെ സിദ്ധാന്തം കാവ്യത്തിന്റെ ആത്മാവ് രീതിയാണെന്നാണ്. യഥാർത്ഥത്തിൽ വാമനന് മുമ്പുതന്നെ ഏതാണ്ട് രീതിക്ക് സമാനമായ മാർഗ്ഗമെന്ന ഒരു സിദ്ധാന്തം ഉദ്ഭവിച്ചിരുന്നു. രീതിയുടെ പ്രധാന ചാമ്പ്യൻ വാമനനാണെന്ന് പറഞ്ഞതുകൊണ്ട് മററാരും ഈ വിഷയത്തിൽ താല്പര്യം കാണിച്ചില്ലെന്ന് ധരിക്കരുത്.

എന്നാൽ പിന്നീടുള്ള കാലഘട്ടത്തിൽ പല സംസ്കൃത പണ്ഡിതൻമാരും രീതിയെ അത്ര ഗൗരവമായി ഗൗനിച്ചില്ല. കുന്തകനാണ് അല്പമൊന്ന് അക്കാര്യത്തിൽ ചിന്തിച്ചത്. അദ്ദേഹം കവിയുടെ വ്യക്തിഗതമായ ശൈലീഗുണമാണ് രീതിയെന്നു പറഞ്ഞവസാനിപ്പിച്ചു. ശിംഗഭൂപാലനെപ്പോലുള്ളവർ കേവലം പദവിന്യാസഭംഗിയാണ് രീതിയെന്നുവരെ ധരിച്ചുവശായി. ഏതായാലും വാമനൻ പറഞ്ഞിടത്തുനിന്ന്, അതായത് അർത്ഥഗുണങ്ങളുടെ സൗന്ദര്യ ആസ്വാദനം എന്നിടത്തുനിന്ന്, രീതിസിദ്ധാന്തത്തെ പുഷ്ടിപ്പെടുത്താനുള്ള ശ്രമമൊന്നും പിന്നീട് കാണാൻ കഴിഞ്ഞില്ല.

സംസ്കൃത സൗന്ദര്യശാസ്ത്രത്തിൽ കാവ്യശരീരമെന്നും കാവ്യാത്മാവ് എന്നുമുള്ള പ്രയോഗങ്ങൾ പഴയ കാലത്തുതന്നെ ഉണ്ടായിരുന്നു. ഏതാണ്ട് ആധുനിക കാലഘട്ടത്തിൽ ഭാവമെന്നും (Content) രൂപമെന്നും (Form) പറയുന്ന അർത്ഥത്തിലാണ് ആ സംജ്ഞകൾ അന്ന് പ്രയോഗിച്ചുപോന്നത്. വാമനൻ ധ്വനിയാണ് ആത്മാവ് എന്നു പറഞ്ഞപ്പോൾ ധ്വനികാരൻ വ്യംഗ്യാർത്ഥമാണതെന്നു വ്യാഖ്യാനിച്ചു. ദണ്ഡി ഗുണമാണ് പ്രാണൻ എന്നു പറഞ്ഞപ്പോൾ വിശ്വനാഥൻ രസമാണ് ആത്മാവെന്ന് ചൂണ്ടിക്കാണിച്ചു. രാജശേഖരനാവട്ടെ കാവ്യപുരുഷന്റെ ഭാര്യയായിട്ടാണ് സാഹിത്യവിദ്യയെ ചിത്രീകരിച്ചത്.

അലങ്കാരവാദിയായ ദണ്ഡി രീതിയെന്ന പദം ഉപയോഗിച്ചില്ലെങ്കിലും രണ്ടു വിധം മാർഗ്ഗങ്ങളെക്കുറിച്ച് സൂചിപ്പിച്ചു. ആ മാർഗ്ഗങ്ങൾ യഥാർത്ഥത്തിൽ പ്രാദേശിക സാഹിത്യ ശൈലികളായിരുന്നു. വൈദർഭ കാവ്യമെന്നും ഗൗഡ കാവ്യമെന്നുമാണ് അദ്ദേഹം പറഞ്ഞത്. ദണ്ഡിക്കു മുമ്പുണ്ടായിരുന്ന ഭാമഹനാവട്ടെ, ഭരതനാവട്ടെ, മററാരെങ്കിലുമാവട്ടെ, മാർഗ്ഗത്തെക്കുറിച്ചോ രീതിയെക്കുറിച്ചോ പറഞ്ഞതായി ഇതുവരെ അറിവില്ല. അലങ്കാരവിഷയത്തിനു പുറമേ ദണ്ഡി മാർഗ്ഗത്തെക്കുറിച്ചും ഗുണത്തെക്കുറിച്ചും പ്രതിപാദിക്കുകയുണ്ടായി. ഈ പശ്ചാത്തലത്തിലാണ് വാമനൻ തന്റെ നൂതനസിദ്ധാന്തം ഉന്നയിക്കുന്നത്. വാമനൻ സൗന്ദര്യശാസ്ത്രത്തിന് ചെയ്ത സംഭാവനകൾ പ്രധാനമായും താഴെ പറയുന്നവയാണ്.

ഒന്നാമതായി അദ്ദേഹം ഗുണത്തെ രണ്ടായി തരം തിരിച്ച് നിർവ്വചിക്കയുണ്ടായി. ശബ്ദഗുണമെന്നും അർത്ഥഗുണമെന്നുമുള്ള പേരിൽ. രണ്ടാമതായി ഗുണത്തെ അലങ്കാരത്തിൽനിന്ന് വേർപെടുത്തി ഒരു പ്രത്യേക സൗന്ദര്യശാസ്ത്ര കാററഗറിയാക്കി വികസിപ്പിച്ചു. മൂന്നാമതായി അർത്ഥഗുണങ്ങളുടെ (ശബ്ദഗുണത്തിന്റെയല്ല എന്നോർക്കണം) ആവിഷ്കാരമായി കാവ്യനിർമ്മാണം ഉണ്ടാവേണമെന്ന് സൂചിപ്പിച്ചു. അതാണ് രീതിസിദ്ധാന്തം എന്നു പറയുമ്പോൾ വാമനൻ ഉദ്ദേശിക്കുന്നത്.

അർത്ഥഗുണവും ശബ്ദഗുണവും തമ്മിലുള്ള വ്യത്യാസം ഒരുദാഹരണംകൊണ്ട് ഇവിടെ വ്യക്തമാക്കാം. എങ്കിൽ മാത്രമേ വാമനന്റെ സംഭാവനയുടെ പ്രാധാന്യം മനസ്സിലാകയുള്ളു. കാന്തി എന്ന ഗുണത്തിന്റെ ശബ്ദഭാഗവും അർത്ഥഭാഗവും പറയാം. ശബ്ദഗുണപ്രകാരം കാന്തി എന്നുപറഞ്ഞാൽ പദഭംഗിയെന്നാണർത്ഥം. അർത്ഥഗുണപ്രകാരം രസമെന്നാണർത്ഥം. പ്രസാദം, ശ്ലേഷം, സമത തുടങ്ങിയ എല്ലാ ഗുണങ്ങൾക്കും (10 എണ്ണത്തിനും) ഇതുപോലെ ശബ്ദഗുണവും അർത്ഥഗുണവും വ്യത്യാസപ്പെടുത്തിയാണ് അദ്ദേഹം നിർവ്വചിച്ചത്. അർത്ഥഗുണം എന്നുപറയുമ്പോൾ വാമനൻ കേവലം പദഭംഗിയെയല്ല സൂചിപ്പിക്കുന്നത്. ആശയങ്ങൾ എങ്ങനെ കാവ്യ ശരീരത്തിൽ ഉൾപ്പെടുത്തേണമെന്നതാണ് അദ്ദേഹത്തിന്റെ ചിന്ത എന്ന് ഇതിൽനിന്ന് വ്യക്തമാകും. ഞാൻ വളരെ സംക്ഷേപിച്ചാണ് സംഗതികൾ പറഞ്ഞത്. അതിൽ നിന്ന് തന്നെ ശിംഗഭൂപാലനെപ്പോലുള്ളവർ പറഞ്ഞതുപോലെ രീതി എന്നു പറഞ്ഞാൽ പദവിന്യാസഭംഗിയല്ലെന്ന് മനസ്സിലാകും. വാമനൻ കാര്യത്തിന്റെ ആത്മാവാണ് രീതിയെന്ന് പറഞ്ഞതു തന്നെ ദുർവ്യാഖ്യാനങ്ങൾ വരരുതെന്നു കരുതിയാകണം. കാവ്യത്തിന്റെ ആത്മാവ് എന്ന് പറയുമ്പോൾ കേവലം ബാഹ്യാലങ്കാരങ്ങളല്ല ആ പണ്ഡിതൻ കാണുന്നത്. തീർച്ചയായും ഒരതിർത്തിവരെ ഉള്ളടക്കംകൂടി എന്താവണം എന്നദ്ദേഹം ചിന്തിച്ചിട്ടുണ്ടാകണം.

എന്നാൽ വാമനന്റെ ഈ ഗുണവിഭജനത്തെ (അർത്ഥഗുണമെന്നും ശബ്ദഗുണമെന്നും വേർതിരിച്ച് നിർവ്വചിച്ച വിധത്തെ) ഹേമചന്ദ്രൻ, മാണിക്യചന്ദ്രൻ, ജഗന്നാഥൻ, തുടങ്ങിയ അലങ്കാരശാസ്ത്രജ്ഞൻമാർ സ്വീകരിച്ചതേയില്ല. അവ അടിസ്ഥാനരഹിതങ്ങളാണെന്നവർ പറഞ്ഞു. കൃത്രിമമായ ഈ വിഭജനം സൗന്ദര്യശാസ്ത്രത്തെ പോഷിപ്പിക്കുന്നില്ലെന്നാണ് അവരുടെ നിലപാട്. ഈ വിഷയത്തിൽ പങ്കുചേർന്ന പലരും നല്ലൊരുവാദപ്രതിവാദം അക്കാലത്ത് നടത്തിയിരുന്നു. ഭാരതീയസൗന്ദര്യശാസ്ത്രത്തിലെ ഒരു തർക്കം ഇതുതന്നെയായിരുന്നു. ഉദ്ഭടന്റെ പക്ഷക്കാരെ ഔദ്ഭടൻമാർ എന്നും, വാമനന്റെ പക്ഷക്കാരെ വാമനിയരെന്നും അക്കാലത്ത് പറഞ്ഞുവന്നു. ഒരു കാര്യം സമ്മതിക്കണം. ഭരതനാണ് ആദ്യമായും ഗുണമെന്ന സൗന്ദര്യശാസ്ത്ര കാററഗറിയെപ്പററി പറഞ്ഞതെന്ന് തോന്നുന്നു: അദ്ദേഹത്തിന്റെ ഗുണസിദ്ധാന്തത്തെ അപൂർണ്ണതകളോടുകൂടിയാണെങ്കിലും പുഷ്ടിവരുത്തിയത് വാമനനാണെന്നത് ചരിത്രസത്യമാണ്. അതാവട്ടെ, കാവ്യത്തിന്റെ ആത്മാവെന്താണെന്ന ചോദ്യത്തിന് ഉത്തരം കണ്ടെത്താനുമാണ്.

രൂപഭാവങ്ങളെപ്പററി പറയുമ്പോൾ ഇവിടെ വേറൊരുകാര്യംകൂടി സൂചിപ്പിക്കുന്നു. പല ഭാരതീയ സൗന്ദര്യശാസ്ത്രജ്ഞൻമാരും കാവ്യപ്രയോജനം, കാവ്യഹേതു, കാവ്യയോനി (Source of poetry) എന്നിവ ചർച്ചചെയ്യാറുണ്ട്. സത്യത്തിൽ സംസ്കൃത സൗന്ദര്യശാസ്ത്രത്തിന്റെ ഉള്ളടക്കം കാവ്യഹേതുവും കാവ്യപ്രയോജനവും കാവ്യാൽഭവകേന്ദ്രവും ആണെന്ന് തറപ്പിച്ചുപറയാം. അതായതു രൂപഭാവങ്ങളുടെ സമ്യക്കായ ബന്ധത്തെക്കുറിച്ചു സംസ്കൃത സൗന്ദര്യശാസ്ത്രം ഗാഢമായി പരിശോധിച്ചിരുന്നുവെന്നർത്ഥം. രീതികാരനും ഏതാണ്ട് ഈ വഴിക്ക് നീങ്ങിയിരുന്നു. ഒരിക്കലും ശുദ്ധകലാവാദം ഭാരതീയ സൗന്ദര്യശാസ്ത്രം ഒരു ഘട്ടംവരെ സ്വീകരിച്ചിരുന്നില്ല.

## പാശ്ചാത്യ സൗന്ദര്യ ശാസ്ത്രത്തിലെ സ്റ്റൈൽ

പാശ്ചാത്യ സാഹിത്യത്തിൽ സ്റ്റൈൽ എന്നു പറയുന്നത് ചില കാര്യങ്ങളിലെങ്കിലും നാം ഇതുവരെ ചർച്ചചെയ്ത രീതിക്കു സമാനമായ ഒരു കാററഗറിയാണ്. എന്നാൽ അവ രണ്ടും ഒന്നാണെന്നാരും കരുതുകയില്ലല്ലൊ. അവ തമ്മിൽ പല സാദൃശ്യവും കാണാം. സ്റ്റൈൽ ഓരോ കലാകാരന്റെയും വ്യക്തിത്വത്തെയാണ് പ്രകടിപ്പിക്കുന്നതെന്ന് പറയുമ്പോൾത്തന്നെ രൂപഭാവങ്ങളുടെ പരസ്പരഐക്യമാണ് മെച്ചപ്പെട്ട സ്റ്റൈൽ എന്ന് പാശ്ചാത്യരും സമ്മതിക്കുന്നു. തിയോഡർ ഡ്രൈസറുടെ ശൈലിയിൽ കാണുന്നത് അമേരിക്കൻ ജീർണ്ണജീവിതത്തിന്റെ പ്രതികരണമാണ്. മാഡംബോവറിയിൽ കാണുന്നത് ഫ്രഞ്ചു ജീവിതത്തിന്റെ സെൻറിമെൻറുകളാണ്. കലുഷമായ പശ്ചിമയൂറോപ്പിന്റെ പ്രതിബിംബമാണ് ജോയിസിന്റെ കൃതികളിൽ കാണുന്നത്. ഇവിടെയും ശ്രദ്ധേയമായ കാര്യം രൂപഭാവബന്ധം തന്നെയാണ്. അപ്പോൾ രൂപഭാവബന്ധമാണ് സ്റ്റൈലിന്റെ മുഖ്യവശമെങ്കിൽ രീതിയുടെ പ്രധാന വശവും അതു തന്നെയാണ്. അതല്ലാത്ത പല കാര്യങ്ങളിലും ഇവ തമ്മിൽ ധാരാളം വ്യത്യാസം കാണാം. പശ്ചിമയൂറോപ്പിൽ സ്റ്റൈൽ എന്ന കാററഗറി വളർന്നുവന്നത് ഭാവനാസമ്പ്രദായത്തിന്റെ ശക്തമായ പ്രതിഭാസം എന്ന നിലയ്ക്കാണ്. സാമൂഹ്യ പ്രശ്നങ്ങളും സൗന്ദര്യശാസ്ത്രപ്രശ്നങ്ങളും അകൽച്ചയുള്ളവയല്ലെന്നും സമാനമായവയാണെന്നുമുള്ള നിലയിൽ കലാവിഷ്കരണം നടത്തുന്ന രീതിയെ സ്റ്റൈൽ എന്നവർ വിളിച്ചുവന്നു. സ്റ്റൈലിൽ പ്രതിഫലിക്കുന്നത് രാജ്യത്തിന്റെ സ്വഭാവമാണ്. വ്യക്തിപരമായ ധാരാളം വ്യത്യാസങ്ങൾ ഇതിൽ കാണാം. ഗ്രീക്ക് കലയിലോ, റിനൈസൻസ് കലയിലോ, ഗോഥിക് കലയിലോ എല്ലാം കാണുന്നത് സ്റ്റൈലിന്റെ വ്യത്യാസം കൂടിയാണ്. ശുദ്ധകലാവാദികൾ വ്യക്തിയുടെ പ്രത്യേക രീതിയിലുള്ള സമ്പ്രദായങ്ങളെ സ്റ്റൈൽ എന്നു പറയുന്നുണ്ടെന്ന കാര്യം ഇവിടെ മറക്കുന്നില്ല

## പുതിയ പ്രശ്നവും പുതിയ ഉത്തരവും

ചരിത്രപരമായ വികാസത്തിൽ സ്റ്റൈൽ (ഇനി നമുക്ക് രീതി എന്ന് വിളിക്കാം) ഒരു പ്രധാന കാററഗറിയായി കലാരംഗത്തിൽ വന്നിരിക്കുകയാണ്. രീതിമാററം തുടരെയുള്ള ഒരു ഗതിക്രമമായി വികസിച്ചിരിക്കുന്നു. ആധുനികരീതി എന്താണെന്ന പ്രശ്നം ഇതോടുകൂടി ഉയർന്നിരിക്കുകയാണ്. ഇതുവരെയുള്ള നിർവ്വചനപ്രകാരം രൂപഭാവങ്ങളുടെ ഐക്യത്തെയാണ് രീതി എന്നു പറയുന്നത്, ഇത് തൃപ്തികരമായ ഉത്തരമാണെന്നു തോന്നുന്നില്ല. കാരണം നല്ല എല്ലാ കലാസൃഷ്ടികളിലും (സാഹിത്യമടക്കം) രൂപഭാവങ്ങളുടെ ഐക്യം കാണാം. അപ്പോൾ അവയുടെ എല്ലാം രീതി ഒന്നാണോ? ഒരിക്കലുമല്ല. ആ നിലയ്ക്ക് ആ നിർവ്വചനം അപര്യാപ്തമായ ഒന്നാണ്. ഗോയ്ഥെയുടെ നിർവ്വചനവും തൃപ്തികരമാണെന്നു പറയാമോ? ശ്രദ്ധിക്കുക. ഗോയ്ഥെ പറയുന്നത് ഇപ്രകാരമാണ്: ''പ്രതിഭാസത്തിന്റെ അന്തസ്സത്തയിലും അഗാധജ്ഞാനത്തിലും അധിഷ്ഠിതമാണ് രീതി (സ്റ്റൈൽ). എന്നാൽ ആ രീതി നമുക്ക്, മനസ്സിലാകുന്ന, കാണാവുന്ന ഭാവനകൾ സൃഷ്ടിക്കാൻ കഴിവുള്ളതാകുന്നു.'' ഇതാണ് ഗോയ്ഥെയുടെ പക്ഷം. രീതിക്കു രൂപം കൊടുക്കുന്ന ജ്ഞാനവും രീതിയുടെ പ്രകാശനവും രണ്ടാണെന്നാണ് ഗോയ്ഥെയുടെ അഭിപ്രായം. ജ്ഞാനവും അതിൽനിന്ന് ഉടലെടുക്കുന്ന സൃഷ്ടിയും തമ്മിലുള്ള ബന്ധവും ബന്ധരാഹിത്യവും അപ്പോഴും തുടരുകയാണ്. തൻമൂലം തൃപ്തികരമായ ഉത്തരം അതുകൊണ്ടാകുന്നില്ല.

ആധുനിക ഫോർമലിസ്ററ് ചിന്തകൻമാർ ഘടനാവാദത്തെ (structuralism) പ്രത്യേക ശൈലി (രീതി)യാക്കി പൊക്കിക്കാണിക്കാൻ ശ്രമിക്കുന്നുണ്ട്. കേവലം രൂപത്തെ ആധാരമാക്കിയുള്ള പരിശ്രമമാണിത്. ധർമ്മങ്ങൾ എന്താണെന്ന് സൂചിപ്പിക്കാതെ സ്വയം സംപൂർണ്ണമായ രൂപങ്ങളെ ശൈലിയായി അവർ ചിത്രീകരിക്കുന്നു. അത്രയുമല്ല, അവർ ഭാഷാപരമായ, ശബ്ദസംബന്ധിയായ പ്രതിഭാസത്തെയാണ് രീതിയായി കാണുന്നത്. അങ്ങനെ വരുമ്പോൾ സൗന്ദര്യശാസ്ത്രസംബന്ധമായ സത്ത എന്താണെന്ന് അവർക്ക് വിശദീകരിക്കാനും കഴിയുന്നില്ല. കല എന്തിനാണെന്ന ചോദ്യത്തിന് ഉത്തരം നല്കാനും ഘടനാവാദശൈലിക്കാക്ക് സാധിക്കുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ ഘടനാവാദരീതി സൗന്ദര്യശാസ്ത്രത്തെ പുഷ്ടിപ്പെടുത്തുന്നില്ലെന്നതാണ് യാഥാർത്ഥ്യം. ഘടനാവാദത്തിന് സൗന്ദര്യശാസ്ത്രവുമായി പൊതുവേ ഉണ്ടാകാവുന്ന ബന്ധങ്ങളെക്കുറിച്ചല്ല ഞാൻ ഇവിടെ പറയുന്നതെന്നകാര്യം പ്രത്യേകം പറയട്ടെ.

പാശ്ചാത്യ സഹജാവബോധ സൗന്ദര്യശാസ്ത്രം പലതരം രീതികളെക്കുറിച്ചും പറയുന്നുണ്ട്. അവയെല്ലാം ഇവിടെ പരിശോധിക്കുന്നില്ല. എന്നാൽ അവയെല്ലാനും രീതി എന്താണെന്നും അതിന്റെ സൗന്ദര്യശാസ്ത്രപരമായ ധർമ്മം എന്താണെന്നും ഉള്ള ചോദ്യങ്ങൾക്ക് തൃപ്തികരമായ സമാധാനം പറയാൻ കഴിയുന്നുണ്ടെന്ന് ഈ ലേഖകൻ കരുതുന്നില്ല. സാമാന്യം തൃപ്തികരമായ മറുപടി പറയാൻ മാർക്സിയൻ സൗന്ദര്യശാസ്ത്രത്തിന് സാധിക്കുന്നുമുണ്ട്.

ടിപ്പിക്കൽ പരിതഃസ്ഥിതിയുടെ പശ്ചാത്തലത്തിൽ ടിപ്പിക്കൽ കഥാപാത്രങ്ങളെ രൂപപ്പെടുത്തി സാഹിത്യനിർമ്മാണം നടത്തുമ്പോൾ സാമൂഹ്യബദ്ധത ഏതാണ്ട് പ്രതിഫലിപ്പിക്കാൻ കലാകാരനു കഴിയുന്നു. റിയലിസ്റ്റ് സങ്കേതത്തിന്റെ മെച്ചവും അതാണ്. പക്ഷേ, ഈ സങ്കേതത്തിൽ (ഈ സങ്കേതം സമ്പന്നമായി വളർന്നുവരികയാണ്, സങ്കീർണ്ണമായി വളർന്നുവരികയാണ്.)—രീതിക്ക് എവിടെയാണ് സ്ഥാനം? വിരസമായ ആവർത്തനമല്ലേ സൃഷ്ടിപ്രക്രിയയിൽ ഉണ്ടാവുക? ഇതാണ് റിയലിസ്റ്റ് സങ്കേതം സ്വീകരിക്കാത്തവരുടെ ചോദ്യം. ന്യായമായ സംശയം ഈ ചോദ്യത്തിലടങ്ങിയിട്ടുണ്ട്. അപ്പോൾ രീതി എന്താണെന്ന പ്രശ്നം ഒന്നുകൂടി പരിശോധിക്കേണ്ടിവരുന്നു.

വ്യക്തി എന്ന നിലയിൽ ടിപ്പിക്കലായ പ്രതിഭാസം അനാവരണം ചെയ്യുന്ന കലയുടെ കാതലായ വശമാണ് രീതിയെന്നു പറഞ്ഞാൽ ഏതാണ്ട് തൃപ്തികരമായ ഉത്തരമാകുമെന്ന് തോന്നുന്നു. വ്യക്തിയും ടൈപ്പും തമ്മിൽ വൈരുദ്ധ്യമുണ്ടായില്ലേ എന്ന ചോദ്യം വീണ്ടും ഉദിക്കാം. വ്യക്തിയും ടൈപ്പും തമ്മിലുള്ള ബന്ധം വൈരുദ്ധ്യാധിഷ്ഠിതമാണ്. അവ തമ്മിൽ വ്യതിരിക്തതയും ഉണ്ട്, സമാനതയും ഉണ്ട്. യഥാർത്ഥത്തിൽ വ്യതിരിക്തതയുടെയും സമാനതയുടെയും ഐക്യമാണ് അവ തമ്മിലുള്ളത്. രീതി കലയുടെ ബാഹ്യഘടകമല്ല. കലയുടെ വിവിധ ഘടകങ്ങളുടെ വെറും ആകെത്തുകയുമല്ല. ഒരു പ്രത്യേക ഇതിവൃത്തത്തിന് സോദ്ദേശ്യമായ സത്ത പ്രദാനംചെയ്യുന്ന കലാവൃത്തിയാണ് രീതി. അതുകൊണ്ടാണ് ഓരോ വ്യക്തിയുടെയും സ്റ്റൈൽ പ്രത്യേകം പ്രത്യേകമായി ഭവിക്കുന്നത്. രീതിയിൽ വൈവിദ്ധ്യം സംഭവിക്കുന്നത്. റിയലിസ്റ്റിക് കലകളിൽ പ്രത്യേകിച്ചും സോഷ്യലിസ്ററ് റിയലിസ്ററിക് കലകളിൽ രീതി പ്രത്യക്ഷപ്പെടുന്നത് ഈ വിധത്തിലാണ്.

ഇതിൽനിന്ന് വ്യക്തമാകുന്ന ഒരു കാര്യംകൂടി ഇവിടെ ചൂണ്ടിക്കാണിക്കട്ടെ. രീതി തന്നത്താനുണ്ടാകുന്ന ഒരു കാര്യമല്ല. സോദ്ദേശ്യമായ പ്രതികരണത്തിന്റെ പ്രത്യേകതയാണത്. തൻമൂലം ഇതിവൃത്തത്തിന് നൈസർഗ്ഗികമായി വേണ്ട ഘടകങ്ങളുടെ ആകെത്തുകയെന്ന നിലയ്ക്ക് രീതി പ്രത്യക്ഷപ്പെടുന്നു. രീതി കലയെ സമ്പന്നമാക്കുന്നു. അപ്പോൾ രീതിയും കലയും തമ്മിലുള്ള ബന്ധം സൗന്ദര്യശാസ്ത്രത്തിന്റെ നിയമങ്ങളിലൊന്നാണ്. ആ നിലയ്ക്ക് രീതി എന്ന കാററഗറിയെ മാർക്സിയൻ സൗന്ദര്യശാസ്ത്രം നിരാകരിക്കുന്നില്ല., വാമനന്റെ കാലഘട്ടത്തിൽ ആരംഭിച്ച രീതിസിദ്ധാന്തം എത്ര സമ്പുഷ്ടമായെന്ന് ചൂണ്ടിക്കാണിക്കാനാണ് ഇവിടെ ശ്രമിച്ചിട്ടുള്ളത്. ഈ കാലഘട്ടത്തിൽ പൗരസ്ത്യമെന്നോ പാശ്ചാത്യമെന്നോ ഉള്ള നിലയ്ക്ക് ഈ കാററഗറി ഇനി നോക്കിക്കാണുന്നത് ശരിയല്ല.



# സെലക്ടർമാർ കുഴിച്ച കുഴി

**ലേ**ശം സങ്കുചിതമായ ഒരു മനോഭാവത്തോടുകൂടി വേണം ഇന്ത്യൻ ക്രിക്കററ് ടീമിന്റെ ശ്രീലങ്കയിലെ പരാജയം വിശകലനം ചെയ്യേണ്ടതു്. കളിയല്ലേ, ചിലപ്പോഴം തോൽക്കും എന്ന സഹൃദയ ചിന്താഗതി ലോക ക്രിക്കററ് ചാമ്പ്യന്മാരായ നമുക്ക് ചേർന്നതല്ല. അതിനാലാണ്, എപ്പോഴും ജയിക്കണം എന്ന ഇടുങ്ങിയ മോഹം ആവശ്യമായിത്തീരുന്നതു്.

ശ്രീലങ്ക സാമാന്യം ഭംഗിയായ രീതിയിൽ ക്രിക്കററു കളിക്കുവാൻ പഠിച്ചതു് അടുത്ത കാലത്താണ്. ഇന്നും ലോക ദൃഷ്ടിയിൽ ശ്രീലങ്കൻ ക്രിക്കററ് ഒരു മൂന്നാം തരം സാധനമാണ്. ആ ശ്രീലങ്കയിൽനിന്നും, ലോക ക്രിക്കററ് അധീശത്വത്തിന്റെ ഭാരം ചുമക്കുന്ന ഇന്ത്യയ്ക്കേററ അതിദയനീയമായ പരാജയത്തിന്റെ ഉത്തരവാദിത്വം ആർക്കാണ് എന്നതാണ് പ്രാഥമികമായി അന്വേഷിക്കേണ്ട വിഷയം.

ഇക്കാര്യത്തിൽ ആദ്യം നമുക്ക് പ്രതിക്കൂട്ടിൽ കയററാവുന്നതു് ഇന്ത്യൻ ക്രിക്കററ് ടീം സെലക്ടർമാരെയാണ്. ശ്രീലങ്കയിലെ സാഹചര്യങ്ങളും പ്രതിയോഗികളുടെ ശേഷി വൈകല്യങ്ങളും സത്യസന്ധമായി അപഗ്രഥിക്കാതെയാണ് അവിടേക്കുള്ള ഇന്ത്യൻ ടീമിനെ ഇവർ തിരഞ്ഞെടുത്തതെന്നു് കണ്ടെത്തുവാൻ യാതൊരു പ്രയാസവുമില്ല.

സമചിത്തതയോടും അവധാനതയോടുംകൂടിയാണ് സെലക്ടർമാർ ടീം തിരഞ്ഞെടുപ്പിനു് മുതിർന്നിരുന്നതെങ്കിൽ സ്പിൻ ബൗളേഴ്സിനെക്കൊണ്ടു് കാര്യമായ യാതൊരു നേട്ടവും ഉണ്ടാക്കാൻ കഴിയാത്ത ശ്രീലങ്കയിലേക്ക് ഒരിക്കലും രണ്ടു് സ്പിൻ ബൗളേഴ്സിയെ അയയ്ക്കില്ലായിരുന്നു. ഈ രണ്ടു് സ്പിൻ ബൗളർമാരുടെയും ബാററിങ് മികവു് അപൂർവ്വമായല്ലാതെ ശരാശരിയിലും താഴെയാണെന്ന വസ്തുതകൂടി പരിഗണിക്കുമ്പോഴം ടീമിന്റെ മൊത്തത്തിലുള്ള ബാററിങ് ശേഷി മെച്ചപ്പെടുത്തുവാനാണ് ഇവരെ ഉൾപ്പെടുത്തിയതെന്ന ന്യായീകരണവും യുക്തിരഹിതമാകുന്നു.

അതേ സമയം ശ്രീലങ്കയിലെ സാഹചര്യത്തിനു് യോജിക്കുന്ന മീഡിയം പേസ് ബൗളർമാരുടെ കാര്യത്തിൽ സംഭവിച്ചതെന്താണ്? കപിൽദേവിനും ചേതൻ ശർമ്മയ്ക്കും പുറമെ ആവശ്യമായിരുന്ന മീഡിയം പേസർമാരായ റോജർ ബിന്നിയെയും മദൻലാലിനെയും ഒഴിവാക്കി. അടിസ്ഥാനപരമായി മീഡിയം പേസർമാരായ ബിന്നിയുടെയും മദൻലാലിന്റെയും ബാററിങ് മേന്മ മിക്കപ്പോഴും ശരാശരിയിലും മുകളിലാണെന്ന സത്യംകൂടി കണക്കിലെടുക്കുമ്പോഴം ഇവരെ പുറന്തള്ളുവാൻ കണ്ട മാനദണ്ഡം എന്താണെന്നു് മനസ്സിലാകുന്നില്ല. ഇതിലും അപരിചിതമായിരി

സാമാന്യം ഭംഗിയായി ക്രിക്കററുകളിക്കുവാൻ ഈ അടുത്ത കാലത്തുമാത്രം പഠിച്ച ശ്രീലങ്കയോടു് ലോകക്രിക്കററ് ജേതാക്കൾ എന്ന ഭാരം ചുമക്കുന്ന ഇന്ത്യ അതിദയനീയമായി പരാജയപ്പെട്ടതിന്റെ ഉത്തരവാദിത്വം പ്രധാനമായും ഇന്ത്യൻ ടീം സെലക്ടർമാർക്കാണ്.



റുമേഷ് രത്നനായകേ: ലങ്കയുടെ നട്ടെല്ല്

ക്കുന്ന പ്രവൃത്തി ശ്രീലങ്കയുമായി തോററ ടെസ്റ്റിൽ ബിന്നിയെ വിളിച്ചുവരുത്തി സബ്സ്റ്റിട്യൂട്ടായി ഫീൽഡിങ്ങിനിറക്കിയതാണ്.

ടെസ്റ്റ് ക്രിക്കററിൽ പരിചയസമ്പന്നതയുടെ പോരായ്മയുള്ള സദാനന്ദ് വിശ്വനാഥിനെ വിക്കററ്കീപ്പർ സ്ഥാനത്തു് അവരോധിച്ചതു് ഒരു പക്ഷേ, ശ്രീലങ്കയെ 'അണ്ടർ എസ്റ്റിമേററ്' ചെയ്തുകൊണ്ടു് സംഭവിച്ചതാകാം. എക്കാലവും വിശ്വസനീയനായ സെയ്ദ് കിർമാനിയെ തഴഞ്ഞിട്ടാണ് വിശ്വനാഥിനെ ഉൾപ്പെടുത്തിയതെന്ന സത്യവും മറക്കുവാൻ പററില്ലല്ലോ.

ഇന്ത്യയുടെ പരാജയത്തിനു് സെലക്ടർമാർ അവരുടേതായ സംഭാവനവഴി അടിസ്ഥാനമിട്ടപ്പോഴം ആ കൃത്യം പൂർത്തിയാക്കിയതു് ക്യാപ്ടൻ കപിൽദേവ് ആണെന്നു് വേണമെങ്കിൽ പറയാം. ഇന്ത്യയ്ക്കു ജയിക്കുവാൻ രണ്ടാം ടെസ്റ്റിന്റെ അവസാനദിവസവും 348 റൺസ് എന്ന ലക്ഷ്യവുമാണ് ശ്രീലങ്കയുടെ ക്യാപ്ടൻ ദുലീപ് മെൻഡിസ് ഇട്ടുകൊടുത്തതു്. ജയിക്കുക എന്നതു് ദുഷ്കരമാണെന്നു് മനസ്സിലാക്കി സമനിലയ്ക്കുള്ള നീക്കത്തിലാണ് ഇന്ത്യ എന്ന ധാരണയായിരുന്നു കപിൽദേവ് ബാററിങ്ങിനെത്തുന്നതുവരെ. കപിൽദേവ് സ്ട്രൈക്കു തുടങ്ങിയപ്പോഴാണ് ആ ധാരണ മാറിയതു്. 'ഒററയ്ക്കു ജയിക്കുക' എന്നൊരു ഹീറോയിക് എഫർട്ടിലാണ് കപിൽദേവ് എന്നു് മനസ്സിലാക്കുവാൻ ദുലീപ്മെൻഡിസിനു കഴിഞ്ഞു. ആ ഉൾക്കാഴ്ചയുടെ ഫലമായി ബൗളിങ് ചെയ്യിഞ്ച്— രുമേഷ് രത്നനായക് വന്നു. ഫലമോ? ടെയിൽ എൻഡറായ ചേതൻശർമ്മ പുറത്താകാതെ നിൽക്കുമ്പോഴം സൂക്ഷിച്ചു പിടിച്ചുനിൽക്കുവാൻ ബാദ്ധ്യസ്ഥനായ കപിൽദേവ് പുറത്തായി.

കപിൽദേവിൽ മാത്രം കുററം ആരോപിക്കുകയാണെന്നു് കരുതേണ്ട. ഗാവസ്കറും രവിശാസ്ത്രിയും എല്ലാം ഒരുപോലെ കുററക്കാരാണ്. ഇന്നിംഗ്സ് ഓപ്പൺ ചെയ്തു് തന്റെ ടീമിന്റെ നില ഭദ്രമാക്കുക എന്നതിലുപരി ഗാവസ്കർക്കു താല്പര്യം ഒരു സെഞ്ച്വറിനേടി വ്യക്തിഗതമായ യശസ്സു് വർദ്ധിപ്പിക്കുന്നതിലായിരുന്നു. കേവലം ഒരു ചടങ്ങ് എന്നതിൽ അതീതമായി കളിയുടേതായ യാതൊരു ഗൗരവവും രവിശാസ്ത്രിക്കില്ലായിരുന്നു.

അങ്ങനെയൊക്കെ വരുമ്പോഴം, കുട്ടുത്തരവാദിത്വത്തിൽനിന്നും കളിക്കാർ ഒഴിഞ്ഞുമാറുമ്പോഴം, വിധി തോൽവിതന്നെയാകും. പക്ഷേ ഇന്ത്യൻ ക്രിക്കററ് ടീം ഇതു് സമ്മതിച്ചെന്നു വരില്ല. അമ്പയറിങ്ങിലെ പക്ഷപാതം എന്ന നിമിത്തത്തിൽ കുററം ചാരി രക്ഷപ്പെടുവാനായിരിക്കും അവർ ശ്രമിക്കുക.

**—സ്പോർട്സ് ലേഖകൻ**

# ജീവിതവും ഞാനും

കെ. സുരേന്ദ്രൻ

34

‘മരണം ദുർബ്ബല’ത്തിന്റെ അവസാനഘട്ടത്തിൽ ‘മായ’യും ദേവിയും ചലച്ചിത്രമാക്കുന്നതിനുള്ള ക്ഷണമുണ്ടായി എന്നു പറഞ്ഞുവല്ലോ.

മലയാള ചലച്ചിത്രരംഗത്തെ ഒരു കാരണവരെന്നു പറയാവുന്ന ടി. ഇ. വാസുദേവനാണ് ആദ്യം വീട്ടിൽവന്ന് ‘മായ’യുടെ കാര്യം സംസാരിച്ചത്—തന്റെ ജീവിതത്തെ കുറെയൊന്ന് സ്പർശിച്ച ഒരു നോവലാണിത് എന്നും മറ്റും പറഞ്ഞു. അദ്ദേഹത്തിന്റെ ഭാഷയിൽ പറഞ്ഞാൽ താൻ ഈയിടെ ‘തക്കിട തരികിട’ പടങ്ങളാണ് എടുക്കാറുള്ളതെന്നും എന്നാൽ ‘മായ’ കൃതിയുടെ ഗൗരവത്തിനനുസരിച്ചുതന്നെ എടുക്കാനാണ് ഉദ്ദേശിക്കുന്നതെന്നും അദ്ദേഹം വ്യക്തമാക്കി. എന്റെ ഉപാധികൾ ഞാൻ പറഞ്ഞു—തിരക്കഥ ഞാൻതന്നെ എഴുതും; പിന്നെ പ്രതിഫലത്തുകയും സൂചിപ്പിച്ചു. അദ്ദേഹം വിരോധമൊന്നും പ്രകടിപ്പിച്ചില്ല. മദിരാശിയിൽ ചെന്ന് എഴുതാമെന്ന്, ഏറ്റുകൊണ്ട് പിരിഞ്ഞു. നല്ല മാന്യൻ എന്നാണ് തോന്നിയത്; വ്യവസായത്തിൽ ഉറച്ചവനും. ഇതു രണ്ടുമില്ലാത്തവരുമായി ഇടപെടാൻ എനിക്കു പ്രയാസവുമാണ്. എന്തെങ്കിലും പൊങ്ങച്ചം കൊണ്ടല്ല, വ്യക്തിപരമായി പ്രേരിപ്പിച്ച് കാര്യം നടത്താനും പണം പിരിക്കാനും എനിക്കു വലിയ മടിയാണ്. ഔപചാരികമായ കത്തിടപാടുകൊണ്ട് കാര്യങ്ങൾ നീങ്ങുമെന്ന ഉറപ്പുവേണം. ഇങ്ങനാവുമ്പോൾ ഇടപാടുകൾ കുറയുമായിരിക്കും—അതു സാരമില്ല.

ഇതിനുശേഷമാണ് മഞ്ഞിലാസി’ന്റെ ഉടമസ്ഥൻ എം. ഒ. ജോസഫിന്റെ ദൗത്യവുമായി പാറപ്പുറം വന്നത്, ‘ദേവി’യുടെ കാര്യം പറയാൻ. ഈ വിഷയം ചില ആഴ്ചകളോ മാസങ്ങളോ മുമ്പ് പാറപ്പുറംതന്നെ എന്നോടു സംസാരിച്ചിരുന്നു. രണ്ടു ഹ്രസ്വചിത്രങ്ങൾ ഒന്നായി ഇറക്കുവാൻ ജോസഫിന് ആലോചനയുണ്ടെന്നും അതിലൊന്ന് ‘ദേവി’ ആയിരിക്കുമെന്നുമാണ് പാറപ്പുറം പറഞ്ഞത്. ദേവിയെ സംബന്ധിച്ചിടത്തോളം ഞാൻ ആ അഭിപ്രായത്തോട് യോജിച്ചില്ല. പിന്നീട്, മറ്റു കാരണങ്ങൾ കൊണ്ടാകാം ആ പദ്ധതി ഉപേക്ഷിച്ചിട്ട് ഒരു മുഴുനീളചിത്രമായി എടുക്കാനാണ് ജോസഫ് ഇപ്പോൾ ആഗ്രഹിക്കുന്നത്. എനിക്ക് ഇക്കുറി വളരെ സന്തോഷം തോന്നി. നമ്മുടെ ചലച്ചിത്രരംഗത്ത് ഒരു വ്യതിയാനം വരുത്തിയ ശക്തിയാണ് എം. ഒ. ജോസഫ് അഥവാ എം.ഒ. ജോസഫ്—സേതുമാധവൻ കൂട്ടുകെട്ട്. സത്യനും ഈ കൂട്ടുകെട്ടിന്റെ ഒരു പ്രധാന ഘടകമായിരുന്നു. എഴുത്തുകാരനെന്ന നിലയിൽ തോപ്പിൽ ഭാസിയും. മാനുഷിക മൂല്യമുള്ള പ്രമേയം, സംഘർഷാത്മകമായ രചന, ഉയർന്ന അഭിനയം, ഇവയെല്ലാം സഫലമാക്കുന്ന സംവിധാന പ്രതിഭ—ഇങ്ങനെ എല്ലാംകൊണ്ടും കലാസൃഷ്ടികളെന്നു പറയാവുന്ന വിജയങ്ങളുടെ ഒരു പരമ്പരതന്നെ അവർ പുറത്തിറക്കിയിരുന്നു. ജോസഫ്തന്നെയാണ് കഥകൾ തിരഞ്ഞെടുക്കുക. അദ്ദേഹത്തിന്റെ തല്പരമായ കണ്ണുകൾ ‘ദേവി’യിൽ വീണ്ടും പതിഞ്ഞപ്പോൾ തീർച്ചയായും എനിക്ക് സന്തോഷം തോന്നി. എറണാകുളത്തുവച്ചാണ് ജോസഫും പാറപ്പുറവും ഞാനുംകൂടി കണ്ടു കാര്യങ്ങൾ ഉറപ്പിച്ചത്.

ആദ്യമായി മുഴുമിക്കാറായിരിക്കുന്ന എന്റെ നോവൽ പൂർത്തിയാക്കണം. അതിനുശേഷം തിരക്കഥ. പ്രാരംഭമായി ചോദിക്കട്ടെ, നിങ്ങൾ എന്താണ് ഇതിനകത്തു കാണുന്ന സിനിമ?

സുരേന്ദ്രൻ തിരക്കഥ എഴുതു; ചച്ചയൊക്കെ തിരക്കഥയുടെ മേലാകാം. അതിനിടയ്ക്ക് സേതു തിരുവനന്തപുരത്തു വരുന്നുണ്ട്. കാണുക. സേതുവിന് എന്തെങ്കിലും പറയാനുണ്ടെങ്കിൽ പറയും.

പക്ഷേ, സേതുമാധവന് വിശേഷാൽ ഒന്നും മുൻകൂട്ടി നിർദ്ദേശിക്കുവാനുണ്ടായിരുന്നില്ല. എങ്കിലും ഒരു കാര്യത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ അഭിപ്രായം എനിക്കറിയണമായിരുന്നു. ശ്രീദേവി, ഭർത്താവ്, ഭർത്താവിന്റെ സ്നേഹിതൻ ഇങ്ങനെ മൂന്നു പാത്രങ്ങളാണ് പ്രധാനമായി. ഭർത്താവിൽ ലയിച്ച മനസ്സാണ് ശ്രീദേവിയുടേതെങ്കിലും യാതനയുടെ തീച്ചൂളയിലൂടെ ഒന്നിച്ചു കടന്നുപോകെ കരണപ്രതികരണവശാൽ അനിവാര്യമായ സഹാനുഭൂതി, ഒരാത്മബന്ധംതന്നെ സ്നേഹിതനോടും അവൾക്കു തോന്നുന്നു. പുസ്തകത്തിലെ ഈ സങ്കീർണ്ണത ഇങ്ങനെതന്നെ തിരക്കഥയിലും നിലനിറുത്തണമോ?

വേണ്ടാ എന്നായിരുന്നു സേതുമാധവന്റെ പ്രതികരണം. അത്രത്തോളം ആവശ്യമാണെന്ന് എനിക്കും തോന്നിയിരുന്നു.

ഇതിനിടയ്ക്ക് ടി. ഇ. വാസുദേവന്റെ കത്തു വന്നിരുന്നു, ‘മായ’ എടുക്കാൻ ഉറച്ചതായി അറിയിച്ചുകൊണ്ട്. മാത്രമല്ല ‘സ്റ്റോറി കോൺഫറൻസിനു’ ഞാൻ അങ്ങോട്ട് ചെല്ലണമെന്നും. അങ്ങനെ 1971 ജൂൺ ആദ്യവാരത്തിൽ ഞാൻ മദിരാശിയിലേക്കു പോയി.

രാമു കാര്യാട്ടാണ് ഡയറക്ടർ. സുപ്രശസ്തചിത്രമായ ‘ചെമ്മീൻ’ന്റെ സംവിധായകനെന്ന നിലയിൽ അംഗീകാരം നേടിയ കാര്യാട്ടിനെക്കുറിച്ച് തമ്മിൽ യോജിക്കാത്ത പല റിപ്പോർട്ടുകളും ഞാൻ കേട്ടിരുന്നു. ചില തവണ സുഹൃത്തുക്കളോടൊപ്പം കണ്ടിട്ടുള്ളതൊഴിച്ചാൽ എനിക്കു അടുത്തറിവില്ല. എന്നാലും നല്ല സുഹൃത്താണെന്നാണ് പൊതുവേയുള്ള തീർപ്പ്. തന്റെ വ്യാപാരത്തിൽ പ്രായോഗികജ്ഞാനമുള്ളവനുമായിരിക്കണമല്ലോ. നിർമ്മാതാവുമതേ. മാന്യനും. അങ്ങനെ കഥാചർച്ച സുഖകരമായ ഒരനുഭവമായിരിക്കുമെന്ന് ഞാൻ പ്രതീക്ഷിച്ചു.

പക്ഷേ, എന്റെ പ്രതീക്ഷ, അപൂർണ്ണ ധാരണകൾമൂലം പലപ്പോഴുമെന്നപോലെ, അസ്ഥാനത്തായിരുന്നു. കഥയെപ്പറ്റി പൊതുവേ സംസാരിച്ച് ആകെക്കൂടി ഒരു സമീപനം നിശ്ചയിക്കുക; ആ സമീപനമനുസരിച്ച് അടിസ്ഥാന കഥയെഴുതിയ നോവലിസ്റ്റുതന്നെ തിരക്കഥ എഴുതുക; അതിന്റെ പുറത്ത് പണിക്കുറ തീർക്കുന്ന ചർച്ചകൾ—ഇങ്ങനെയാണ് ഞാൻ പ്രതീക്ഷിച്ചിരുന്നത്; ഇതായിരുന്നു എനിക്കു സ്വീകാര്യമായ മാർഗ്ഗവും. പക്ഷേ, ഇങ്ങനെ നിയന്ത്രണം വിട്ടുതരുന്നതല്ല ഈ നിർമ്മാതാവിന്റെ ‘വഴി. പണം മുടക്കുന്ന ആൾ എന്ന അർത്ഥത്തിൽ മാത്രമല്ല, നിർമ്മാണ പ്രക്രിയയിൽ സജീവമായി പങ്കുചേർന്ന് നിയന്ത്രിക്കുന്ന ശക്തി എന്ന മുഴുവൻ അർത്ഥത്തിൽത്തന്നെയും വാസുദേവൻ ഒരു നിർമ്മാതാവാണ്. അനേകം ചിത്രങ്ങൾ നിർമ്മിച്ചതിന്റെ ഗുണദോഷങ്ങൾ അനുഭവിച്ചറിഞ്ഞ ആളും. വമ്പന്മാരെന്ന് പറയപ്പെടുന്നവരെക്കൊണ്ട് പടമെടുപ്പിച്ച് ഒരിക്കൽ തറപറ്റിയ ആൾ. പിന്നെ എല്ലാ ചരടുകളും കൈയിലെടുത്ത്, കാണികളുടെ രുചി സങ്കല്പിച്ചു പടമെടുത്ത് കരകയറിയ ആൾ. ശരിയായ അർത്ഥത്തിൽ സ്വയം തുഴഞ്ഞു കയറിയ ആൾ; സെൽഫ് മെയ്ഡ്മാൻ; അതിന്റെ ആത്മവിശ്വാസം നിറഞ്ഞുനിന്നിരുന്ന ആൾ...ഇതൊക്കെ പിന്നീടേ ഞാൻ അറിയുന്നുള്ളു.

ഇപ്പുറത്തോ? ഞാനും സ്വയം തുഴഞ്ഞു വന്നവൻ; അതിന്റെ ആത്മവിശ്വാസം അകമേയുള്ളവൻ.

ഇതു പുസ്തകമല്ല, സിനിമയാണ്; സിനിമയുടെ സദസ്സ് ശുദ്ധതയും ശുണ്ഠിയുമുള്ള ഒരു രാക്ഷസനു തുല്യമാണ്; അതറിഞ്ഞുവേണം തിരക്കഥ എഴുതാൻ. എന്നിടത്തോളം നീക്കുപോക്കിന് ഞാൻ സ്വയം സന്നദ്ധനായിരുന്നു. എങ്കിലും ഞങ്ങൾ തമ്മിൽ ഉരസലുകളുണ്ടായി...

ഇതു പറയുമ്പോൾ കഥയെ ഏതെങ്കിലും തരത്തിൽ കച്ചവടച്ചരക്കാക്കാൻ നിർമ്മാതാവ് ശ്രമിച്ചു എന്നല്ല അർത്ഥമാക്കുന്നത്. അങ്ങനെ മാന്യത വിട്ടു പ്രവർത്തിക്കുന്ന ആളല്ല ടി. ഇ. വാസുദേവൻ. കഥയ്ക്ക് അദ്ദേഹത്തിനു ക്ഷാമവുമില്ല. സ്വന്തം സിനിമയ്ക്കു വേണ്ടി സ്വയം കഥകളെഴുതി വിജയിച്ചിട്ടുള്ള ആളാണ്. എന്റെ കൃതി അദ്ദേഹം വിലയ്ക്കെടുത്തെങ്കിൽ അതിൽ അദ്ദേഹത്തെ സ്പർശിച്ച എന്തോ പ്രത്യേകത കണ്ടതുകൊണ്ടാണ്. ആ പ്രത്യേകതയെ വികലമാക്കുന്നത് അദ്ദേഹത്തിന്റെ ഉദ്ദേശ്യത്തിനു തന്നെ വിരുദ്ധമാണല്ലോ. പ്രശ്നം അവിടെയല്ല, കഥ പറയുന്ന രീതിയിലാണ്. പൊതുവായ ഒരു ചർച്ചയ്ക്കല്ല, ഒന്ന്—രണ്ട്—മൂന്ന്—എന്നിങ്ങനെ ആദ്യവസാനമുള്ള ഒരു ‘സീൻ ഓർഡർ’ എഴുതാനാണ് ഞങ്ങളെ വിളിച്ചിരിക്കുന്നത്. ഓരോ സീനിലും ആരൊക്കെ വരുന്നു, എന്തൊക്കെ സംഭവിക്കുന്നു എന്നതിന്റെ ചുരുക്കവും എഴുതണം.

‘‘ഇത്രയും ആയാൽ കാര്യം എളുപ്പമായില്ലേ മി. സുരേന്ദ്രൻ? പിന്നെ നിങ്ങൾക്ക് സംഭാഷണം മാത്രം എഴുതിയാൽ മതിയല്ലോ!’’

കാര്യം നേരല്ലേ? പക്ഷേ, കുറെയങ്ങോട്ടു ചെന്നപ്പോൾ അഭിപ്രായവ്യത്യാസങ്ങൾ കുറേശ്ശക്കുറേശ്ശയായി സംഘർഷത്തിന്റെ തലത്തിലെത്തി.

‘‘സാർ, ഇങ്ങനെ ഒരു പ്രത്യേക സീൻ വേണ്ട. ഇതു മറ്റേ സീനിൽ നിന്ന് ധ്വനിച്ചോളും.’’ ഒരിടത്തു ഞാൻ തിരിഞ്ഞുനിന്നു.

‘‘മി. സുരേന്ദ്രൻ! നിങ്ങൾ ‘ധ്വനി’യുടെ കാര്യമൊന്നും എന്നോടു പറയണ്ട. ഞാൻ ഒരു സിനിമാക്കാരനാണ്. യു ഷുഡ് മേക്ക് ഇറ്റ് ‘ക്ലിയർ—ക്ലിയർ—’’

ഞാൻ തർക്കിച്ച് രാമു കാര്യാട്ടിനെ സഹായാർത്ഥം നോക്കുന്നു.

‘‘ശരിയാ. ക്ലിയറാക്കാം സുരേന്ദ്രൻ.’’

എനിക്ക് മനസ്സിലാകാത്തതുപോലെ തോന്നി. രാമുകാര്യാട്ട്...അഖിലേന്ത്യാ പ്രശസ്തനായ സംവിധായകൻ. തർക്കം വരുമ്പോൾ മിണ്ടാതിരിക്കുക...

എങ്കിലും ഞാൻ പിൻവാങ്ങി.

അതിനടുത്ത ദിവസമാണെന്നു തോന്നുന്നു, വൈകുന്നേരം എന്റെ ക്ഷമകെട്ടു.

‘‘സാർ ഞാൻ പിൻവാങ്ങുന്നു. നിങ്ങൾ വേറെ ആരെക്കൊണ്ടെങ്കിലും തിരക്കഥ എഴുതിച്ചോളൂ. എനിക്ക് ഒരു പരാതിയുമില്ല.’’

കുട്ടിയെ ശാസിക്കുന്ന അദ്ധ്യാപകന്റേതുപോലെ അദ്ദേഹത്തിന്റെ ഒച്ച പൊങ്ങി.

‘‘നോ... നോ... നോ... നോ... യു ഷുഡ് നോട്ട് റൺ എവേ ഫ്രം യുവർ റസ്പോൺസിബിലിറ്റി, മി. സുരേന്ദ്രൻ!

‘‘എന്നോടും എനിക്ക് ഒരുത്തരവാദിത്വമുണ്ട് സാർ.’’

‘‘അതിനെന്താ നിങ്ങൾ തർക്കിച്ചോളൂ. എന്റെ വശം ഞാൻ പറയുന്നു. ഒരു ഡയറക്ടറെന്ന നിലയിൽ കാര്യാട്ടും പറയട്ടെ. നിങ്ങൾ കല പറയുമ്പോൾ ഞാൻ ബിസിനസ്സ് പറയും; നിങ്ങൾ ബിസിനസ് പറയുമ്പോൾ ഞാൻ കല പറയും. നമുക്കെല്ലാവർക്കും സമ്മതമാവുന്നതെന്തോ അതാണ് നമുക്കു വേണ്ടത്. നമ്മൾ തമ്മിൽ പിണങ്ങേണ്ട യാതൊരു കാര്യവുമില്ല.’’

എങ്കിലും മൂഡ് പോയതുകൊണ്ട് ചർച്ച മുന്നോട്ടുനീങ്ങിയില്ല. എന്റെ ഹോട്ടൽ മുറിയാണ് രംഗം.

സുരേന്ദ്രനെ ഞാനിന്നു കൊണ്ടുപോവുന്നു എന്നു പറഞ്ഞപ്പോൾ വലിയ പ്യൂരിറ്റനായ വാസുദേവൻ സ്ഥലം വിട്ടു.

രാമു കാര്യാട്ട്, പല നല്ല ചിത്രങ്ങളും നിർമ്മിച്ചിട്ടുള്ള ശോഭനോ പരമേശ്വരൻ നായരോടൊത്ത് താമസിക്കുന്ന സ്ഥലത്തേക്കാണ് എന്നെ കൊണ്ടുപോയത്. അന്നു മദ്രാസിൽ മദ്യനിരോധനമുണ്ടായിരുന്നു. എങ്കിലും എവിടെ നിന്നോ കുറെ സാധനവും ചേന്ന ഭക്ഷണവും തരപ്പെടുത്തി. കമ്പനികൂടിയപ്പോൾ പകലത്തെ സംഭവവികാസം രാമു വിവരിച്ചു. തുടർന്നു രണ്ടുപേരുംകൂടി ടി. ഇ. വാസുദേവനെക്കുറിച്ച്, അദ്ദേഹത്തിന്റെപശ്ചാത്തലത്തേയും നേരിട്ട പ്രതിസന്ധികളേയും അങ്ങനെ ഉറച്ചുപോയ വ്യക്തിത്വത്തേയും പ്രത്യേകമായ ശീലങ്ങളേയുമൊക്കെക്കുറിച്ച്, ധാരാളം പറഞ്ഞു.

നിങ്ങൾ പിണങ്ങിപ്പോയാൽ—

എനിക്കു പിണക്കമില്ലല്ലോ. ഇണങ്ങിത്തന്നെയാണ് പോകുന്നത്.

പക്ഷേ അങ്ങനെ ആയിരിക്കില്ല വാർത്ത പരക്കുന്നത്. അതാണ് സിനിമാലോകം.

എനിക്കിവിടെ അത്ര കമ്പമൊന്നുമില്ല.

കമ്പത്തിന്റെയല്ല. ഒരിക്കലും വഴിയടയ്ക്കരുത്...പിന്നെ, നിങ്ങൾ പോയാൽ ഈ പിക്ചർ കൂടുതൽ നന്നാവുമോ? മോശമായാൽ നിങ്ങൾക്കും അത്രയും മോശം. സഹകരിച്ചാൽ അത്രയും ഗുണപ്പെടാനല്ലേ വഴി? ഹി ഈസ് ആഫ്റ്റർ ആൾ എ ഗുഡ്മാൻ.

അങ്ങനെ അങ്ങനെ ആ നല്ല സുഹൃത്തുക്കൾ എന്നെ നിരായുധനാക്കി. രാമുവിന്റെ നന്മയാണ് വിശേഷിച്ചും ഞാൻ അവിടെ കാണുന്നത്.

പിന്നെ വലിയ സംഘർഷങ്ങൾ ഉണ്ടാകാതെ ‘സീൻ ഓർഡർ’ എഴുതിത്തീർത്ത് ഞാൻ സ്ഥലം വിട്ടു.

തുടർന്ന് ‘മരണം ദുർബ്ബല’ത്തിന്റെ ബാക്കിതീർത്ത്, അതിനുശേഷം തിരക്കഥകളുമെഴുതി മൂന്നുമാസങ്ങൾ കഴിഞ്ഞാണ് വീണ്ടും ഞാൻ മദ്രാസിലെത്തിയത്. ആദ്യം ‘മായ’ആണ് വായിക്കപ്പെട്ടത്. ഞങ്ങൾ മൂന്നുപേരെക്കൂടാതെ, ശ്രീകുമാരൻ തമ്പിയും എസ്. എൽ. പുരം സദാനന്ദനും ഉണ്ടായിരുന്നു. കുറെ വായിച്ചിട്ട് ഇനി വേറെ ആരെങ്കിലുമായാൽ കൂടുതൽ നന്നായിരിക്കില്ലേ എന്ന് ഞാൻ സൂചിപ്പിച്ചു. അപ്പോൾ നേരത്തേ സൂചിപ്പിച്ചതുപോലെ ടി.ഇ. വാസുദേവൻ വിധിച്ചു. അല്ലല്ല, നിങ്ങൾതന്നെ വായിച്ചാലാണ് നിങ്ങളുടെ വികാരങ്ങൾശരിക്കുവരുന്നതെന്ന്. മറ്റുള്ളവരുടെ സാന്നിദ്ധ്യത്തിൽ ഇങ്ങനെ വായിക്കുന്നതിനുള്ള സങ്കോചം കുറെ മാറ്റിയത് അദ്ദേഹത്തിന്റെ ആ ഉറപ്പുതരലാണെന്ന് നന്ദിയോടെ ഓർക്കട്ടെ.

തിരക്കഥ മിക്കവാറും അങ്ങനെതന്നെ സ്വീകരിക്കപ്പെട്ടു.

മറ്റുള്ളവർ പൊയ്ക്കഴിഞ്ഞതിനുശേഷവും കാര്യാട്ട് എന്റെ മുറിയിൽത്തന്നെ തങ്ങി.

അതിനടുത്തെന്നോ മദ്രാസിലെ മദ്യനിരോധനം ഭാഗികമായി പിൻവലിക്കപ്പെട്ടിരുന്നു. എന്നു മാത്രമല്ല, ഞാൻ താമസിച്ചിരുന്ന പാംലൻഡ്സ് ഹോട്ടലിൽ ഇതിന്റെ ഒരു വില്പനശാല തുറക്കപ്പെടുകയും ചെയ്തിരുന്നു. പരിചാരകൻ ഈ വിവരം പറഞ്ഞപ്പോൾ കണ്ണിൽ ഒരു മിന്നലോടെ രാമു ചോദിച്ചു, തിരക്കഥ തീർന്നതു നമുക്ക് ഒന്നാഘോഷിക്കണ്ടേ എന്ന്. ഓഹോ എന്നു ഞാനും...സാധനത്തിന്റെ പേർ പറയൂ! ഉള്ളതിൽ നല്ല ഒരു സാധനം രാമുതന്നെ തിരഞ്ഞെടുത്തു. ശോഭനോ പരമേശ്വരൻനായരോടൊപ്പം കഴിച്ച രാത്രിപോലെതന്നെ അന്നും രാമു വളരെ വൈകുന്നതുവരെ മുറിയിലിരുന്നു. സാധാരണ കാണുന്നതിനെക്കാളും വളരെ അന്തർമ്മുഖമായ മൂഡിലായിരുന്നു അന്ന്. ഒരു പക്ഷേ എന്റെ ഏകാന്ത സാന്നിദ്ധ്യം കൊണ്ടായിരിക്കാമെന്ന് ഇപ്പോൾ തോന്നുന്നു. അങ്ങോട്ട് അധികം സംസാരിക്കാതെ കേൾക്കാൻ സന്നദ്ധതയുള്ള ആൾ; താല്പര്യമുള്ള സ്മരണകളുണർത്തുന്ന ചോദ്യങ്ങളും. പൂർവ്വാനുഭവങ്ങൾ എന്തൊക്കെയോ സ്വകാര്യഭാവത്തിൽ പറഞ്ഞു...എവിടൊക്കെയോ അലഞ്ഞുനടന്നത്...പ്രേമം. രാഷ്ട്രീയം...എല്ലാറ്റിലും പ്രധാനമായി ഒരു നോവൽ എഴുതിയത്...മിക്കവാറും തീരാറായത്രേ. അതിന്റെ കഥ വിസ്തരിച്ച് പറഞ്ഞിരുന്നു. ഒന്നും എന്റെ ഓർമ്മയിലില്ല. ഓർക്കുന്നത്, ശോകാത്മകമായ ആ അന്തരീക്ഷത്തെക്കുറിച്ച്...ഉദ്ദണ്ഡരൂപിയായ ആ ‘ഷോമാന്റെ’ ഉള്ളിൽ തുടിച്ചിരുന്ന അതീവ തരളമായ ആത്മാംശത്തെക്കുറിച്ചു മാത്രം...

അടുത്ത ദിവസം ‘ദേവി’യുടെ തിരക്കഥയും വായിക്കപ്പെട്ടു. എം. ഒ. ജോസഫും സേതുമാധവനും മാത്രം. ‘കാട്ടുകുരങ്ങി’ന്റേതുപോലെ മുഴുവൻ സ്വാതന്ത്ര്യവും ലഭിച്ചിരുന്നതുകൊണ്ട് മനസ്സ് സ്വച്ഛന്ദമായി അതിന്റെ രചനയിൽ ലയിച്ചിരുന്നു. അതിന്റെ മെച്ചവും ലഭിച്ചിരുന്നു. വായിച്ചുതീരുന്നതുവരെ ഒരക്ഷരവും ആരും ഉരിയാടിയില്ല. ചിലയിടത്തൊക്കെ എന്റെ തൊണ്ടയിടറി. വിശേഷിച്ചും ശ്രീദേവിയുടെ ആത്മനിവേദനത്തിന്റെ ഭാഗം വന്നപ്പോൾ. അത്ര ആത്മലയമാണ് എനിക്കു ആ കഥാപാത്രത്തോട്. വായന മുറിയുമോ? എന്നുതന്നെ ഭയന്നു. ഇല്ല, ആ ഇടർച്ചയും വായനയുടെ താദാത്മ്യം വർദ്ധിപ്പിച്ചുകൊണ്ട് അടങ്ങി.

വായനതീർന്നപ്പോൾ വാച്ചു നോക്കിയിട്ട് ജോസഫ് പറഞ്ഞു, തിരക്കഥ അല്പം ചെറുതാണോ എന്ന് സംശയമുണ്ടെന്ന്. ഞാൻ പറഞ്ഞു എന്റെ ശ്രമം മുഴുവൻ ചുരുക്കിപ്പറയാനായിരുന്നുവെന്ന്.

പോയപ്പോൾ ജോസഫ് തിരക്കഥ കൂടെ കൊണ്ടുപോയി.

അടുത്ത ദിവസം ജോസഫ് ഒറ്റയ്ക്കാണു വന്നത്. ഒന്നുരണ്ടു രംഗങ്ങൾ പുസ്ത

### തിരുത്ത്

കലാകൗമുദി 521-ാം ലക്കത്തിൽ 38-ാം പേജിൽ ബാലവിജ്ഞാനഭാരതി പരസ്യത്തിൽ 'പൗരാണിക ബാലകഥ' എന്ന പുസ്തകത്തിന്റെ വില 11 രൂ. 30 പൈസ എന്നു ചേർത്തിരുന്നത് 11 രൂ. 50 പൈ. സ എന്ന് തിരുത്തി വായിക്കേണ്ടതാണ്.



കത്തിലേതാണ് കൂടുതൽ നല്ലത് എന്ന് അദ്ദേഹം പറഞ്ഞു. ശ്രീദേവിയും ഭർത്താവിന്റെ സ്നേഹിതനായ ശംഭുവും തമ്മിലുള്ള രംഗങ്ങൾ. അതായത്— ഒരു ഘട്ടത്തിൽ താൻ എന്താണ് ചെയ്യുന്നതെന്നറിയാതെ വളരെ നാളായി അമർന്നു കിടന്ന സ്തോഭങ്ങൾക്കടിപ്പെട്ട് ശംഭു ശ്രീദേവിയെ കെട്ടിപ്പിടിക്കുന്നു; അവൾ തീപ്പൊള്ളലേറ്റപോലെ ആക്രോശത്തോടെ പിൻവാങ്ങുന്നു; ആത്മനിന്ദയ്ക്കടിപ്പെട്ട ശംഭു ആത്മഹത്യയുടെ വക്കിലെത്തി നില്ക്കുന്നു; അതു മനസ്സിലാക്കി ശ്രീദേവി ചെന്ന് ഉള്ളലിവോടെ തലപിടിച്ച് നെഞ്ചിൽ ഒരു നിമിഷം ചേർത്ത് ആശ്വസിപ്പിച്ചിട്ടുപോരുന്നു— അതിനുശേഷമുള്ള രംഗങ്ങളാണ്. പുസ്തകത്തിലെ സമഗ്രസ്പർശിയായ സംഘർഷങ്ങളെ തിരക്കഥയിൽ ഞാൻ വളരെ ഒതുക്കിയിരുന്നു. അതുവേണ്ടാ, കുറേക്കൂടി മുഴമിപ്പോടെ വരട്ടെ എന്ന് ജോസഫ് നിർദ്ദേശിച്ചു. പിന്നെ വേറെയും ഒന്നു രണ്ടു ഭാഗങ്ങൾ ചൂണ്ടിക്കാണിച്ച്, സെന്റിമെന്റിനെ കുറേക്കൂടി 'പ്ലേ അപ്പ്' ചെയ്യാമെന്നു പറഞ്ഞു. എല്ലാം എനിക്ക് വിദഗ്ദ്ധങ്ങളായ നിർദ്ദേശങ്ങളായി തോന്നി. ഒന്നോ രണ്ടോ ദിവസം കൊണ്ട് അതെല്ലാം എഴുതിക്കൊടുത്ത്, വീട്ടിൽനിന്ന് വിശേഷാൽ ഡിന്നറും കഴിച്ച് ഉന്മേഷത്തോടെ തിരികെ പോരികയും ചെയ്തു.

ആ യാത്രയിലെ സന്തോഷകരമായ മറ്റൊരു ഓർമ്മയാണ് എസ്. എൽ. പുരം സദാനന്ദന്റെ വീട്ടിൽക്കഴിച്ച ഒരു ദിനാന്തം. സദാനന്ദൻ പലവർഷങ്ങളായി അന്നു മദ്രാസിൽ കുടുംബസമേതം ഐശ്വര്യവാനായി കഴിയുകയാണ്. സ്വന്തം കഴിവുകൊണ്ടുമാത്രം ഉയരത്തിലെത്തിയ തന്റേടക്കാരനായ എഴുത്തുകാരൻ എന്ന തോന്നലാണ് സദാനന്ദൻ എന്നിലുണ്ടാക്കിയത്. ഞങ്ങൾ തമ്മിൽ അങ്ങനെ പൂർവ്വബന്ധങ്ങളൊന്നുമില്ലായിരുന്നു. മറ്റൊരു എഴുത്തുകാരനോടുള്ള സാഹോദര്യം കൊണ്ടുമാത്രമാണ് അദ്ദേഹം എന്നെ സ്വന്തം കാറിൽ വീട്ടിൽ കൊണ്ടുപോയത്. ഭാര്യ ഒരധ്യാപികയാണെന്നറിഞ്ഞപ്പോൾ, തുല്യാവസ്ഥയിലായതുകൊണ്ടാവാം, കൂടുതൽ സന്തോഷം തോന്നി. പോരെങ്കിൽ, സദാനന്ദൻ പറഞ്ഞു, അവർ നിങ്ങളുടെ ഒരു നല്ല വായനക്കാരിയുമാണെന്ന്. അന്ന് അവധിയെടുത്തുകഴിയുകയാണ്. എല്ലാംകൊണ്ടും ഹൃദ്യവും സ്വച്ഛന്ദവുമായിത്തോന്നി ആ കുടുംബാന്തരീക്ഷം.

സദാനന്ദനെ വിട്ടിട്ട് 'ഭാര്യമാരുടെ' ഈ നോവൽവായനയെക്കുറിച്ച് രണ്ടു വാക്കു പറഞ്ഞുകൊള്ളട്ടെ. ഇതെന്റെ ഒരു സാധാരണ അനുഭവമാണ്. ഓരോരുത്തർ പറയും നിങ്ങളുടെ നോവലുകൾ എന്റെ ഭാര്യയ്ക്ക്, അല്ലെങ്കിൽ മകൾക്ക് വളരെ ഇഷ്ടമാണെന്ന്. ഇവിടെ ഈ പറയുന്നവരുടെ സ്ഥിതി എന്താണ്? ഒന്നുകിൽ നിങ്ങളുടെ നോവലുകൾ എനിക്കിഷ്ടമല്ല; അല്ലെങ്കിൽ നോവലുകളെപ്പോലെ തരംതാണ പുസ്തകങ്ങൾ വായിക്കാറില്ല, എന്നാവാം. രണ്ടായാലും കുഴപ്പമില്ല. എന്നെ സംബന്ധിച്ചിടത്തോളം 'ഭാര്യ'മാരുടേയും 'മകൾ'മാരുടേയും ഇഷ്ടമാണ് കൂടുതൽ സ്വാഗതാർഹവും. കാരണം, എഴുത്തുകാരനും, ഈ പറയുന്ന ആരെപ്പോലെയും, ഒരു ബുദ്ധിജീവിയാണ്. അയാളുടെ നോവലിലെ ആശയധാരയെപ്പറ്റി അയാൾ ഒട്ടും അജ്ഞനല്ല. അയാളുടെ ഉത്കണ്ഠ ആ ആശയധാരയോടൊപ്പമുള്ള ജീവിതപ്രവാഹത്തെ വായനക്കാർ—അതായത് ശാസ്ത്രീയ വീക്ഷണമില്ലാത്ത സാമാന്യസഹൃദയർ— ആവാഹിച്ചെടുക്കുന്നുണ്ടോ എന്നതാണ്. അവർക്ക് ഇഷ്ടപ്പെടുന്നെങ്കിൽ അതാണ്, അല്ലാതെ ബുദ്ധിജീവികളുടെ അംഗീകാരമല്ല സാഫല്യത്തിന്റെ ഉരകല്ലായി ഞാൻ കണക്കാക്കാറ്.

മദ്രാസിൽ നിന്ന് തിരികെപ്പോന്ന് ഏതാനും ആഴ്ചകൾ കഴിഞ്ഞപ്പോൾ ടി. ഇ. വാസുദേവന്റെ ഒരു കമ്പി കിട്ടി, അങ്ങോട്ടു ചെല്ലണമെന്നു കാണിച്ച്. ഞാൻ വീണ്ടും പോയി പാംലൻഡ്സിൽ മുറി എടുത്തിട്ട് വിവരം അറിയിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞു, നാം അംഗീകരിച്ച തിരക്കഥയിൽ ഡയറക്ടർ ചില മാറ്റങ്ങൾ വരുത്തിയിരിക്കുന്നു; കുറെ സംഭാഷണങ്ങളും എഴുതിച്ചേർത്തിരിക്കുന്നു. അതു നിങ്ങളും അറിയണ്ടേ? മാറ്റണമെന്നുണ്ടെങ്കിൽ മാറ്റുകയും വേണം.

ഇതാ തിരക്കഥയുമായി വരുന്നു.

ആരു തിരക്കഥ എഴുതിയാലും താനതിൽ പിന്നെ തന്റേതായ മാറ്റം വരുത്തുമെന്ന് രാമു ഒരിക്കൽ പറഞ്ഞതു മനസ്സിൽ വന്നു.

മാറ്റിയ ഭാഗങ്ങൾ, പ്രധാനമായി ചേർത്ത ഒരു പ്രേമരംഗവും, എനിക്ക് തൃപ്തികരമായി തോന്നിയില്ല. വിശേഷിച്ചും സംഭാഷണം. വാസുദേവന് പിടിക്കാത്തതുകൊണ്ടാവണമല്ലോ ചെലവു സഹിച്ച് എന്നെ വീണ്ടും വരുത്തിയത്. രാമുവിനെ കഴിയുന്നതും വല്ലായ്മപ്പെടുത്തരുതെന്നും തോന്നി. ഞാൻ ആ രംഗം അപ്പാടെ എടുത്തു കളയാതെ ഒന്നു പുനഃസംവിധാനം ചെയ്ത് സംഭാഷണവും മാറ്റിയെഴുതി.

അടുത്ത ദിവസം വീണ്ടും കഥാചർച്ച. ഞങ്ങൾ മൂന്നുപേരും, കൂടാതെ, അസിസ്റ്റന്റ് ഡയറക്ടർ കെ. ജി. ജോർജും. ഇന്ന് പ്രാമാണിക സംവിധായകനായിക്കഴിഞ്ഞ കെ. ജി. ജോർജിന്റെ കഴിവ് രാമു അന്നേ കണ്ടറിഞ്ഞു. ഇങ്ങനെ ആളുകളെ തിരിച്ചറിഞ്ഞ് കൈപിടിച്ചിറക്കുന്ന രാമുവിന്റെ കഴിവും നന്മയും മറക്കാൻ പാടില്ല. അതുപോലെ വിദഗ്ദ്ധനായ ക്യാമറാമാനും അതിനെക്കാളും നല്ല സംവിധായകനുമായി പൊട്ടിവിരിഞ്ഞ ബാലുമഹേന്ദ്രയെ ഒരുപക്ഷേ, ആദ്യം മലയാളത്തിൽ ഇറക്കിയത് 'മായ'യിലൂടെയാവാം. ഈ പറഞ്ഞ രണ്ടു മിടുക്കന്മാരുടെയും കഴിവുകൾ 'മായ'യിൽ വിളങ്ങിയില്ല എന്നതാണ് ഇതിനകത്തെ വിചിത്രമായ നിർഭാഗ്യം.

എന്നിട്ട് കഥാചർച്ചയിൽ ഞാൻ മാറ്റിയെഴുതിയ ഭാഗങ്ങൾ വായിച്ചു തീർന്നപ്പോൾ കെ. ജി. ജോർജ് ഒരു കുട്ടിയുടെ തുറന്ന മനസ്സോടെ തന്റെ ആശാനെ നോക്കി പറഞ്ഞു:

''നന്നായിരിക്കുന്നു—അല്ലേ?''

ആശാൻ ഗൗരവത്തിൽ ഇരുന്നതല്ലാതെ യോജിച്ചില്ല. എതിർത്തുമില്ല. അവസാനം തിരക്കഥാകൃത്ത് എഴുതിയതുതന്നെ സ്വീകരിക്കപ്പെട്ടു.

എന്നുവച്ച് രാമുവിന് മുഷിച്ചിലൊന്നുമില്ല. ഇല്ലേയില്ല! അടുത്ത ദിവസം എന്നെ ഷൂട്ടിങ് കാണാൻ ക്ഷണിച്ചു. അതിനടുത്ത ദിവസം സഭാര്യനായി താമസമാക്കിയിരുന്ന വീട്ടിൽ വിളിച്ച് ഉച്ചഊണുതന്നു; എനിക്കും ബാലുമഹേന്ദ്രയ്ക്കും.

അന്ന് ബാലുവിന്റെ പൂർവ്വകഥകളാണ് കുറേ കേട്ടത്—ഫിലിം ഇൻസ്റ്റിറ്റ്യൂട്ടിൽനിന്നും പാസ്സായി പണികിട്ടാതെ കഴിഞ്ഞതും അക്കാലത്ത് സിലോണിലെ ഏതോ 'ബ്ലൂ ഫിലിം' നിർമ്മാതാക്കൾ കൂലിക്കെടുത്തതും, അത്തരം രംഗങ്ങൾക്ക് സാക്ഷി നിന്നുനിന്ന് സെക്സിനോടുതന്നെ അറപ്പുതോന്നിയതുമൊക്കെ വലിയ വാചാലതയില്ലാതെ സ്വകാര്യഭാവത്തിൽ പറഞ്ഞു ഫലിപ്പിക്കാൻ ബാലുവിനു കഴിഞ്ഞു. അന്നത്തെ രാമുവിന്റെ നിശ്ശബ്ദതയും എനിക്ക് സ്മരണീയമായി തോന്നുന്നു.

'മായ'യാണ് മുമ്പേ റിലീസായ പടം. വലിയ പ്രതീക്ഷയില്ലാത്തതുകൊണ്ട് ആദ്യം കണ്ടപ്പോൾ കൊള്ളാമല്ലോ എന്നാണ് എനിക്ക് മൊത്തത്തിൽ തോന്നിയത്. വീണ്ടും കണ്ടപ്പോൾ പലഭാഗങ്ങളും നന്നാക്കാമായിരുന്നു എന്നു തോന്നി. ചില രംഗങ്ങളിൽ മരവിപ്പ്. തിരക്കഥയുടെ ചൈതന്യംപോലും ആവിഷ്കരിക്കപ്പെട്ടിട്ടില്ല. മുഖ്യമായ ഉത്തരവാദിത്വം സംവിധായകന്റേതാകാനേ വഴിയുള്ളൂ. കാരണം ഷൂട്ടിങ്ങിൽ താൻ ഒരിക്കലും ഇടപെടുകയില്ലെന്ന് വാസുദേവൻ എന്നോടു പറഞ്ഞിരുന്നു.

എങ്കിലും സാമ്പത്തികമായി ചിത്രം പരാജയപ്പെട്ടില്ല. മാത്രമല്ല, പ്രധാനഭാഗം അഭിനയിച്ച തിക്കുറിശ്ശി സുകുമാരൻനായർക്ക് ഏറ്റവും നല്ല നടനുള്ള ആ കൊല്ലത്തെ സ്റ്റേറ്റ് അവാർഡ് ലഭിക്കുകയും ചെയ്തു.

ഇതിൽനിന്നും വ്യത്യസ്തമായിരുന്നു 'ദേവി'യുടെ അനുഭവം.

''ദേവി'' സിനിമയ്ക്കു കൊടുക്കുന്നു എന്നറിഞ്ഞപ്പോൾ ജയചന്ദ്രൻ ചോദിച്ചിരുന്നു നിങ്ങളുടെ താല്പര്യത്തിനുതന്നെ ദോഷകരമാവില്ലേ എന്ന്. 'ദേവി' ഇന്റലക്ച്വലാണ്; സിനിമയ്ക്കു വേണ്ട കഥയും സെന്റിമെന്റ്സും അതിലില്ല; പരാജയപ്പെട്ടാൽ മറ്റു കഥകളും സംശയത്തോടെ നോക്കപ്പെടുകില്ലേ എന്നതായിരുന്നു അദ്ദേഹത്തിന്റെ അന്തർഗ്ഗതം. ഞാൻ പറഞ്ഞു. ദേവിയിൽ കഥയുമുണ്ട്, നാടകവുമുണ്ട്, വികാരവുമുണ്ട്; എത്രത്തോളം സിനിമാസദസ്സിന്റെ മുമ്പിൽ സഫലമാകും എന്നതാണ് പരീക്ഷിച്ചു നോക്കേണ്ടതെന്ന്. അങ്ങനെ പരീക്ഷിക്കാൻ ഒരു നിർമ്മാതാവ് മുന്നോട്ടു വരുമ്പോൾ, പരാജയമാണെങ്കിൽ ഭാസുരമായ ആ പരാജയത്തിന് ഞാനും പങ്കാളിയാവുകയല്ലേ വേണ്ടത്?

എന്റെ തിരക്കഥയിൽ വള്ളിപുള്ളി മാറ്റിയിട്ടില്ല. പക്ഷേ, തിരക്കഥയും ചലച്ചിത്രവും തമ്മിൽ വിത്തും പൂത്തുനില്ക്കുന്ന ചെടിയും തമ്മിലുള്ള വ്യത്യാസം. അഥവാ, വ്യത്യാസമോ? വിത്തിലില്ലാത്തതൊന്നും ചെടിയിലില്ല. പക്ഷേ, നല്ല വളവും വെള്ളവും സൂര്യപ്രകാശവും നൽകിയതുകൊണ്ടാണ് ഇത്ര വളരെ പൂക്കളും പൂക്കൾക്ക് ഇത്ര നിറത്തുടിപ്പും. ഇതാണ് നല്ല നിർമ്മാണ–സംവിധാനങ്ങളുടെ സംഭാവന. ചിത്രം കണ്ടുതീർന്നയുടൻ കൂടെയുണ്ടായിരുന്ന ജയചന്ദ്രൻതന്നെയാണ് ആദ്യം എന്നെ അനുമോദിച്ചത്.

'ദേവി' സാമ്പത്തികമായും സാമാന്യം ഒരു വിജയമായിരുന്നു.

(തുടരും)





എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം

എന്റെ അടുത്ത ബന്ധുവായ ഒരു ചെറുപ്പക്കാരിക്ക് കൂടക്കൂടെ സിനിമാ കാണാൻ പോകണം. പോയിക്കഴിഞ്ഞാൽ അവിടിരുന്ന് അവൾ നല്ലപോലെ ഉറങ്ങും. ഇടവേളയിൽ വിളക്കുകൾ തെളിയുമ്പോൾ അവൾ കണ്ണൊന്നു തുറക്കും. പരസ്യപ്രദർശനം തുടങ്ങുമ്പോൾത്തന്നെ ഉറക്കം തുടങ്ങും. ചലച്ചിത്രം അവസാനിക്കുമ്പോൾ കൂടെച്ചെന്നവരിൽ ആരെങ്കിലും തട്ടിയുണർത്തിയാൽ എഴുന്നേററ് ''തീർന്നോ'' എന്നു ചോദിക്കും. കസേരകളിൽ തട്ടിയും മുട്ടിയും പുറത്തേക്കു പോരികയുംചെയ്യും. ഉറങ്ങാൻ മാത്രമായി പത്തുരൂപ പാഴിൽക്കളയുന്നതെന്തിനാണെന്ന് അവളോടു ചോദിച്ചാൽ മന്ദസ്മിതം മാത്രമേ മറുപടിയായി ലഭിക്കൂ. ഇന്നും അവൾ സിനിമകാണാൻ പോകുന്നു, അവിടിരുന്നു സുഖമായി ഉറങ്ങുന്നു. പുതിയ പുതിയ സാരി വാങ്ങുമ്പോഴൊക്കെ അതു കാണിക്കാനായിട്ടാണ് അവൾ സിനിമയ്ക്കുപോകുന്നതെന്ന് ചില ബന്ധുക്കൾ പറയുന്നു. ശരിയായിരിക്കാം, തെററായിരിക്കാം. എന്തുമാകട്ടെ.

ഇതെഴുതുന്നയാൾ മലയാള ചലച്ചിത്രങ്ങൾ കാണാൻ പോകാറില്ല. ചിലപ്പോൾ ബന്ധുക്കൾക്കുവേണ്ടി പോകും, പോയാൽ ഉറങ്ങാറില്ല. സിനിമ കാണാതെ ആളുകളെ നിരീക്ഷിക്കലാണ് ജോലി. ഇടവേളയിലും സിനിമതീരുമ്പോഴും Exit എന്ന് തീകൊണ്ടുള്ള അക്ഷരത്തിൽ എഴുതിക്കാണിക്കുമ്പോൾ എന്തു രസമാണെനിക്ക്! മൈക്രോഫോണിൽ രണ്ടുതട്ടുതട്ടി അതിന്റെ ശ്രേത പരിശോധിക്കുന്ന പ്രഭാഷകനെപ്പോലെ കൈകൊണ്ടു മുൻപേ നീങ്ങുന്ന നിതംബത്തിന്റെ ദാർഢ്യം പരിശോധിക്കുന്നവനെ ഞാനുററുനോക്കാറുണ്ട്. സിനിമാശാലയ്ക്കു പുറത്തു് ഒരു രൂപയ്ക്കു കിട്ടുന്ന ചുവന്ന ദ്രാവകം മൂന്നുരൂപയ്ക്ക് അകത്തു വില്ക്കുന്നവന്റെ ക്രൂരതയെക്കുറിച്ചു വിചാരിക്കാറുണ്ട്. തലയ്ക്കു മുകളിൽക്കൂടി പ്രിസത്തിന്റെ ആകൃതിയിൽ രശ്മിസമൂഹം പാഞ്ഞുപോകുന്നതു കാണാൻ രസമാണ്. അതു് വെള്ളത്തുണിയിൽ വീഴ്ത്തുന്ന ഇമേജുകളെ മാത്രമേ ഞാൻ നോക്കാതുള്ളൂ. പൈങ്കിളിക്കഥപോലെ പൈങ്കിളിസ്സിനിമയും ഉണ്ട്. ആ സിനിമ കണ്ടിട്ട് തീയററിൽ നിന്നു റോഡിലേക്കു വരുന്ന അടുക്കളക്കാരികൾ സാരിത്തുമ്പുകൊണ്ട് കണ്ണൊപ്പുന്നതും മററു ചിലർ ശോകാർദ്രമായ മന്ദഹാസം പൊഴിക്കുന്നതും നോക്കി ആഹ്ലാദിക്കാറുണ്ട്. സിനിമ കണ്ടാൽ ഉളവാകാവുന്ന ജീവിതാനുഭൂതിയെക്കാൾ മേന്മയേറിയ ജീവിതാനുഭൂതികളാണ് ഈ നിരീക്ഷണങ്ങൾ പ്രദാനം ചെയ്യുക. അതുകൊണ്ട് പൈങ്കിളിയായതെന്തും നോക്കേണ്ടതില്ല. വായിക്കേണ്ടതില്ല. അതിനു പകരം റോഡിലിറങ്ങി നടന്നാൽമതി. എങ്കിലും ആളുകൾക്ക്—വിശേഷിച്ചും സ്ത്രീകൾക്ക്—ആവേശമാണ് പൈങ്കിളിസ്സിനിമയിലുംസാഹിത്യത്തിലും. ആവേശംകൊണ്ട് തങ്ങളെത്തന്നെ അവർ മറന്നുപോകും. ഒരുദിവസം 'എലിപ്പത്തായം' എന്ന സിനിമ കണ്ടിട്ട് പുറത്തേക്കു പോരികയായിരുന്നു ഞാൻ. അടുത്ത കളിക്കു ടിക്കററ് വാങ്ങാൻ 'ക്യൂ' ആയി നിന്ന സ്ത്രീകളുടെ മുൻപിൽ ഉണ്ടായിരുന്ന ഒരു വൃദ്ധ ''മൂന്ന് എലിപ്പത്തായം'' എന്നു ടിക്കററു വില്പനക്കാരനോടു പറയുന്നതു ഞാൻ കേട്ടു. ''മൂന്നു ബാല്ക്കണി'' എന്നു പറയുന്നതിനു പകരമായി ആവേശംകൊണ്ട് അവർ അങ്ങനെ ഉറക്കെ വിളിച്ചതായിരുന്നു. ടിക്കററ് വില്ക്കുന്നയാളിനെ സഹായിക്കാനിരുന്ന ആള് സരസൻ. അയാൾ പറഞ്ഞു: ''മൂന്നു എലിപ്പത്തായംതന്നെ കൊടുക്കെടേ. പെമ്പിറന്നവരുടെ വീട്ടിൽ എലികൾ ധാരാളം കാണും.''

## ഒ. എൻ. വി. കുറുപ്പ്

എലിപ്പത്തായത്തിൽ കിടക്കുന്ന എലികളാണോ നമ്മൾ? അല്ല. ഖാണ്ഡവവനത്തിൽ തീപിടിച്ചപ്പോൾ അതിനകത്തായിപ്പോയ ശാർങ്ഗകപ്പക്ഷികളാണ്. ആ പക്ഷികളായ നമ്മുടെ ദൈന്യവും പ്രത്യാശയും കാവ്യാത്മകമായി ആവിഷ്കരിച്ച് സമകാലിക ലോകത്തിന്റെ ചിത്രംവരയ്ക്കുന്നു ഒ. എൻ. വി. കുറുപ്പ്. (ശാർങ്ഗകപ്പക്ഷികൾ—കലാകൗമുദി, ലക്കം 522) സംസ്കാരത്തിന്റെയും പരിഷ്കാരത്തിന്റെയും അടിത്തറ തകർന്നു കൊണ്ടിരിക്കുന്നു ഇന്ന്. മനുഷ്യർക്കു മഹാക്ഷോഭവും ആകസ്മികവിപത്തും തകർച്ചയും വരുത്തിയ ഈ കാലയളവുപോലെ മറെറാരു കാലയളവ് ഒരിക്കലും ഉണ്ടായിട്ടില്ല. അവയൊക്കെക്കണ്ട കവിയുടെ മനുഷ്യത്വത്തിന്റെ സാക്ഷ്യപത്രമാണ് ഈ ഉജ്ജ്വലമായ കാവ്യം. അതിനിന്ദ്യമായ നരത്വത്തിലൂടെ നീങ്ങുന്നവർക്കു പ്രതിനിധികളായി രണ്ടുപേരെ കവി അവതരിപ്പിക്കുന്നു. ഒരാൾ ഉറങ്ങുമ്പോൾ മറേറയാൾ ഉണർന്നിരിക്കുന്നു. രണ്ടു പേരും ഉറങ്ങിയാൽ ജീവിതത്തിന്റെ സംഹാരാത്മകശക്തി അവരെ നശിപ്പിച്ചുകളയും. അതുകൊണ്ട് സുഷുപ്തിയിൽ വീഴുന്ന വ്യക്തിയെ ഉണർന്നിരിക്കുന്ന വ്യക്തി സൂക്ഷിച്ചുകൊണ്ടിരിക്കുന്നു. എങ്ങനെ സൂക്ഷിക്കാതിരിക്കും? വെറും കിടാങ്ങളായ അവരെ നടുക്കുന്ന നൃശംസതകളെ കണ്ടാലും:—

മാമ്പൂവുരുക്കുന്ന വേനലിലെ—കണ്ണി-
മാങ്ങകൾ തല്ലിക്കൊഴിക്കുന്ന-
കാററിനെ-
പ്രാവിൻകുരുന്നിനെ റാഞ്ചും
പരുന്തിനെ—
പൂവാങ്കുരുന്നിലരിക്കും പുഴുവിനെ—
കുഞ്ഞിന്റെ പൊക്കിളിൽ നോക്കി-
യിരുന്നതിൻ
കന്നിയിളം ചോരയൂററുന്നൊരോ
ന്തിനെ—
പോത്തിൻ പുറത്തു വന്നെത്തുന്ന
രൂപത്തെ—
ഓർത്തു നടുങ്ങും കിടാങ്ങൾ
നാമിപ്പോഴും.

ലോകത്തിന്റെ പാതകങ്ങളെയും ഉന്മാദങ്ങളെയും ഇങ്ങനെ പ്രതീകങ്ങളിലൂടെ സ്ഫുടീകരിച്ചിട്ട് പ്രസാദാത്മകത്വത്തിന്റെ പ്രകാശം വിതറുന്നു കവി.

''എങ്കിലും സ്വപ്നങ്ങൾ കാണുന്ന,
നമ്മുടെ
കണ്ണുകൾ കാലം കവർന്നില്ലിതുവരെ!
കന്നിവെറിയിൽ മകരക്കുളിരിനെ
കർക്കിടകക്കരിവാവിൽ തെളിവുററ
ചിങ്ങപ്പുലരിയെ-സാന്ദ്രമൗനങ്ങളിൽ
സംഗീതധാരയെ-കാളും വിശപ്പിലും
നല്ലോണമുണ്ണുന്ന നാളിനെ—
കല്ലിന്റെ—
യുള്ളിലുമേതോ കരുണതൻ മൂർത്തിയെ
നമ്മൾ കിനാവു കാണുന്നു!
കിനാവുകൾ
നമ്മളെ കൈപിടിച്ചെങ്ങോ
നടത്തുന്നു.''

ശരിയായ ജീവിതം, ധാർമ്മികമായ ചിന്ത ഇവയൊക്കെ ഈ കിനാക്കളുടെ ഫലങ്ങളാണ്. ആ സ്വപ്നങ്ങളെ സാക്ഷാത്കരിക്കാൻ ആഹ്വാനം നടത്തുന്ന കവി വിഷാദത്തിന്റെ ''കരിനീല തടാകങ്ങളെ'' ദർശിക്കുന്ന ആളല്ല; ആഹ്ലാദത്തിന്റെ ധവളശൃംഗങ്ങളെ കാണുന്ന വ്യക്തിയാണ്. ഖാണ്ഡവവനത്തിൽ അകപ്പെട്ട ശാർങ്ഗകപ്പക്ഷികൾ രക്ഷപ്പെട്ടു. ക്രൂരതയുടെ അഗ്നി നാലുപാടും കത്തുന്ന ഈ ലോകത്തു് അകപ്പെട്ട നമ്മളും രക്ഷപ്പെടും. സമകാലിക സമൂഹത്തിന്റെ ചേതനയെ കണ്ടറിഞ്ഞ കവിയാണ് ഒ. എൻ. വി. കുറുപ്പെന്ന് ഈ കാവ്യം ഉദ്ഘോഷിക്കുന്നു.

## സറീയലിസം

ഇതെഴുതുന്ന ആളിന്റെ ഇഷ്ടാനിഷ്ടങ്ങൾ അറിയാനല്ല വായനക്കാർ ഈ പംക്തി വായിക്കുന്നതെന്ന് എനിക്കറിയാം. എങ്കിലും വായനക്കാരുടെ സദയാനുമതിയോടെ എഴുതട്ടെ. 'ഞാനേററവും വെറുക്കുന്ന ഒരു കലാപ്രസ്ഥാനമാണ് സറീയലിസം. സറീയലിസ്ററുകൾ തങ്ങളുടെ ഉൾക്കാഴ്ചകൾ വിശദീകരിക്കാറില്ല. സൂചനകൾപോലും നല്കാറില്ല. അതുകൊണ്ട് ആർക്കും അവരുടെ കലാസൃഷ്ടികൾ മനസ്സിലാകാറുമില്ല. ലൂയീസ്. ബൂൻയുയിൽ (Luis Bunuel) വിശ്വവിഖ്യാതനായ ഫിലിം ഡയറക്ടറാണല്ലോ. അദ്ദേഹത്തിന്റെ നാല്പതോളം ചിത്രങ്ങളിൽ ഒരെണ്ണംപോലും ഞാൻ കണ്ടിട്ടില്ല. എന്നാൽ അവയെക്കുറിച്ച് പലതും എഴുതിയതു വായിച്ചിട്ടുണ്ട്. ഒരാൾ—ബൂൻയുയിൽതന്നെ—കത്തിക്കു മൂർച്ചകൂട്ടിക്കൊണ്ടു നില്ക്കുമ്പോൾ ഒരു സ്ത്രീയുടെ ക്ലോസപ്പ്മുഖം. അവളുടെ കൃഷ്ണമണി ബൂൻയുയിൽ കത്തികൊണ്ടു കീറുന്നു. വേറൊരു ചലച്ചിത്രത്തിൽ ഒരു നൃത്തം നടന്നുകൊണ്ടിരിക്കുമ്പോൾ ഒരു കാള കർട്ടനു പിറകിൽനിന്ന് ഇരച്ചുകയറി പീയാനോയിൽ ഇടിച്ച് അതിനെ തുണ്ടുതുണ്ടാക്കുന്നതായി കാണിക്കുന്നു. കാളയുടെ ഇടികിട്ടിയ ആളുകൾ പേടിച്ചോടുന്നു. ഒരുത്തന്റെ കൈയിൽ കറുത്ത എറമ്പുകൾ അരിക്കുന്നു. പുരുഷവേഷം ധരിച്ച ഒരു സ്ത്രീ മുറിച്ചെടുത്ത ഒരു കൈ കത്തിനോക്കുന്നതായി വേറൊരു ചിത്രത്തിൽ. ഇതൊക്കെക്കൊണ്ട് എന്തു പ്രയോജനം? കാഴ്ചക്കാരെ ഞെട്ടിക്കണമെന്നാകാം ബൂൻയുയിലിന്റെ ലക്ഷ്യം. കലാകൗമുദിയിൽ ''ഉച്ചസമയം'' എന്ന സറീയലിസ്റ്റിക് ചെറുകഥ എഴുതിയ പി. എഫ്. മാത്യൂസിന്റെ ലക്ഷ്യവും അതുതന്നെയാവണം.

''മനുഷ്യ ജീവിതത്തിന്റെ നിസ്സാരത വർണ്ണിക്കുന്ന ദിനപത്രം എന്റെ കിടക്കയിലേക്കിട്ടിട്ട് അമ്മായി വാത്സല്യത്തോടെ എന്റെ കണ്ണുകളിലേക്കു നോക്കിനിന്നു. ഞാൻ കൈപ്പടം കൊണ്ട് അവരുടെ ഓജസ്സുററമുഖം ഉയർത്തിപ്പിടിച്ചു. എന്നിട്ട് ആസക്തിയോടെ അവരുടെ മനോഹരമായ കഴുത്തിൽ പല്ലുകളാഴ്ത്തി. മൈഥുനത്തിനായെന്നവണ്ണം അവർ കിടക്കയിലേക്കു ചരിഞ്ഞു. കഴുത്തിൽനിന്നുള്ള രക്തപ്രവാഹം എന്റെ സിരകളെ ജ്വലിപ്പിച്ചു. രതിയുടെ ഉച്ചകോടിയിൽ അവർ ഞരങ്ങുകയും മറുഭാഷ സംസാരിക്കുകയും ചെയ്തു. ഒടുവിൽ തളർന്ന് കിടക്കയോടൊട്ടിക്കിടന്നു. ജീവന്റെ അവസാനത്തെ മിടിപ്പും ആവാഹിച്ച് ഭ്രാന്തമായ സ്നേഹത്തോടെ അവർ എന്നെ കെട്ടിപ്പുണർന്നു. എന്നാൽ അവരുടെ കൈകൾ വിടർത്തിമാററി ഞാൻ സ്വതന്ത്രനായി. എന്റെ കൈകൾക്കിരുവശവും നീളമേറിയ കറുത്ത ചിറകുകൾ മുളച്ചു.''

കഥയിലുള്ള ഒരു ഖണ്ഡികയാണിതു്. രോഗാർത്തമായ സറീയലിസമല്ലാതെ ഇതു വേറൊന്നുമല്ല.

* * *

യഥാതഥവും മതിവിഭ്രമപരവും ആയതിനെ കൂട്ടിയിണക്കുന്നതാണ് നേരമ്പോക്കെന്ന് സറീയലിസ്റ്റ് കരുതുന്നതായി Introduction to Surrealism എന്ന ഗ്രന്ഥത്തിൽ കാണുന്നു. സത്യത്തിന്റെ വേറൊരു മണ്ഡലത്തിലേക്ക് അതു വായനക്കാരെ— ദ്രഷ്ടാക്കളെ — കൊണ്ടുചെല്ലുന്നതായി അതിൽത്തന്നെ പ്രസ്താവമുണ്ട്. മാജിക് കാണിക്കുന്നവരു് കാഴ്ചക്കാരെ മറെറാരു മണ്ഡലത്തിലേക്കു കൊണ്ടുപോകുന്നുണ്ടല്ലോ. ആ മണ്ഡലം ഒരു താൽക്കാലികസത്യവുമാണ്. സറീയലിസ്ററുകൾ ചെപ്പടിവിദ്യക്കാരാണ്.

## തെററാലി

സറീയലിസ്ററുകളെ ചെപ്പടിവിദ്യക്കാരെന്ന് ഇവിടെ വിളിച്ചെങ്കിലും യഥാർത്ഥകലാകാരന്മാർ മജീഷ്യന്മാരാണ്. അവരുടെ മാജിക്കിന്റെ രഹസ്യം ഒരിക്കലും ഗ്രഹിക്കാൻ കഴിയുകയില്ല എന്നതു സത്യവും. കാവാബത്തയുടെ നോവലുകൾ വായിക്കൂ. അവയുടെ മാന്ത്രികത്വം വായനക്കാരെ എപ്പോഴും 'ഹോൺട്' ചെയ്തുകൊണ്ടിരിക്കും. പക്ഷേ, ചീട്ടുവിദ്യകാണിക്കുന്ന മജീഷ്യനെ ആ വിദ്യയുടെ രഹസ്യം മനസ്സിലാക്കിക്കഴിഞ്ഞാൽ പുച്ഛിക്കുകയേയുള്ളൂ ആളുകൾ. നമ്മുടെ ബന്ധുക്കൾ പലപ്പോഴും ചെപ്പടിവിദ്യക്കാരായിട്ടാണ് മുൻപിൽ വരിക. ഒരുദാഹരണം നല്കട്ടെ. ദീപാവലിദിവസം. അച്ഛൻ സന്ധ്യയ്ക്കു വരുന്നു. അദ്ദേഹത്തിന്റെ കൈയിൽ ബ്രൗൺപേപ്പറിൽ പൊതിഞ്ഞ ചില സാധനങ്ങൾ. വളരെ നേരം പടക്കം പൊട്ടിക്കാം. പൂത്തിരി കത്തിക്കാം എന്ന പ്രതീക്ഷയോടെ കുഞ്ഞുങ്ങൾ അച്ഛന്റെ ചുററും കൂടുന്നു. കെട്ടുപൊട്ടിക്കുന്നു. നാലു മാലപ്പടക്കം, രണ്ടു കമ്പിത്തിരി, ഒരു പൂക്കുററി, മൂന്നു കൂട് മത്താപ്പ്. (മഹ്താബ് എന്ന പേർഷ്യൻ വാക്കിൽനിന്ന് മത്താപ്പ്—ശബ്ദതാരാവലി) കുട്ടികൾക്കു നിരാശത. അച്ഛൻ മജീഷ്യനല്ലെന്ന് അവർ തീരുമാനിക്കുന്നു. മറെറാരുദാഹരണം നിത്യജീവിതത്തിൽനിന്നെടുക്കട്ടെ. ഇന്നലെ എന്ന ദിനം തികച്ചും വിരസം. ഇന്ന് എന്ന ദിവസം അതിനെക്കാൾ വിരസമായിരിക്കുമെന്നതിനു തെളിവുകളേറെ. പ്രതീക്ഷ നാളെ എന്ന ദിവസത്തെക്കുറിച്ചു മാത്രമേയുള്ളൂ. നാളെ എന്തെല്ലാം സംഭവിക്കാം? ഇന്നത്തെ അന്ധകാരത്തിനു പകരം പ്രകാശം പ്രസരിക്കും. ഇന്നത്തെ ദുർഗ്ഗന്ധത്തിനു പകരം സുഗന്ധം വ്യാപിക്കും. ഇന്നത്തെ രാത്രിയിൽ വിളക്കുകെടുത്തുമ്പോൾ ഇരുട്ടു പൊതിയുന്നു നമ്മളെ. പൊതിയു കൂരിരുട്ടേ. നിന്നെ ആരു വകവയ്ക്കുന്നു. നാളെ എനിക്കു വെള്ളിവെളിച്ചം കിട്ടുമെന്നു നീ അറിയുന്നുണ്ടോ? ഉറങ്ങി. നേരം വെ



ബുൻയുയിൽ



കാവാബത്ത

ളുത്തു. സൂര്യൻ പ്രകാശിക്കുന്നില്ലെങ്കിലും എൻെറ ചുററും ഇരുട്ടുതന്നെ. ഇന്നലെ, ഇന്നു് ഈ ദിനങ്ങളെപ്പോലെതന്നെയാണു് ഈ ''നാളെ''യും. പ്രതീക്ഷ തകരുന്നു. പ്രശസ്തിയാർജ്ജിച്ചവരുടെ കഥകൾ വിശേഷാൽപ്രതികളിൽ അച്ചടിച്ചു കാണുമ്പോൾ പടക്കം പൊതിഞ്ഞുകൊണ്ടുവരുന്ന അച്ഛനെ കാണുന്ന കുട്ടിയായി ഞാൻ മാറുന്നു. വിരസമായ 'ഇന്നി'നെ നിരാകരിച്ചു് ആഹ്ലാദദായകമായ 'നാളെ'എന്ന ദിനത്തെ കൊതിക്കുന്ന സാധാരണക്കാരനായി ഞാൻ മാറുന്നു. രണ്ടുപേർക്കുമുണ്ടാകുന്ന നിരാശത എനിക്കുമുണ്ടാകുന്നു.

ഞാൻ കേരളകൗമുദി വിശേഷാൽപ്രതി കൈയിലെടുക്കുന്നു. കവർപേജ് നന്നായില്ലെങ്കിലും നല്ല അച്ചടി. നല്ല ലേഔട്ട്. കേരളത്തിലെ പ്രസിദ്ധരായ സാഹിത്യകാരന്മാരിൽ പലരുടെയും രചനകൾ ഇതിലുണ്ടു്. ഒന്നിലും എഴുതാത്ത പ്രൊഫസർ എൻ. കൃഷ്ണപിള്ള പോലും എഴുതിയിരിക്കുന്നു. വിശേഷാൽപ്രതി തുറന്നു വത്സലയുടെ 'വെള്ളിക്കോപ്പകൾ' എന്ന ചെറുകഥ വായിച്ചു. വായിക്കുന്നതിനു മുൻപു് ഞാൻ പൊതികണ്ട കുട്ടി; നാളെ എന്ന ദിനം പ്രതീക്ഷിക്കുന്ന സാധാരണക്കാരൻ. വായിച്ചുകഴിഞ്ഞപ്പോൾ നിരാശൻ. സ്വാതന്ത്ര്യദിനത്തിൽ ഉണർന്ന മന്ത്രി ചായകുടിക്കുന്നില്ല. വെള്ളിക്കപ്പിലേ അദ്ദേഹം അതു കുടിക്കൂ. വെള്ളിപ്പാത്രങ്ങൾ ഓർഡർചെയ്തു വരുത്തുന്നു. മന്ത്രി അതിൽനിന്നു ചായകുടിക്കുന്നതോടെ പ്രസന്നതയുള്ളവനായിത്തീരുന്നു. വത്സല നൂറു പുഷ്പങ്ങൾ വിടർത്തുന്നതു മന്ത്രിമാരെ പുച്ഛിച്ചും തൊഴിലാളികളെ വാഴ്ത്തിയുമാണു്. നന്നു്. പക്ഷേ അതു ചൈനാക്കാർ ചെയ്യുന്നതുപോലെ കലയാക്കിയാൽ ആർക്കും പരാതിയില്ല. ഇപ്പോഴത്തെ നിലയ്ക്കു പരാതിക്കേ തരമുള്ളു. വത്സലയുടെ സററയറിൽ പരിഹാസമില്ല, നേരമ്പോക്കില്ല. കുട്ടികൾ 'ക്‌ററപ്പൽററിൻെറ—തെററാലിയുടെ—റബ്ബർ വലിച്ചുനീട്ടുന്നതുപോലെ വത്സല പ്രതിപാദ്യവിഷയത്തെ വലിച്ചുനീട്ടി 'മന്ത്രിപുച്ഛം' എന്ന കല്ലെറിയുന്നു. അതു സഹൃദയൻെറ നെററിയിൽവന്നുകൊള്ളുന്നു. മുറിയുന്നു. ചോരയൊലിക്കുന്നു.

* * *

ഒരുത്തൻ ഭാര്യയുടെ കവിളിൽ ഒരിടി കൊടുത്തു. ഫോംറബ്ബറിൽ ഇടിക്കുന്ന പ്രതീതി. കൈക്കു നല്ലസുഖം. അവളെ ഇടിച്ചു വേദനിപ്പിക്കാനല്ല, ഇടിക്കുംതോറും തൻെറ കൈക്കു ലഭിക്കുന്ന സുഖാനുഭൂതിക്കുവേണ്ടി അയാൾ വീണ്ടും വീണ്ടും ഇടിച്ചു. സാഹിത്യം മൃദുത്വമാർന്ന കവിളുള്ള ചെറുപ്പക്കാരിയാണു്. അതുകൊണ്ടാണു് ഞാനിങ്ങനെ ഇടിക്കുന്നതു്. പേരുകേട്ട ഒരെഴുത്തുകാരി സാഡിസ്റ്റ് എന്നു പലരോടും എന്നെക്കുറിച്ചു പറയുന്നതും ഇതുകൊണ്ടാണു്. പക്ഷേ ഭാര്യ മര്യാദക്കാരിയാണെങ്കിൽ ദുഷ്ടന്മാരൊഴിച്ചു് ഒരു ഭർത്താവിനും ഇടിക്കാൻ തോന്നില്ല. ഇളവരശൻെറ 'ഭ്രാന്തി'യെപ്പോലുള്ള ചെറുകഥകൾ ചന്ദ്രികപോലുള്ള വാരികകളിൽ വരുമ്പോൾ കൈ മുറുക്കി ഇടിക്കാതെന്തുചെയ്യും.



തായാട്ടു്ശങ്കരൻ, പത്നി, മക്കൾ, ചെറുമകൾ

നവീനതയുടെ കൊതുകുവന്നു കടിക്കുമ്പോൾ വിമർശനത്തിൻെറ പങ്ക പ്രവർത്തിപ്പിച്ചേ മതിയാകൂ. അപ്പോഴാണു് മഴപെയ്യാൻ തുടങ്ങുന്നതു്. മഴപെയ്താൽ കൊതുക മാറിക്കൊള്ളും. പക്ഷേ, മഴയ്ക്കു പുതുമയില്ലല്ലോ. അതിനു ചിരപരിചിതത്വം എന്ന ദോഷമുണ്ടല്ലോ. ദോഷമുണ്ടു്. സമ്മതിച്ചു. എങ്കിലും കൊതുക മാറിപ്പോകുന്നു. നിർമ്മലാ രാജഗോപാലിൻെറ 'ദുഃഖതീരം' എന്ന കാവ്യം (കുങ്കുമം വാരിക) ചിരപരിചിതത്വമാർന്ന മഴയാണു്.

കരളിൻെറക്കൂട്ടിലെ കനകക്കി—
നാവുകൾ
കരിവു കദനത്തിന്നെരിവെയിലിൽ
തകരുന്ന തങ്കക്കിനാവിൻചിത—
യിൽവീ—
ണെരുകുന്ന മാനവചിത്തമെങ്ങും

ആശ്രയത്തിൻെറ ഒരാലിപ്പഴംപോലും വീഴാത്ത സർവസാധാരണമായ മഴ. എന്നാലും തരക്കേടില്ല. പെയ്യൂ. മശകങ്ങൾ അകലട്ടെ.

## തായാട്ടു ശങ്കരൻ

ശത്രുവിൻെറ മരണംപോലും നമ്മളെ വേദനിപ്പിക്കും. മിത്രത്തിൻെറ മരണമാണെങ്കിൽ പിന്നെ പറയാനുമില്ല. ആ മിത്രം ജനങ്ങൾ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന അഭിവന്ദ്യൻ കൂടിയാണെങ്കിലോ. ശോകത്തിനു് അതിരില്ല. എൻെറ അഭിവന്ദ്യസുഹൃത്തായ തായാട്ടുശങ്കരൻ ഇവിടം വിട്ടുപോയിട്ടു് നാളേറെയായിരിക്കുന്നു. എങ്കിലും അദ്ദേഹത്തെക്കുറിച്ചു് ഓർമ്മിക്കുമ്പോഴെല്ലാം വിഷാദത്തിൻെറ ആക്രമണം. ഇപ്പോൾ, അദ്ദേഹത്തിൻെറ സഹധർമ്മിണി ഹൈമവതി എഴുതിയ ഓർമ്മക്കുറിപ്പുകൾ ഞാൻ വായിച്ചു. ആർദ്രീകരണശക്തിയുള്ള ആ രചനയിലൂടെ ആർജ്ജവത്തിൻെറ (sincerity) പ്രതീകമായിരുന്ന തായാട്ടു ശങ്കരൻ രൂപംകൊണ്ടുവരുന്നു. ജീവിതത്തെയും മരണത്തെയും കുറിച്ചു നമുക്കുള്ള എല്ലാ ഉത്കണ്ഠകളും ആ ലേഖനത്തിൽ അധ്യാരോപം ചെയ്തിട്ടു് നമ്മൾ നനഞ്ഞ നയനങ്ങളോടു കൂടി ഇരിക്കുന്നു. തായാട്ടു ശങ്കരനെ വീണ്ടും കാണുന്നു. (ഓർമ്മക്കുറിപ്പുകൾ ദേശാഭിമാനി വാരികയിൽ)



* * *

മുൻപു് മലയാളനാടു വാരികയിലെഴുതിയ ഒരു കഥയുടെ മറെറാരുരൂപം. രൂപം മാറിയതുകൊണ്ടു് ആവർത്തനദോഷമില്ല.

ബാഗ്ദാദിലെ ഒരു കച്ചവടക്കാരൻ വേലക്കാരനെ എന്തോ വാങ്ങാൻ കടയിലയച്ചു. തിരിച്ചു വീട്ടിലെത്തിയ ആ പരിചാരകൻ പേടിച്ചു വിവർണ്ണവദനനായി കാണപ്പെട്ടു. ''യജമാനനേ ഇപ്പോൾ ഞാൻ ചന്തയിൽവച്ചു മരണത്തെ കണ്ടു. അവൻ എന്നെ തുറിച്ചു നോക്കി ഭയപ്പെടുത്തുന്ന ഒരംഗവിക്ഷേപം നടത്തി. അതുകൊണ്ടു കുതിരയെ എനിക്കു തരൂ. ഞാൻ സമാറയിലേക്കു ചെന്നിട്ടു് എൻെറ വിധിയെ ഒഴിവാക്കട്ടെ.'' അയാൾ കുതിരയെ കൊടുത്തു. വേലക്കാരൻ വളരെ വേഗത്തിൽ സമാറയിലേക്കു പോയി. എന്നിട്ടു കച്ചവടക്കാരൻ ചന്തയിൽ ചെന്നു. അയാളും കണ്ടു മരണം മനുഷ്യരൂപമാർന്നു് അവിടെ നിൽക്കുന്നതായി. അയാൾ മരണത്തോടു ചോദിച്ചു:– ''നേരത്തേ താങ്കൾ എൻെറ പരിചാരകനെ കണ്ടപ്പോൾ ഭയപ്പെടുത്തുന്ന രീതിയിൽ പെരുമാറിയതു് എന്തിനാണു്?'' മരണം മറുപടി പറഞ്ഞു:– അതു ഭയപ്പെടുത്തുന്ന ചേഷ്ടയായിരുന്നില്ല. എനിക്കുണ്ടായ അത്ഭുതത്തിൻെറ ഫലമായ ചേഷ്ടയായിരുന്നു. നോക്കൂ, നിങ്ങളുടെ പരിചാരകനെ ബാഗ്ദാദിൽ കണ്ടപ്പോൾ ഞാൻ വിസ്മയിച്ചുപോയി. ഇന്നു രാത്രി എനിക്കു് അയാളെ സമാറയിൽവച്ചു കാണേണ്ടിയിരിക്കുന്നു.

## ഷീ സ്മെൽസ്

പ്രതിഭാശാലിയായ ഒരു കവിയെക്കുറിച്ചു് എൻ. ഗോപാലപിള്ളസ്സാർ പലപ്പോഴും എന്നോടു പറയുമായിരുന്നു. കവി മാത്രമല്ല ചിത്രകാരനും ഡോക്ടറുമായിരുന്നു അദ്ദേഹം. കഷണ്ടിക്കു് ഏതോ ദിവ്യമായ ഔഷധം അദ്ദേഹത്തിനറിയാമായിരുന്നു. 'തലയിൽ അവന്നൊരു രോമവുമില്ല' എന്ന മട്ടിൽ നടന്നവരെ അദ്ദേഹം രോമക്കാടുള്ളവരാക്കിമാററി. ഒരിക്കൽ ഞാൻ സാറിനോടു ചോദിച്ചു: ''അദ്ദേഹം മാരീഡായിരുന്നോ?'' സാറു് മറുപടി പറഞ്ഞു: ഓവെരിമച്ചു് മാരീഡ്. അങ്ങനെ ഒരുത്തിയെ ഉപേക്ഷിക്കാൻ കാരണമെന്തെന്നു ഗോപാലപിള്ളസ്സാർ ചോദിച്ചപ്പോൾ കവി നല്കിയ മറുപടി വിചിത്രമായിരുന്നു. ''She smells.'' അതേ. നാററമുള്ള സ്ത്രീയെ ആർക്കും സഹിക്കാനാവില്ല. കവി വസ്ത്രം മാറുന്നപോലെ ഭാര്യയെ മാറിയതിൽ വലിയ കുററമില്ല, കവിതയേയും സ്ത്രീയേയും സംബന്ധിച്ചു് എല്ലാവരും ദുർജ്ജനങ്ങൾ എന്നു ഭവഭൂതി പറഞ്ഞിട്ടുള്ളതു ഞാനോർമ്മിക്കുന്നു. കവിതയ്ക്കും നാററംവന്നാലോ? അതു് അസഹനീയമാണു്. ഇതാ ഒരു നാററക്കവിതയുടെ ഒരു ഭാഗം:

''അരശതത്തോളം ഞങ്ങൾ തോടുമാം
സ്കൂളിലെ
പുഷ്പങ്ങളാം കുട്ടികൾ സുഗന്ധ
വികിരണങ്ങൾ
രാഷ്ട്രശില്പിയാം ഒന്നാംസാർ ഒരു
ക്കുന്നു
തൻ ശില്പത്തെ ഡോക്ടറായ് എൻ
ജിനീയറായ്
മന്ത്രിയായ്, പൂജാരിയായ്
കർമ്മയോഗിയായ്
ശില്പിയിൻ അനുയായികളായ്
രാഷ്ട്രത്തെ നയിക്കുന്നു''.

ഈ ദുർഗ്ഗന്ധം എവിടെനിന്നു വരുന്നുവെന്നു വായനക്കാർ അദ്ഭുതപ്പെടുന്നുണ്ടാവാം. മോഴിയിൽ ആനിജോസഫ്മനോരമ ആഴ്ചപ്പതിപ്പിൽ എഴുതിയ 'രാഷ്ട്രശില്പി' എന്ന 'കാവ്യ'ത്തിൽനിന്നു്. അന്തരിച്ച ആ വെരിമച്ചു് മാരീഡ് കവിയുടെ ആത്മാവിനോടു് ഞാൻ ഇംഗ്ലീഷിൽ സംസാരിക്കട്ടെ.

കൃഷ്ണൻ നായർ: Great soul, The smell of this poem!

കവി: It is worse than the smell of my wives.

കൃഷ്ണൻനായർ: Is it?

കവി: Indeed.

## നിരീക്ഷണങ്ങൾ

വിൻസിയും ബിയാട്രീസും അന്യോന്യം സ്നേഹിച്ചവർ. ഭീരുവായ വിൻസി ബിയാട്രീസിനെ വിവാഹംകഴിക്കാൻ കൂട്ടാക്കിയില്ല. പിന്നീടു് അയാൾ സുഷയെ കല്യാണം കഴിച്ചു. നാട്ടിൽ വന്നിട്ടു് അമേരിക്കയിലേക്കു തിരിച്ചുപോയ ബിയാട്രീസ് പൂർവ്വകാമുകൻെറ മകനു് ഒരു പേരു നിർദ്ദേശിച്ചു. വിൻസിയേയും സുഷയേയും കൂട്ടിച്ചേർക്കുന്ന പേരു്, സുഷയ്ക്കു് അതിഷ്ടമായി. ഭർത്താവു് പൂർവ്വകാമുകിയെ കാണാൻ പോയതിലും അവൾക്കു നീരസമില്ല. ഭാര്യയും ഭർത്താവും സ്നേഹത്തിൻെറ നീർക്കയത്തിൽ മുങ്ങി കൈയും കാലുമിട്ടടിക്കുമ്പോൾ ബാബു തടത്തിൽ മംഗളം വാരികയിലെഴുതിയ ''നന്ദി–ബിയാട്രീസ്'' എന്ന കഥ അവസാനിക്കുന്നു— സംസ്കാരത്തെ പിടിച്ചു പിറകോട്ടു വലിക്കുന്നവർ തങ്ങളുടെ അധമകൃത്യത്തെക്കുറിച്ചു് അറിയുന്നില്ല എന്നതാണു് ഇന്നത്തെ വലിയ തകരാറു്. ബാബു തടത്തിൽ അതറിഞ്ഞെങ്കിൽ!

ജനയുഗം വാരികയിൽ അമൃതാപ്രീതത്തിൻെറ 'മെഴുകുതിരി' എന്ന കവിതയുടെ തർജ്ജമയുണ്ടു്. (കെ. രാധാകൃഷ്ണൻ തർജ്ജമ ചെയ്തതു്.)

''ഒരു പള്ളിയിലെ മെഴുകുതിരിയാണു് ഞാൻ. നിത്യവും നെഞ്ചിലെ അഗ്നിയെ കാലുകളിലേക്കിറക്കിയിട്ടു് ഞാൻ പള്ളിയിൽനിന്നു പുറത്തു കടക്കും.'' എന്നു് അതിൻെറ തുടക്കം. സിൽവിയപ്ലാത്തും Candles എന്നൊരു കാവ്യം രചിച്ചിട്ടുണ്ടു്.

They are the last romantics,
these candles:
Upside down hearts of Light
tripping wax fingers
And the fingers, taken in by their
own haloes
Grown milky, almost clear,
like the lodies of saints
It is touching, the way they''ll
ignore

എന്നു് ആരംഭം. അമൃതാപ്രീതത്തിൻെറതു ദുഷ്കവിത; സിൽവിയപ്ലാത്തിൻെറതു ഉജ്ജ്വലമായ കവിത എന്നു് ഇതു തെളിയിക്കും.

മകൻ പൂയം നക്ഷത്രത്തിൽ ജനിച്ചതുകൊണ്ടു് തനിക്കോ ഭർത്താവിനോ ആപത്തു വരുമെന്നു് അവൾക്കു പേടി. ആ പേടിയോടുകൂടി ഉറങ്ങുമ്പോൾ അവൾ അയാളുടെ മുതുക കടിച്ചുമുറിച്ചു. ഭർത്താവു് ഉണർന്നു് കാര്യം മനസ്സിലാക്കി അവളെ ആശ്വസിപ്പിക്കുന്നു; അന്ധവിശ്വാസം അകററുന്നു. ഇതു് സുമതിക്കുട്ടി പെരുവന്താനം പൗരധ്വനി വാരികയിൽ എഴുതിയ 'ശാന്തിയുടെ വഴി' എന്ന കഥ—ക്ഷമയെപ്പോലെ ക്ഷമിക്കണം എന്നതു നല്ല ഉപദേശം. പക്ഷേ, ഇക്കഥ വായിച്ചപ്പോൾ ഞാൻ ക്ഷമയായെങ്കിൽ എന്നു് എനിക്കഭിലാഷം. [ക്ഷമ = ഭൂമി]

## കഥയും ആൾമാറാട്ടവും

ദൂരെനിന്നു നോക്കുമ്പോൾ മാത്രമാണു ജീവിതം സുന്ദരമെന്നു് ആരോ പറഞ്ഞിട്ടുണ്ടു്. ദൂരെനിന്നു നോക്കാതെ അതിൽ വിലയംകൊള്ളൂ. 'അസുന്ദരമാണു്' അതെന്നു മാത്രമല്ല നമ്മൾ മനസ്സിലാക്കുക. യാതന നിറഞ്ഞതാണെന്നും. ജീവിതത്തെ ഒരു യാത്രയാക്കി അതിലെ വേദനകളെ ഒരു പെൺകുട്ടി എന്ന പ്രതീകമാക്കി സതീഷ്ബാബു പയ്യന്നൂർ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ഒരു ചെറുകഥ എഴുതിയിരിക്കുന്നു. (ജീവിതം തുടങ്ങുന്നു). | പ്രതിപാദ്യവിഷയത്തെ കേന്ദ്രസ്ഥാനത്തു നിറുത്തി അതിനെ വികസിപ്പിച്ചുകൊണ്ടു വരുമ്പോഴാണു് ഏതു കഥയും ഹൃദയഹാരിയാവുന്നതു്. കലാപരമായ ആവശ്യകതയ്ക്കു് അതീതങ്ങളായ പ്രസ്താവങ്ങൾ ഇക്കഥയിലുണ്ടു്. എങ്കിലും പാരായണയോഗ്യമാണിതു്.

[ഇതിനോടു ബന്ധമില്ലാത്ത ഒരു 'കാര്യം'കൂടി സതീഷ്ബാബുവിനെ അറിയിക്കട്ടെ. കുറച്ചുമാസം മുൻപു് ഒരു മുടന്തൻ ഞാൻ താമസിക്കുന്നിടത്തു കയറി വന്നു. താൻ സതീഷ്ബാബു പയ്യന്നൂരാണെന്നും മെഡിക്കൽകോളേജിൽ സുഖമില്ലാതെ കിടക്കുന്ന തനിക്കു അവിടെനിന്നു വിട്ടുപോരാൻ കുറെ പണം വേണമെന്നും അയാൾ അറിയിച്ചു. സാക്ഷാൽ സതീഷ് ബാബുവിനെ കണ്ടിട്ടില്ലാത്ത ഞാൻ അയാളെ സതീഷ്ബാബുവായിത്തന്നെ വിചാരിച്ചു. ഭേദപ്പെട്ട ഒരു തുക കൊടുക്കുക

